Volume - 46, Issue No 3
Publishing Date:
10/11/2019
Price ₹ 30.00
Annual ₹ 360.00
www.arshanadam.co.in




वयं राष्ट्रे जागृयामः
557
24 തുലാം 1194
10 നവംബർ 2019

# ആർഷനാദം

മലയാളത്തിലെ ഏക വൈദിക-ദാർശനിക മാസിക




## വേദബന്ധു–എസ്.ഗുപ്തൻനായർ സ്മരണിക

ऋषिः - भर्गः॥ देवता - अग्निः॥ छन्दः - बृहती॥ स्वरः - मध्यमः॥
॥ओ३म॥ शेषे वनेषु मातृषु सꣳत्वा मर्तास इन्धते।
अतन्द्रो हव्यं वहसि हविष्कृत आदिद्देवेषु राजसि॥२ (४६).


ഗുരു വിരജാനന്ദ


സ്വാമി ദയാനന്ദ


സ്വാമി ശ്രദ്ധാനന്ദ


പണ്ഡിത വേദബന്ധു



WWW.AMRITA.EDU

AMRITA VISHWA VIDYAPEETHAM

# A vision that sets higher benchmarks in education

Amrita Vishwa Vidyapeetham is emerging as one of the fastest growing institutions of higher learning in the country. A young university, it was founded in 2003. In its sixth year, it became the youngest institution to be accredited 'A' by the National Assessment Accreditation Council, India's higher education institution assessment body, and now Amita has emerged as one of the top ranked institutions in India as per the world's prestigious Times Higher Education & QS Rankings.

Our vision is to be an ideal institution that thrives from its commitment to the power of value based education which provides the momentum for our compassion driven research and an inspired educational journey, towards a harmonious, prosperous and sustainable future. In the short span of 16 years, Amrita has established several academic and research collaborations with world's top universities like Stanford, Harvard, Yale, Priceton, Cornell, Oxford etc., to name a few.




GLOBAL UNIVERSITY RANKINGS

Top 500 Globally in
International Outlook
Industry Income
Clinical and Health
No.1 Private University in India




RANK #168 in ASIA
NO.1 Private University in India, 2018







Top 250 in BRICS AND EMERGING ECONOMIES




RANK #140 in BRICS
NO.1 Private University in India, 2018




RANK #8
University Rankings India, 2018

**207** PROGRAMMES | **15** SCHOOLS | **180+** INTERNATIONAL PARTNERS
**12,000** PUBLICATIONS | **20,200** STUDENTS | **1,700** FACULTY | **1:12** FACULTY:STUDENT
**₹500 CRORES** RESEARCH FUNDING



1824 - 1883

वेदोद्धारकः महर्षि दयानन्दसरस्वती

# ആർഷനാദം

മലയാളത്തിലെ ഏക വൈദിക - ദാർശനിക മാസിക


## ൫൫൭ | ൭൭൭ | 557




॥ ओ३म् ॥

॥ मनुर्भव जनयादैव्यं जनम् ॥ - ऋग्वेद


● 2019 NOVEMBER 10 ● Vol. 46 No. 3 (557) ● Price ₹ 30. 00 ●

● വേദസൃഷ്ടിസംവത്സരം 1972949121 ●

● കലിയുഗം 5121 ● വിക്രമാബ്ദം 2076 ● ക്രിസ്ത്വബ്ദം 2019 ●

● ശകവർഷം 1941 ● കൊല്ലവർഷം 1195 ● ദയാനന്ദാബ്ദം 195 ●


## ഉള്ളടക്കം





1937 - 2010

സ്വർഗീയ നരേന്ദ്രഭൂഷൺ 1970 -ൽ ആരംഭിച്ച മലയാളത്തിലെ ഏക-വൈദിക ദാർശനിക മാസിക.

**നരേന്ദ്രഭൂഷൺ സ്മാരക പ്രതിഷ്ഠാപന സ്ഥാപനങ്ങൾ**

● ആർഷനാദം ബുക്സ് ● നിത്യഭാരതി ബുക്സ് ● വൈദിക ഗ്രാമയൂഥം ●
● വേദ പ്രചാരണ സഭ ● ശോണാദ്രി ചരിത്ര ഗവേഷണ കേന്ദ്രം ●
● കേരളാ ആര്യ പ്രതിനിധി സഭ ● ദയാനന്ദ സാൽവേഷൻ മിഷൻ ●
● ഓൾ ഇൻഡ്യാ വേദിക്മിഷൻ ● വൈദിക സാഹിത്യപരിഷത്ത് ●
● *വേദബന്ധു* ഭാഷാ പഠന കേന്ദ്രം ● സരസ്വതീ വൈദിക ഗുരുകുലം ●
● വാഗീശ്വരാനന്ദ സാംസ്കാരിക കേന്ദ്രം ●
● സരസ്വതീ അങ്കീയലേഖന ശേഖരം ●


Contact No:- Off: +91 479 2452636 Mob: 9446314343


कृण्वन्तो विश्वमार्यम्



നരേന്ദ്രഭൂഷൺ സ്മാരക പ്രതിഷ്ഠാപന മുഖപത്രം


e-mail - arshanadam@gmail. com ● www. arshanadam. co. in

Arshanadam P. B. No 28 Chengannur 689121 Kerala.





മഹർഷി ദയാനന്ദൻ

## ഞങ്ങൾ ബുത്പരസ്തരല്ല ബുത്ശികന്മാരാണ്

ഹുക്കാവലിയുള്ള വിഗ്രഹത്തെപ്പറ്റിയാണ് പോപ്പന്മാരുടെ അടുത്ത തമാശ. കാലിയാകാന്തൻ പകിട്ടുള്ളോൻ, സന്തിനേ ഹുക്കാ വലിപ്പിച്ചോൻ. എന്നാണ്ഒരു നാടൻപ്രയോഗം.ദക്ഷിണദേശത്ത്കാലീയാകാന്തനെന്നൊരു മൂർത്തിയുണ്ട്. ഇത് ഇന്നും ഹുക്കാ വലിക്കുന്നു. കഷ്ടം, വിഗ്രഹാരാധന ചെയ്യുന്നവർ അത് ചെയ്യുകമാത്രമല്ല, അതിന്റെ പേരിൽ അവരുടെ ഈശ്വരനെക്കൂടി പുകവലിക്കാരനാക്കുന്നു. കള്ളം കള്ളം ഇതെല്ലാം പോപ്പലീലയാണ്. ഈ വിഗ്രഹത്തിന്റെ വായ് പൊള്ളയാണ്. പിൻവശത്തുകൂടി ഭിത്തിവഴി അടുത്ത കെട്ടിടത്തിലേക്ക് ഈ ദ്വാരം പോകുന്നുണ്ട്. ഹുക്കാ നിറച്ച് വിഗ്രഹത്തിന്റെ വായുമായി ഘടിപ്പിച്ച് പൂജാരി വെളിയിൽ ഇറങ്ങി ഭക്തിയോടെ തൊഴുത് പിടിച്ച് നില്ക്കും. അപ്പോൾ പുറകിലത്തെ കെട്ടിടത്തിലിരിക്കുന്നയാൾ അവിടിരുന്ന് കുഴലിൽക്കൂടി വലിക്കുമ്പോൾ ഹുക്കയിൽ ഗുളുഗുളു ശബ്ദം കേൾക്കും. ആ ശബ്ദത്തോടെ ഭക്തരുടെ ആരവ്വം ഉയരും. പിന്നിൽനിന്നും ഊതിക്കൊടുക്കുമ്പോൾ വിഗ്രഹത്തിന്റെ മൂക്കിൽക്കൂടിയും മറ്റും പുകയുയരും. അനേകം മൂഢന്മാരോട് പണം പിടുങ്ങി അവരെ ദരിദ്രരാക്കുവാൻ ഇത്തരം പണികൾ മതി. ഈ വധം കഥകളിലാണ് വിശ്വാസം പ്രചരിക്കുന്നത്. നോക്കൂ, ദ്വാരകയിലെ ഒരു ഡകോർജിയുടെ കഥ. വിഗ്രഹം ഒരു ഡകോർജിയുടെ കൂടെപോയി എന്നതാണ്. എവിടെ വിഗ്രഹമുണ്ടോ? അത് സ്വർണമോ വെള്ളിയുടേതുമാണോ? അവിടെയെല്ലാം ചോരഭയം അനിവാര്യമാണ്. ദ്വാരകയിലെ വിഗ്രഹം ഒരു ദിവസം കാണാതായി. അത് തൊട്ടടുത്ത് ഒരു സ്വർണപ്പണിക്കാരന്റെ അടുത്ത് നടന്നെത്തിയതാണെന്നും. അങ്ങനെ എത്തിയ വിഗ്രഹത്തെ സ്വർണമാക്കി വീണ്ടും പ്രതിഷ്ഠിച്ചെന്നുമാണ് കഥ. സത്യത്തിൽ വ്യാപാരി സ്വർണപ്രതിഷ്ഠ ഇളക്കിക്കൊണ്ട് പോയി പുതിയ ചെമ്പ് വിഗ്രത്തിൽ സ്വർണം പൂശിയെത്തിച്ചതാകാനാണ് വഴി. മറ്റുള്ള, ഇതുമായി ബന്ധപ്പെട്ട എല്ലാ കഥകളും ഏതോ കഞ്ചാവുകുടിയൻ വമ്പു പറഞ്ഞത് മാത്രമാണ്. ഇതേ നാട്ടിലെ സോമനാഥവിഗ്രഹം നിലംതൊടാതെയാണ് നിന്നിരുന്നത്. ഇതൊരു മഹാത്ഭുതം തന്നെയായിരുന്നു. ഈ ക്ഷേത്രത്തിലെ വിഗ്രഹത്തിന്റെ കീഴ്മേൽ കാന്തക്കല്ലുകൾ പിടിപ്പിച്ചിരുന്നു. അതിന്റെ ആകർഷണത്തിൽ വിഗ്രഹം ആധാരമില്ലാതെ നിന്നിരുന്നതാണ്. മഹമ്മദ് ഗസ്നി വന്ന് യുദ്ധം ചെയ്തപ്പോൾ ഈ ക്ഷേത്രങ്ങളെല്ലാം തകർത്തു എന്ന അത്ഭുതമുണ്ടായി. പൂജാരികളും ഭക്തന്മാരും കഷ്ടാവസ്ഥയിലായി. ലക്ഷക്കണക്കിന് ഭടന്മാർ നാല്പതു കൊള്ളക്കാരോട് തോറ്റോടി. അപ്പോൾ പോപ്പന്മാരും പൂജാരികളും മഹാദേവാ! ഈ മ്ലേച്ഛന്മാരെ കൊന്ന് ഞങ്ങളെ രക്ഷിച്ചാലും എന്നപേക്ഷിച്ച് പൂജയും, മുട്ടപാടുകിടക്കലും, സ്തുതിയും, പ്രാർഥനയും നടത്തുകയായിരുന്നു. എന്നിട്ട് വിദേശികളായ കൊള്ളക്കാരെ നേരിടാൻ തയ്യാറായ വീരന്മാരായ സ്വശിഷ്യന്മാരായ രാജാക്കന്മാരോട് 'അവിടുന്ന് വിഷമിക്കേണ്ട. മഹാദേവൻ ഭൈരവനേയോ വീരഭദ്രനേയോ അയയ്ക്കും. അവർ മ്ലേച്ഛന്മാരെ കൊല്ലുകയോ അന്ധരാക്കുകയോ ചെയ്യും. ഇപ്പോൾ ത്തന്നെ നമ്മുടെ ദേവന്മാർ പ്രത്യക്ഷരാകും. എന്നു മാത്രമല്ല, ഞങ്ങളെല്ലാ കാര്യങ്ങളും ഏറ്റെന്ന് ഹനുമാനും, ദുർഗയും ഭൈരവനും സ്വപ്നത്തിൽ അരുളിയിട്ടുണ്ട്. എന്നു പറഞ്ഞു സാന്ത്വനപ്പെടുത്തി തിരിച്ചയിച്ചു. ആ ശുദ്ധന്മാരായ രാജാക്കന്മാരും ക്ഷത്രിയരും പോപ്പന്മാരുടെ പിത്തലാട്ടത്തിൽപ്പെട്ട് കേട്ടതു് വിശ്വസിച്ചില്ലായിരുന്നെങ്കിൽ ആ വിഗ്രഹമെങ്കിലും തിരികെ ലഭിക്കുമായിരുന്നു. ഭാരതീയരിലെ ക്ഷത്രിയത്വത്തെ നഷ്ടമാക്കിയതിന് പ്രധാന കാരണം വിഗ്രഹാരാധനയും അതുമായി ബന്ധപ്പെട്ട് വികസിച്ച ഫലിത ജ്യോതിഷവുമാണ്. ജ്യോതിഷികൾ ഇപ്പോൾ ആക്രമിക്കാൻ പറ്റിയ മുഹൂർത്തമല്ല എന്നു പറയും. അഷ്ടമത്തിൽ ചന്ദ്രനുണ്ട് എന്നൊരുത്തൻ പറയുമ്പോൾ യോഗിനി മുമ്പിലുണ്ടെന്നാകും രണ്ടാമൻ. ഇങ്ങനെ പലതരം ചതികളിലകപ്പെട്ട് രാജാക്കന്മാർ പടയൊരുക്കാതിരുന്നു. മ്ലേച്ഛന്മാർവന്നു വളഞ്ഞപ്പോൾ നില്ക്കക്കള്ളിയില്ലാതെ എല്ലാവരും ഓടി. എത്രയെങ്കിലും പോപ്പന്മാരെയും പൂജാരികളെയും ശിഷ്യന്മാരെയും പിടികൂടി, പൂജാരികൾ താണുവീണ് അപേക്ഷിച്ചു. മൂന്നുകോടി രൂപാ തരാം. അമ്പലവും വിഗ്രഹവും തകർക്കാതിരുന്നാൽ മതി. അപ്പോൾ മുസൽമാന്മാർ പറഞ്ഞു:- ഞങ്ങൾ ബുത്പരസ്തരല്ല. ബുത്ശികന്മാരാണ്. അതായത് വിഗ്രഹസംരക്ഷകരല്ല. വിഗ്രഹഭഞ്ജകരാണ്. അവർ അമ്പലം തകർത്ത് കളഞ്ഞു. ●

**मो अहं द्विषते रधम्... (ऋग्वेद १.५०.१३)** എന്റെ ഐശ്വര്യം ശത്രുക്കൾക്കുവേണ്ടി നഷ്ടമാക്കരുതേ... (ഋഗ്വേദം 1.50.13)



## അപൗരുഷേയവാണി

# വേദാധ്യയനം

സാമവേദം പൂർവാർച്ചികം 1.1.1.5.1 (45)
(ആഗ്നേയകാണ്ഡം, അധ്യായഃ 1, പ്രപാഠകഃ 1, അർദ്ധഃ 1 ദശതി 5 മന്ത്രം 1 [45])
ചതുർവേദമന്ത്രസംഖ്യ : 12572

## പരമേശ്വരൻ ശക്തിയുടെ പ്രാണേശ്വരൻ

### മന്ത്രം

(ഋഷിഃ - വസിഷ്ഠഃ. ദേവതാ - അഗ്നിഃ. ഛന്ദഃ - ബൃഹതീ. സ്വരഃ - മധ്യമഃ.)

**ओ३म एना वो अग्निं नमसोर्जो नपातमा हुवे।**
**प्रियं चेतिष्ठमरतिंस्वध्वरं विश्वस्य दूतममृतम्॥ १ (४५)**

**ഓാം. ഏനാ വോ അഗ്നിം നമസോര്ജോ നപാതമാ ഹുവേ.**
**പ്രിയം ചേതിഷ്ഠമരതിംസ്വധ്വരം വിശ്വസ്യ ദൂതമമൃതമ്.. ൧ (൪൫)[1]**

*പദം:- ഏനാ വഃ അഗ്നിമ് നമസാ. ഊര്ജഃ നപാതമ് ആ ഹുവേ. പ്രിയമ് ചേതിഷ്ഠമ് അരതിമ് സ്വധ്വരമ് വിശ്വസ്യ ദൂതമ് അമൃതമ്..*
*അന്വയം:- ഏനാ നമസാ ഊര്ജഃ നപാതമ് പ്രിയമ് ചേതിഷ്ഠമ് അരതിമ് സ്വധ്വരമ് വിശ്വസ്യ ദൂതമ് അമൃതമ് വഃ അഗ്നിമ് ആഹുവേ.*

അർഥം:- ഹേ! പരമേശ്വരാ, *(അഹമ്)* ഞാൻ, **ഏനാ**[2] *(ഏതേന)* = ഈ, **നമസാ** *(നമസ്കാരേണ)* = നമസ്കാരത്താൽ, **ഊര്ജഃ നപാതമ്** *(ബലസ്യ പ്രാണശക്തേശ്ച അപത്യമ്. അതിശയേന ബലവന്തം പ്രാണവന്തം ചേത്യര്ഥ)*[3] = അളവറ്റപ്രാണശക്തിയേയും ഊർജത്തേയും, **പ്രിയമ്** *(സ്നേഹാസ്പദമ്)* = പ്രിയപ്പെട്ടതിനേയും, **ചേതിഷ്ഠമ്** *(അതിശയേന ചേതിതാരം ചേതയിതാരം വാ)* = ചേതനത്വത്തിന്റെ ഇഷ്ടിയായ ജ്ഞാന-വിജ്ഞാനപ്രസാരണത്തെയും, **അരതിമ്** *(സര്വഗതം സുഖപ്രാപകം വാ. ഋ ഗതിപ്രാപണയോഃ ഇത്യസ്മാത് -വഹിവസ്യതിര്ത്ഭ്യശിചത്. ഉണാദികോശം 4.60. ഇതി അതിപ്രത്യയഃ.)* = എങ്ങും നിറവാർന്ന് തെളിഞ്ഞു് വർത്തിക്കുന്ന പ്രകാശത്തെയും, **സ്വധ്വരമ്** *(ഉത്കൃഷ്ടഃ അഹിംസാമയഃ സൃഷ്ടിസഞ്ചാലനയജ്ഞോയസ്യ തമ്)* = ഉല്കൃഷ്ടവും അഹിംസാപൂർണവുമായ സൃഷ്ടിയജ്ഞവിജ്ഞാനത്തേയും, **വിശ്വസ്യ** *(സര്വസ്യ)* = ഏവർക്കും, **ദൂതമ്** *(ദുഃഖദോഷദീനാം, ദൂരീകര്താരം, ധര്മാര്ഥകാമമോക്ഷാണാം പ്രാപകം, കാമക്രോധാദിശത്രൂണാമ് ഉപതാപകം ച. ദു ഗതൗ, ഭ്വാദിഃ, ടുദു ഉപതാപേ സ്വാദിഃ. ദാവയതേഃ ദുനോതേര്വാ 'ദുതനിഭ്യാം ദീര്ഘശ്ച. ഉണാദികോശം 3.60 ഇതി ക്തപ്രത്യയഃ, ധാതോര്ദീര്ഘശ്ച.)* = അജ്ഞാനത്തെ നശിപ്പിച്ച് ധർമാർഥകാമമോക്ഷത്തെ നല്കുന്ന, **അമൃതമ് വഃ അഗ്നിമ്** *(സ്വരൂപേണ നാശരഹിതമ് ത്വാമ് പരമാത്മാനമ്)* = അമൃതസ്വരൂപിയായ അങ്ങയെ ദിവ്യമായി, **ആഹുവേ** *(ആഹ്വായാമി)* = സ്തുതിച്ച് ആദരിക്കുന്നു.

***മന്ത്രാർഥം:- യാതൊരു ദേവനാണോ പ്രാണന്റേയും ശക്തിയുടേയും ബലത്തിന്റേയും ഖനിസ്വരൂപൻ, ആരാണോ ഭക്തവത്സലസ്വരൂപീ, പരിപൂർണജ്ഞാനരൂപീ, സർവവ്യാപകനും, സകലസുഖാനന്ദസ്വരൂപനും, അവൻ ദുഃഖ-ദാരിദ്രഹനനൻ മാത്രമല്ല, ദുരിതവിനാശകനും, കർമകുശലനുമത്രേ. അവൻ സകലർക്കും സർവവിധദോഷഹന്താവു മാത്രമല്ല സർവഗുണപ്രദായകനും കൂടിയാണ്. ഹേ അമൃതസ്വരൂപീ! അങ്ങയെ ഈ പ്രപഞ്ചത്തിലേവരും അവരുടെ വിശേഷബുദ്ധിയാൽ മാത്രം പ്രാപിക്കുന്നു. പ്രേമസ്വരൂപികളായ മോക്ഷാത്മാക്കൾ അതീവ ശ്രദ്ധയാൽ കേവലം അങ്ങയുടെ സ്തുതിഗാനം മാത്രം ചെയ്യുന്നു. അവ്വിധം തന്നെ ഞാൻ സ്തുതിയാൽ അങ്ങയെ പ്രാപിക്കട്ടെ, പരമേശ്വരാ! അവിടുന്ന് ശക്തിയുടെ പ്രാണസ്വരൂപമാണ്. പ്രിയപ്പെട്ടവയെല്ലാം അവിടുത്തേതാണ്. ജീവന്റെ ജ്ഞാനയജ്ഞപ്രസാരണവും, നിന്റെ സൃഷ്ടിയജ്ഞവും ഉല്കൃഷ്ടവും അഹിംസാപൂർണവുമാണ്. ഇവയെല്ലാം അറിഞ്ഞു് അവിടുത്തെ പ്രാപിക്കുന്ന ഏവരും അമൃതസ്വരൂപിയായ അങ്ങയുടെ ദിവ്യമായ ദൂതിന്റെ ആഹൂതിയെ സ്വീകരിക്കുന്നവരാണ്. അവ്വിധം അജ്ഞാനത്തെ നശിപ്പിച്ചവർ ധർമാർഥകാമമോക്ഷമെന്ന ദൂതിനെയാണ് സ്തുതിച്ച നമസ്കരിച്ച് ആദരിക്കുന്നതു്.***

(1) ഈ മന്ത്രം ഋഗ്വേദം 7.16.1, യജുര്വേദം 15.32, സാമവേദം 749 എന്നിവിടങ്ങളിലും കാണാം. (2) ഏനേതി തൃതീയൈകവചനചനസ്യ പൂര്വസവര്ണഃ. അനന്വാദേശേ ഛാന്ദസത്വാദ് ഇദംശബ്ദസ്യ ഏനാദേശഃ. ഏനമിതി വാ അഗ്നേര്വിശേഷണമ്, ദ്വിതീയൈകവചനസ്യ ആകാരഃ - ഇതി ഭരതസ്വാമി. (3) ഊര്ജ ബലപ്രാണനയോഃ. നപാത് ഇതി അപത്യനാമ. നിഘണ്ടു 2.2. യോ ഹി യസ്യ അപത്യമുച്യതേ തസ്മിംസ്തസ്യാതിശയോ ദ്യോത്യതേ ഇതി വൈദികീ ശൈലീ. (4) ചേതിഷ്ഠമ് അതിശയേന ചേതിതാരം ജ്ഞാതാരമിത്യര്ഥഃ - ഇതി വിവരണകാരഃ മാധവഃ. അതിശയേന ചേതയിതാരം സഞ്ജ്ഞാപകമ് - ഇതി യജുര്വേദസംഹിത 15.32. ചേതി സംജ്ഞാനേ, തൃജന്താത് ചേതൃ ശബ്ദാദിഷ്ഠനി തുരിഷ്ഠേമേയസ്സു. അഷ്ടാധ്യായി 6.4.154 ഇതി തൃലോപഃ.

**द्विषन्तं मह्यं रन्धयन्... (ऋग्वेद १.५०.१३) എന്റെ ശത്രുതയും ശത്രുക്കളും അവനാൽ ഒടുങ്ങുന്നു... (ഋഗ്വേദം 1.50.13)**



**മന്ത്രവിഷയം:-** വസിഷ്ഠ, വാസം, ഇഷ്ടി, ബലം, ധൈര്യം, ജ്ഞാനം, ബൃഹത്ത്, പരം, അപരം, പ്രാണൻ, ശക്തി, പ്രിയം, അപ്രിയം, അഹിംസ, ഹിംസ, അധ്വരം, വിശ്വം, ഭുവനം, നാഭി, മൃതം, അമൃതം, ഊർജ്ജം, വിനയം, അതിശയം തുടങ്ങി ഒട്ടനവധി വിഷയങ്ങൾ.

**വ്യാഖ്യാനം:-** പ്രപഞ്ചത്തിൽ വിശേഷമായ ഒരു സ്ഥാനം മനുഷ്യനുണ്ട്. ആ വിശേഷസ്ഥാനം അവൻ പ്രാണശക്തിയാലോ, കായബലത്താലോ, ഏതെങ്കിലും വിധത്തിലുള്ള ദിവ്യശേഷിയാലോ അവനിൽ പ്രകടമായതല്ല. മനുഷ്യരിൽ പ്രകടമായ എല്ലാ ശക്തിസിദ്ധി വിശേഷങ്ങളും ഒരു വധത്തിലല്ലെങ്കിൽ മറ്റൊരു വിധത്തിൽ പ്രപഞ്ചത്തിൽ എവിടെയും കാണാം. മനുഷ്യരുടെ കണ്ണുകളേക്കാൾ സൂക്ഷ്മമായതും ബൃഹത്തായതുമായ കാഴ്ചയുള്ള ഒരു പിടി ജന്തുക്കൾ ഈ പ്രപഞ്ചത്തിലുണ്ട്. മനുഷ്യന്റെ കേൾവിശക്തിയെ കടന്ന് ചെല്ലുന്ന സൂക്ഷ്മമായതും ബൃഹത്തായതുമായ കേൾവിയുള്ള ഒരു പിടി ജന്തുക്കൾ ഈ പ്രപഞ്ചത്തിലുണ്ട്. ദൃശ്യ-ശ്രാവ്യ-രസനാ-ഘ്രാണ-സ്പർശശേഷികളിൽ പല ജന്തുജീവജാലങ്ങളും മനുഷ്യരുടെ എത്രയോ മടങ്ങ് സൂക്ഷ്മശേഷിയേയും, സ്ഥൂലശേഷിയേയും വഹിക്കുന്നുണ്ട്. അതിശയകരമാണ്, മനുഷ്യനെ പൂർണമായും മാറ്റിനിർത്തിയാൽപ്പോലും ഈ പ്രപഞ്ചം. മനുഷ്യനിൽ പ്രകടമാവാത്ത എത്രയോ ശക്തികൾ മൃഗങ്ങളിലും പക്ഷികളിലും എന്തിന് കൃമികീടങ്ങളിൽപ്പോലുമുണ്ട്. അപ്പോഴും എന്തു കൊണ്ടാണ് ഈ പ്രപഞ്ചത്തെ അതിന്റെ സൃഷ്ടാവിനോളം അടുത്ത് നിന്നും മനുഷ്യൻ നിയന്ത്രിക്കാൻ ശ്രമിക്കുന്നത്. സത്യത്തിൽ അതാണ് അതിശയം എന്ന വാക്കിനെ പ്രകാശിപ്പിക്കുന്നത്. ദൃശ്യവും അദൃശ്യവുമായ ഈ പ്രപഞ്ചത്തിന്റെ മുക്കിലും മൂലയിലിലും അവൻ ഏകനായാണ് യാത്രചെയ്യുന്നത്. അവിടെ അവന് പരിചിതരോ അപരിചിതരോ, ബന്ധുക്കളോ, ശത്രുക്കളോ, മിത്രങ്ങളോ, അമിത്രങ്ങളോ ഒന്നുമില്ല. ഏകനായി സദായാത്ര ചെയ്തുകൊണ്ടേയിരിക്കുന്നു. അങ്ങനെയെങ്കിൽ എന്താണ് മനുഷ്യന്റെ വിശേഷമായ സ്ഥാനം ഈ പ്രപഞ്ചത്തിൽ.

ഈ പ്രപഞ്ചത്തിൽ മനുഷ്യന്റെ വിശേഷത അവൻ വേദവിത്താണ് എന്നുള്ളത് മാത്രമാണ്. ഏകനായി ഈ ലോകത്ത് വന്നെത്തിയ മനുഷ്യൻ ഇവിടെ നിന്നും ഒന്നും കൊണ്ടു പോകുന്നില്ല എന്ന് അറിയാത്തവരല്ല. എവിടെനിന്ന് എവിടേയ്ക്കെന്ന് അറിയാത്തവരാണതാണും. പക്ഷെ, ഈ വരവിന്റേയും പോക്കിന്റേയും മധ്യേയിതിങ്ങനെകാണുന്ന നേരത്ത്... അറിഞ്ഞു, അനുഭവിച്ച്, ആനന്ദിച്ച് പോകുന്നവരും, അറിയാതെ, അറുമാദിച്ച്, ആദ്യം സുഖിച്ചും ശേഷം ദുഃഖിച്ചും പോകുന്നവരുമുണ്ട് എന്ന് കാണുന്നവരാണ് നാം. അതേ മനുഷ്യനെ ഈ പ്രപഞ്ചം എന്ന് വിസ്മയിപ്പിക്കാതെയിരിക്കുമോ അന്നേ അവൻ സകലതിൽ നിന്നും മുക്തനാകു. അതേ മുക്തിയുടെ വിദ്യ എക്കാലവും മുക്തമായതിൽ നിന്നേ ഭവിക്കൂ. ഈ പ്രപഞ്ചബദ്ധതയുടെ ലോകം മനുഷ്യന് ഭൗതികജ്ഞാനത്താൽ സുഖദുഃഖാദികളെന്ന അനുഭവം ഏതുവിധം പ്രദാനം ചെയ്യുന്നുവോ, അതേപോലെ മുക്തമായ ആത്മാവിന്റെ ദേവലോകം അവന് ആനന്ദത്തിന്റെ മുക്തിധാമത്തെ നല്കുന്നു. ഇരുലോകത്തും അവൻ വേദവിത്തായി തീരുമ്പോൾ മാത്രമേ സുഖദുഃഖാദികളേയും ആനന്ദത്തേയും അവൻ പ്രാപിക്കുന്നുള്ളൂ.

ജ്ഞാനത്തെ കർമ്മമണ്ഡത്തിൽ പ്രയുക്തമാക്കേണ്ടതിന്റെ അനിവാര്യതയിലേക്കാണ് നാം ഈ ചിന്തയിലൂടെ എത്തുന്നത്. ജ്ഞാന-കർമ്മമീമാംസയെന്ന പ്രയോഗം സാർഥകമാകുന്നതിവിടെയാണ്. പ്രയോഗിക്കാൻ കഴിയാത്ത അറിവിന് എന്തുബലം എന്ന് ചിന്തിക്കുന്നവരാണ് ഭൂരിപക്ഷം മനുഷ്യരും. വിദ്യനല്കുന്ന വിനയത്തിന്റെ ശക്തിയും സൗന്ദര്യവുമേ നമുക്ക് ശാന്തിയും സമാധാനവും നല്കൂ. ഈ പ്രപഞ്ചത്തിൽ നിന്നും നാം പ്രാപിക്കുന്ന ശാന്തിയും സമാധാനവുമാണ് ആനന്ദലോകപ്രാപ്തിക്ക് നമുക്ക് വഴിയൊരുക്കുന്നത്. വേദവിദ്യ നമുക്ക് പ്രദാനം ചെയ്യുന്ന വഴിയുടെ പ്രത്യേകത, ആനന്ദലോകപ്രാപ്തിക്ക് ഉതകും വിധം ധർമബോധ്യങ്ങളെ നമുക്ക് ഇഹലോകത്തിൽത്തന്നെ പ്രദാനം ചെയ്യുന്നു എന്നുള്ളതാണ്. അതായത് വിധിയുടേയും നിഷേധത്തിന്റേയും ബോധ്യങ്ങളെ, നമുക്ക് ഒരു പോലെ ബോധ്യപ്പെടുത്തുന്നതാണ് വേദവിദ്യ. ഇഹലോകത്തെ അധാർമിക ജീവിതം നമുക്ക് ബദ്ധതയെ പ്രദാനം ചെയ്യുമെന്നും, ഇഹലോകത്തെ ധാർമിക ജീവിതമാണ് മുക്തിയുടെ ആനന്ദധാമത്തെ നമുക്ക് നല്കുന്നതെന്നും വ്യക്തമാക്കുയാണ് വേദം ചെയ്യുന്നത്.

ഈ ചിന്തയോടെ നമുക്ക് ഈ മന്ത്രമനനം ചെയ്യാം *'യാതൊരു ദേവനാണോ പ്രാണന്റേയും ശക്തിയുടേയും ബലത്തിന്റേയും ഖനിസ്വരൂപൻ, ആരാണോ ഭക്തവത്സല സ്വരൂപീ, പരിപൂർണജ്ഞാനരൂപീ, സർവവ്യാപകനും, സകലസുഖാനന്ദസ്വരൂപനും, അവൻ ദുഃഖ-ദാരിദ്രഹനനൻ മാത്രമല്ല, ദുരിതവിനാശകനും, കർമകുശലനുമത്രേ. അവൻ സകലർക്കും സർവവിധദോഷഹന്താവു മാത്രമല്ല സർവഗുണ പ്രദായകനും കൂടിയാണ്. ഹേ അമൃതസ്വരൂപീ! അങ്ങയെ ഈ പ്രപഞ്ചത്തിലേവരും അവരുടെ വിശേഷ വേദബുദ്ധിയാൽ മാത്രം പ്രാപിക്കുന്നു. പ്രേമസ്വരൂപികളായ മോക്ഷാത്മാക്കൾ അതീവ ശ്രദ്ധയാൽ കേവലം അങ്ങയുടെ സ്തുതിഗാനം മാത്രം ചെയ്യുന്നു. അവ്വിധം തന്നെ ഞാൻ സ്തുതിയാൽ അങ്ങയെ പ്രാപിക്കട്ടെ, പരമേശ്വരാ! അവിടുന്ന് ശക്തിയുടെ പ്രാണസ്വരൂപമാണ്. പ്രിയപ്പെട്ടവയെല്ലാം അവിടുത്തേതാണ്. ജീവന്റെ ജ്ഞാനയജ്ഞപ്രസാരണവും, നിന്റെ സൃഷ്ടിയജ്ഞവും ഉല്കൃഷ്ടവും അഹിംസാപൂർണവുമാണ്. ഇവയെല്ലാം അറിഞ്ഞ് അവിടുത്തെ പ്രാപിക്കുന്ന ഏവരും അമൃതസ്വരൂപിയായ അങ്ങയുടെ ദിവ്യമായ ദൂതിന്റെ ആഹുതിയെ സ്വീകരിക്കുന്നവരാണ്. അവിധം അജ്ഞാനത്തെ നശിപ്പിച്ചവർ ധർമാർഥകാമമോക്ഷമെന്ന ദൂതിനെയാണ് സ്തുതിച്ച് നമസ്കരിച്ച് ആദരിക്കുന്നത്.* ഈ പ്രപഞ്ചമെന്ന യജ്ഞഭൂമിയല്ലാതെ എനിക്ക് ഏതാണ് പരലോകം. ഇവിടെ ചെയ്യുന്ന കർമമല്ലാതെ മറ്റേത് കർമമാണ് എനിക്ക് ആനന്ദം പ്രദാനം ചെയ്യുന്നത്. ഹേ ജഗദീശ്വരാ! ഞങ്ങൾക്ക് ഈ ലോകത്തെ ധാർമികശക്തിയായി, വേദമായി, നീ ഭവിക്കൂ. ●

**विश्वेन सहसा सह... (ऋग्वेद १.५०.१३)** ഈ വിശ്വത്തിൽ അവനൊപ്പമില്ലാതെന്തുണ്ട്... (ഋഗ്വേദം 1.50.13)




# വേദബന്ധു-എസ്.ഗുപ്തൻനായർ സ്മരണിക

യാം മേധാം ദേവഗണാഃ പിതരശ്ചോപാസതേ.
തയാ മാമദ്യ മേധയാഗ്നേ മേധാവിനം കുരു സ്വാഹാ..
(യജുർവേദം 32.14)

പ്രിയബന്ധോ! സാദരം നമസ്തേ!

ആർഷനാദം മാസികയുടെ 557-ാം പതിപ്പാണിത്. പല വിശേഷാൽ പതിപ്പുകളും കഴിഞ്ഞ അരനൂറ്റാണ്ടിനുള്ളിൽ ആർഷനാദം പ്രസിദ്ധീകരിച്ചിട്ടുണ്ടെങ്കിലും ഈ വിശേഷാൽ പതിപ്പ് പലതുകൊണ്ടും വിശേഷപ്പെട്ടതാണ്. നൂറ്റിപ്പതിനെട്ട്വർഷം മുമ്പ് ജനിച്ച പണ്ഡിത വേദബന്ധുവും, നൂറ് വർഷം മുമ്പ് ജനിച്ച പ്രൊഫ. ഗുപ്തൻനായരും ആർഷനാദത്തിന്റെ ഈ പതിപ്പിലൂടെ ഓർമിക്കപ്പെടുകയാണ്. ഇരുവരും ആഘോഷിക്കപ്പെടാതെ പോയ രണ്ട് മലയാളികളാണ്. വേദബന്ധുവിന്റെ കാര്യത്തിൽ ആഘോഷം ഒഴിവാക്കപ്പെട്ടതിന് യുക്തമായ കാരണങ്ങളുണ്ട്. മറിച്ച് ഗുപ്തൻനായരുസാറിന്റെ കാര്യത്തിൽ അത് എന്തുകൊണ്ട് സംഭവിച്ചു എന്നറിവില്ല. ഇവരിരുവരും പ്രശസ്തി ആഗ്രഹിച്ചിരുന്നില്ലല്ലോ എന്ന് ഒഴുക്കൻ മട്ടിൽ മറുപടി പറഞ്ഞവരാണ് അധികവും. ആഘോഷപൂർവം ശതാബ്ദി കൊണ്ടാടുന്നതിൽ വലിയകാര്യമില്ലെന്നതിന് ചരിത്രം തെളിവായുണ്ട്. എങ്കിലും അറിവിന്റെ പ്രകാശം പരത്തിയവരെ ഇരുട്ടിൽ നിർത്തി ആനന്ദിക്കുന്ന ഒരു തലമുറയുടെ മുന്നിലേക്ക് നന്ദിയുടെയും, നന്മയുടെയും, സ്മരണകളെ ജ്വലിപ്പിക്കാൻ കഴിയുന്ന ഒരു പ്രകാശനാളത്തെയെങ്കിലും വരുംകാലത്തേക്ക് ഉപേക്ഷിച്ച് പോകേണ്ടത് മനുഷ്യരുടെ കർത്തവ്യമാണെന്ന് കരുതുന്ന, അതിനായുള്ള ആത്മാർഥമായ ശ്രമമാണിത്.

10.11.2019 ആർഷനാദം പത്രാധിപർ




**വേദബന്ധു-ഉപ്പൻനായർ സ്മരണിക**
**ആർഷനാദം പ്രത്യേകപതിപ്പ്**
**557-ാം ലക്കം**
**[2019 നവംബർ 10]**

-----------------------------------------------------------

**സംയോജകർ**
**വേദബന്ധു ഭാഷാപഠനഗവേഷണ കേന്ദ്രം**
**തൃക്കണ്ണമംഗൽ കൊട്ടാരക്കര 691531 കൊല്ലം ജില്ല**

-----------------------------------------------------------






# വേദബന്ധു നവോത്ഥാനത്തിന്റെ സൂര്യോദയം

**ശ്രീപദം രാധാകൃഷ്ണൻ**
(മുഖ്യാധികാരി, വേദബന്ധു ഭാഷാപഠനഗവേഷണ കേന്ദ്രം, തൃക്കണ്ണമംഗൽ, കൊട്ടാരക്കര. )




കാലം കരുതലോടെ അടയാളപ്പെടുത്തുന്ന ചില മുഹൂർത്തങ്ങൾ മാനവചരിത്രത്തിലുണ്ടാകാറുണ്ട്. യുഗധർമം പാലിക്കാൻ നിയതി നിശ്ചയിച്ച ഒരുയുഗപുരുഷന്റെ കടന്നുവരവിന്റെ സൂചനയായിരിക്കുമത്. നൂറ്റിപ്പതിനെട്ട് വർഷങ്ങൾക്കുമുമ്പ് തെക്കൻ കേരളത്തിലെ കൊട്ടാരക്കര തൃക്കണ്ണമംഗൽ എന്ന ഗ്രാമത്തിനാണ്, പിൽക്കാല നവോത്ഥാന പ്രസ്ഥാനങ്ങളിൽ മിക്കതിന്റെയും പ്രേരണയുടെ പ്രഭവകേന്ദ്രമായിത്തീർന്ന ഒരു മഹാപുരുഷന് ജന്മം നൽകിയതിലൂടെ ഈ ഭാഗ്യം ലഭിച്ചത്. അധികമാരുടെയും ശ്രദ്ധയിൽപ്പെടാതെ കടന്നുപോയ ആ മഹാപുരുഷനാണ് പണ്ഡിത വേദബന്ധു ശർമ.

## തൃക്കണ്ണമംഗലം തൃക്കണ്ണമംഗൽ ആകുന്നു

കൊട്ടാരക്കരയ്ക്ക് സമീപമാണ് തൃക്കണ്ണമംഗൽ എന്ന ഗ്രാമം. കൊട്ടാരക്കര ടൗണിൽ നിന്നും മൂന്ന്കിലോമീറ്റർ ഓയൂർ റോഡിൽ സഞ്ചരിച്ചാൽ തൃക്കണ്ണമംഗലത്ത് എത്താം. ഇന്നത് കൊട്ടാരക്കരനഗരസഭയിലെ 14-ാം വാർഡ് ആണ്. തൃക്കണ്ണമംഗൽ ഗ്രാമത്തെ പരിചയപ്പെടാം. കഥകളിയുടെ കേളികൊട്ട് ഉയർന്ന നാടാണ് കൊട്ടാരക്കര. രാമനാട്ടവും പിന്നീട് സമ്പൂർണ കലാരൂപമെന്ന വിശ്വപ്രീതി നേടിയ കഥകളിയുമായിത്തീർന്ന കേരളീയ കലാരൂപത്തിന്റെ ഉപജ്ഞാതാവ്, കൊട്ടാരക്കര തമ്പുരാന്റെ കൊട്ടാരത്തിനും പ്രസിദ്ധമായ കൊട്ടാരക്കര ഗണപതി ക്ഷേത്രത്തിനും അകലെയല്ലാതെ തന്നെയാണ് തൃക്കണ്ണമംഗൽ ഗ്രാമം. സ്ഥലനാമത്തിന് കാരണമായ തൃക്കണ്ണമംഗലം ക്ഷേത്രം കടലായിമഠം വകയായിരുന്നു. ക്ഷേത്ര പ്രവേശനവിളംബരമുണ്ടാകുന്നതിനും ഒക്കെ വളരെ മുമ്പേതന്നെ കടലായിമഠത്തിലെ കാരണവർ മൂർത്തി നാരായണൻ നമ്പൂതിരിപ്പാട്ട് തൃക്കണ്ണമംഗലം ക്ഷേത്രം എല്ലാ ജാതിക്കാർക്കുമായി തുറന്നു കൊടുത്തു. പിന്നീട് മഠം വകയായുണ്ടായിരുന്ന നിരവധി ക്ഷേത്രങ്ങൾ തൃക്കണ്ണമംഗലം ഉൾപ്പെടെ തിരുവിതാംകൂർ ദേവസ്വം ബോർഡിന് കൈമാറി. 1947 ആഗസ്റ്റ് 17ന്സ്ഥാപിതമായ, തൃക്കണ്ണമംഗൽ പബ്ലിക് ലൈബ്രറിഈ ക്ഷേത്രത്തിന് സമീപം സ്ഥിതി ചെയ്യുന്നു. തങ്ങളുടെ പൂർവികർ സ്ഥലവും കെട്ടിടവും നൽകി ആരംഭിച്ച ഈ സരസ്വതീക്ഷേത്രം പിൻഗാമികളായ ശ്രീനിലയം കൃഷ്ണൻകുട്ടിനായരും തുടർന്ന് മകൻ ശ്രീരാജും ചേർന്ന നാട്ടുകാരുടെ ഒരുകൂട്ടായ്മ തപസ്സുപോലെ നിലനിർത്തിക്കൊണ്ടു പോകുന്നു.

വെങ്കിടാചല അയ്യർ എന്ന വേദബന്ധു ജനിച്ച ഗ്രാമം തൃക്കണ്ണമംഗലം ആയിരുന്നു എന്നാൽ അത് തൃക്കണ്ണമംഗൽ എന്ന പേരിൽ അറിയപ്പെടാൻ ഇടയായതിന് പിന്നിൽ വേദബന്ധുവിന്റെ ആ നാട്ടിലെ സാന്നിധ്യം കാരണമായിട്ടുണ്ടെന്നാണ് പ്രശസ്ത പുരാവസ്തുഗവേഷകനായ ഡോ. ശശിഭൂഷൺ അഭിപ്രായപ്പെടുന്നത്. 1917-18 കാലത്ത് ഉത്തരഭാരതത്തിൽ പഠനത്തിന് പോയ വേദബന്ധു 1921-22 കാലമായപ്പോഴേക്കും കേര



ളത്തിൽ തിരികെയെത്തി. അന്ന് മുതൽഉത്തരഭാരതത്തിലെ പല പ്രമുഖരുമായും അദ്ദേഹത്തിന് കത്തിടപാടുകളുണ്ടായിരുന്നു. ആ ഹിന്ദിക്കത്തുകളുടെ മേൽവിലാസങ്ങളിലെ ഹിന്ദിപ്രയോഗമാണ് മംഗലം പതുക്കെ മംഗൽ എന്നായിത്തീരുവാൻ കാരണമായത്.

തൃക്കണ്ണമംഗലം ശ്രീകൃഷ്ണസ്വാമി ക്ഷേത്രത്തിന് പടിഞ്ഞാറുവശം ഉണ്ടായിരുന്ന അമ്മണം കോട്ടുമഠത്തിലായിരുന്ന വേദബന്ധുവായിത്തീർന്ന വെങ്കിടാചല അയ്യരുടെ ജനനം. (ഇപ്പോൾ വൈശാഖം എന്ന വീട്ടു നിൽക്കുന്ന സ്ഥലം) 1901 ലാണ് ജനനം. അച്ഛൻ വില്ലേജ് ഓഫീസറായിരുന്നു. ഒരു സഹോദരനും അഞ്ചു സഹോദരിമാരും. ഭഗവതിയമ്മാൾ, സരസ്വതിയമ്മാൾ, ഗോമതിയമ്മാൾ, മീനാക്ഷിയമ്മാൾ, ചെല്ലമ്മാൾ, ഇവരെയൊക്കെ അയൽപക്കക്കാരിൽ മുതിർന്നവർ ഇപ്പോഴുമോർക്കുന്നു.

വെങ്കിടാചല അയ്യരുടെ തമിഴ് ബ്രാഹ്മണ കുടുംബം പൂർവികമായിത്തന്നെ പാണ്ഡിത്യത്താൽ പ്രശസ്തരും ഇളയിടത്തുസ്വരൂപം തുടങ്ങിയ രാജകുടുംബങ്ങളുടെ ഗുരുക്കന്മാരും ഉപദേഷ്ടാക്കളും മന്ത്രിമാരും മറ്റുമായി സേവനമനുഷ്ഠിച്ചു കൊണ്ടിരുന്നവരുമായിരുന്നു. സ്കൂൾ വിദ്യാഭ്യാസം കൊട്ടാരക്കരയിൽ നേടിയതിനൊപ്പം പരമ്പരാഗതരീതിയിൽ സംസ്കൃതവും തമിഴും അഭ്യസിച്ചു. ഉപരിവിദ്യാഭ്യാസത്തിനായി 17-ാം വയസ്സിൽ വാരണാസി (കാശി) ഹിന്ദു സർവകലാശാലയിൽ ചേർന്നു. ഇതോടൊപ്പം കോളേജിന് പുറത്ത് പാരമ്പര്യ പണ്ഡിതന്മാരിൽ നിന്നും വിവിധ വിഷയങ്ങളിൽ അറിവു നേടിയെടുത്തു. ഇക്കാലത്ത് ഭാരതത്തിൽ സ്വാതന്ത്ര്യത്തിനു വേണ്ടിയുള്ള സമരം കൊടുമ്പിരിക്കൊള്ളുകയായിരുന്നു. വെങ്കിടാചലം എന്ന വിദ്യാർത്ഥിയിലും സ്വാതന്ത്ര്യ സമരത്തിന്റെ തീപ്പൊരികൾ വീണു കഴിഞ്ഞിരുന്നു. തീവ്രദേശസ്നേഹത്താൽ പ്രേരിതനായ ആ യുവാവ് സ്വാതന്ത്ര്യ സമരത്തിലേക്ക് കുതിച്ചു ചാടി. തുടർന്ന് വെങ്കിടാചലയ്യർ വേദബന്ധുവായി ആര്യസമാജത്തിൽ ചേർന്ന് പ്രവർത്തിക്കുവാൻ തുടങ്ങി. ആര്യസമാജപ്രവർത്തനങ്ങളുടെ ഭാഗമായി ഉത്തരഭാരതത്തിൽ പലയിടത്തും അദ്ദേഹം സഞ്ചരിച്ചു. ലാഹോർ, ഹോഷിയാർപൂർ, ജലന്ധർ, ഫരീദാബാദ് തുടങ്ങിയ നഗരങ്ങൾ കേന്ദ്രീകരിച്ച് ആര്യസമാജ പ്രവർത്തനവും ഒപ്പം പഠനവും നടത്തിക്കൊണ്ടിരുന്നു.

## ശുദ്ധിപ്രസ്ഥാനം

1921-ൽ മലബാറിൽ പൊട്ടിപ്പുറപ്പെട്ട ലഹളയെ തുടർന്നു നിരവധി ഹിന്ദുക്കൾ ഇസ്ലാംമതത്തിലേക്ക് കൂട്ടമതപരിവർത്തനം ചെയ്യപ്പെട്ടു. ഇവരെ തിരികെ ഹിന്ദുധർമത്തിലേക്ക് പരിവർത്തനം നടത്തുന്നതിനുവേണ്ടി പണ്ഡിറ്റ് ഋഷിറാമിന്റെ നേതൃത്വത്തിൽ ഒരു സംഘം ആര്യസമാജപ്രവർത്തകർ കേരളത്തിലെത്തി. അവരിൽ മലയാളിയായ വേദബന്ധുവും ഉണ്ടായിരുന്നു. ഋഷിറാമിന്റെ പ്രധാന സഹായിയായിരുന്നു വേദബന്ധു. ഇവർ ശുദ്ധിപ്രസ്ഥാനത്തിലൂടെ നിരവധി പേരെ തിരികെ മാതൃധർമത്തിലേക്കു കൊണ്ടുവന്നു. കോഴിക്കോട് ആസ്ഥാനമായി ആരംഭിച്ച ആര്യസമാജപ്രവർത്തനങ്ങളുടെ നേതൃത്വത്തിലേക്ക് വേദബന്ധു നിയോഗിക്കപ്പെട്ടു. അദ്ദേഹം കേരളമാകെ സഞ്ചരിച്ച് ആര്യസമാജപ്രവർത്തനങ്ങൾ സംഘടിപ്പിച്ചു. ഈ പ്രവർത്തനങ്ങളിൽ യാഥാസ്ഥിതിക ഹിന്ദുക്കളിൽ നിന്നും കഠിനമായ എതിർപ്പ് അദ്ദേഹത്തിന് നേരിടേണ്ടി വന്നു. മഹർഷി ദയാനന്ദസരസ്വതിയുടെ സത്യാർഥപ്രകാശം ഒരു പുതിയ വെളിച്ചം ഭാരതീയ സമൂഹത്തിനു നൽകി. വേദങ്ങളിലേക്ക് മടങ്ങുവാനും വേദവിരുദ്ധമായ മാർഗങ്ങളെ കൈവെടിഞ്ഞു ഭാരതത്തെ ഗ്രസിച്ചിരുന്ന നിരവധി സാമൂഹ്യതിന്മകളിൽ നിന്നും മോചനം നേടാനുമുള്ള ദയാനന്ദന്റെ ആഹ്വാനം സമൂഹത്തിൽ ചലനങ്ങൾ സൃഷ്ടിച്ചു. വേദബന്ധുവിനെപ്പോലെ നിരവധിപേർ ദയാനന്ദന്റെ പാതയിൽ അണി ചേർന്നു. ആര്യസമാജം അയിത്തോച്ചാടനം, ജാതീയമായ ഉച്ചനീചത്വങ്ങൾ അവസാനിപ്പിക്കൽ, സ്ത്രീവിദ്യാഭ്യാസം, വിധവകളുടെ പുനർവിവാഹം തുടങ്ങിയ പ്രവർത്തനങ്ങളിൽ മുഴുകി. മഹാപണ്ഡിതനായിരുന്ന വിശ്വബന്ധു ശാസ്ത്രികളുടെ ശിഷ്യത്വത്തിൽ വേദബന്ധു മഹാജ്ഞാനിയായിത്തീർന്നു. മഹർഷി ദയാനന്ദന്റെ സന്ദേശം പൂർണമായി സ്വാംശീകരിച്ച വേദബന്ധുവിലൂടെ സ്വാമി വിവേകാനന്ദൻ ഭ്രാന്താലയമെന്ന് വിശേഷിപ്പിച്ച ഇരുളടഞ്ഞ കേരളത്തിൽ നവോത്ഥാനത്തിന്റെ സുവർണസൂര്യൻ ഉദിച്ചുയരുന്നതിന് 1921ലെ സംഭവങ്ങൾ കാരണമായിത്തീർന്നു. പെരുവഴിയിലൂടെ പട്ടിക്കും പൂച്ചക്കും പെരുച്ചാഴിക്കുമൊക്കെ സ്വൈരവിഹാരം നടത്താം. അവർണനെന്ന് മുദ്രയടിക്കപ്പെട്ട ഹിന്ദുവിന് സഞ്ചാരസ്വാതന്ത്ര്യം നിഷേധിക്കപ്പെടുന്നു. അവർണൻ ക്രിസ്തുമതമോ ഇസ്ലാംമതമോ സ്വീകരിച്ചാൽ അവന് വഴി നടക്കാം അയി

ത്തമില്ല. ഈ ഭ്രാന്തൻ നടപടിയേയാണ് സ്വാമി വിവേകാനന്ദൻ അപലപിച്ചത്.

## വൈക്കം സത്യാഗ്രഹത്തിന്റെ പരാജയം

നവോത്ഥാനത്തിന്റെ നാഴികക്കല്ലായി വിശേഷിപ്പിക്കുന്ന വൈക്കം സത്യാഗ്രഹം (1924) കേരള പ്രദേശ്കോൺഗ്രസ്സ്കമ്മിറ്റിയുടെആഭിമുഖ്യത്തിലാണ് സംഘടിപ്പിക്കപ്പെട്ടത്. കെ. കേളപ്പനും, ടി. കെ. മാധവനും മുൻനിരയിലുണ്ടായിരുന്ന സമരത്തിന്റെ സജീവസംഘാടകനും പ്രേരകനുമായി വേദബന്ധു പ്രവർത്തിച്ചിരുന്നു. വേദബന്ധു നോൺ പാർട്ടി നിലപാടായിരുന്നു സ്വീകരിച്ചിരുന്നത്. പണ്ഡിറ്റ് ഋഷിറാമിന്റെ കാർമികത്വത്തിൽ 12-ഓളം ഈഴവ സമുദായാംഗങ്ങളെ ഉപനയിച്ച് യജ്ഞോപവീതം ധരിപ്പിച്ച് ആര്യബ്രാഹ്മണരാക്കി വഴിനടത്തുകയുണ്ടായി. ഇവരെയൊക്കെ പോലീസ് അറസ്റ്റുചെയ്ത് കേസുകളെടുത്തു. വേദബന്ധു ആലപ്പുഴയിൽ ആര്യസമാജം ആരംഭിച്ചു. 170 ഈഴവരെയും 40 സവർണരെയും ആര്യസമാജത്തിൽ ചേർത്ത് സമരത്തിന് തയ്യാറാക്കി. അവർ നിരവധി ജാഥകൾ നടത്തി. അന്നത്തെ പോലീസ് മേധാവി പിച്ചുഅയ്യരുടെ നേതൃത്വത്തിൽ പോലീസ് അവരെ തടഞ്ഞ് കേസെടുത്തു. ചേർത്തലയിലെ ഉസ്താദ് തിരുമുൽപ്പാടും വേദബന്ധുവും ജാഥകൾക്ക് നേതൃത്വം നൽകി. തങ്ങൾ ഈഴവരല്ലെന്നും ആര്യബ്രാഹ്മണരാണെന്നും സമരക്കാർ അവകാശപ്പെട്ടു. ഈഴവർ ക്രിസ്തുമതം സ്വീകരിച്ചാൽ അവർക്കു വഴി നടക്കാമെങ്കിൽ എന്തുകൊണ്ട് ആര്യന്മാരായിത്തീർന്ന ഞങ്ങൾക്ക് വഴി നടന്നുകൂടാ എന്ന ന്യായവാദങ്ങളൊന്നും സവർണപ്രമാണിമാരുടെ സ്വാധീനം കൊണ്ട് പോലീസ് അംഗീകരിക്കാൻ തയ്യാറായില്ല. വൈക്കത്ത് അവർണർക്ക് വഴി നടക്കുവാൻ അനുവാദമില്ലാതിരുന്ന നിരത്തുകളെല്ലാം പ്രത്യേകം വേലികെട്ടി ക്ഷേത്രസങ്കേതങ്ങളുടെ ഭാഗമാക്കി മാറ്റപ്പെട്ടു. കോൺഗ്രസ്സ് എങ്ങിനെയെങ്കിലും ഇതിൽ നിന്നൊന്ന് തലയൂരിയാൽ മതി എന്ന നിലപാടിലെത്തിയിരുന്നു. ഇപ്പോഴും സത്യാഗ്രഹസഹന സമരങ്ങൾക്ക് മുന്നിട്ടിറങ്ങിയശേഷം എങ്ങുമെത്താതെ പിൻവാങ്ങുന്ന അനുഭവങ്ങൾ നമ്മുടെ മുന്നിലുണ്ട്. അന്ന് ശ്രീമൂലം തിരുനാളിന്റെ ഭരണമായിരുന്ന തിരുവിതാംകൂറിൽ. പിറ്റ് എന്ന സായ്പ്പ് ആയിരുന്നു പോലീസ് കമ്മീഷണർ. സമരം അഹിംസാത്മകമല്ലാതാകരുതല്ലോ. പിറ്റുമായി നടന്ന ചർച്ചകളെ തുടർന്ന് ഉണ്ടാക്കിയ ധാരണയിൽ സമരം അവസാനിപ്പിക്കുകയാണുണ്ടായത്. സ്വാമി ശ്രദ്ധാനന്ദനെ കൊണ്ടുവന്ന് കേരളത്തിൽ യാത്രചെയ്യിക്കുവാൻ കഴിഞ്ഞു എന്നതുമാത്രമാണ് ഒരു നേട്ടമായി കാണുന്നത്.

വൈക്കം സത്യാഗ്രഹം അതിന്റെ ലക്ഷ്യം കൈവരിക്കാതെ പരാജയപ്പെട്ടുവെന്ന വസ്തുത കേളപ്പനൾപ്പെടെയുള്ള സമരനേതാക്കൾക്കും ബോധ്യമുണ്ടായിരുന്നു. അതവർ സ്വകാര്യമായി സമ്മതിക്കുകയും ചെയ്തിരുന്നു. വേദബന്ധുവിന്റെ പ്രേരണയാലാണ് എം.ജി.ആർ. അദ്ദേഹത്തിന്റെ ഭാര്യയുടെ സ്മരണയ്ക്കായി വൈക്കം സത്യാഗ്രഹസ്മാരകമായി ഉദ്യാനം നിർമിക്കാനുള്ള സ്ഥലം മുനിസിപ്പാലിറ്റിക്ക് നൽകിയത്.

## കല്പാത്തി പ്രക്ഷോഭം

വൈക്കം സത്യാഗ്രഹം ഉണർത്തിയ ആവേശത്താൽ പാലക്കാട്ടെ ഒരു ഈഴവ വക്കീലിന്റെ നേതൃത്വത്തിൽ ഏതാനും ഈഴവർ പാലക്കാട്ട് കല്പാത്തിയിലെ അഗ്രഹാര തെരുവിലൂടെ ജാതിവിലക്കുകൾ ലംഘിച്ചുനടന്നു. വക്കീലിനെ അഗ്രഹാരത്തിലെ ബ്രാഹ്മണർ സംഘടിച്ച് മർദ്ദിച്ച് അവശനാക്കി. കൂടെയുള്ളവർ ഓടി രക്ഷപ്പെട്ടു. ഈ സംഭവം മൂലം പാലക്കാട്ട് കുറെ പ്രമുഖരായ ഈഴവർ മതം മാറി ക്രിസ്ത്യാനികളായിത്തീർന്നു. ക്രിസ്ത്യാനികളായതോടെ അവർ അയിത്തത്തിന് അതീതരായിത്തീർന്നു, സഞ്ചാരസ്വാതന്ത്ര്യം അവർക്കു ലഭിച്ചു. ഈ വിവരം അറിഞ്ഞ വേദബന്ധു പാലക്കാട്ട് എത്തി. ആര്യസമാജപ്രവർത്തനം ആരംഭിച്ചു. പിന്നീട് അഗ്രഹാരത്തെരുവിൽ തന്നെ ഒരു മുറിവാടകയ്ക്ക് എടുത്ത് ആര്യസമാജ പ്രസിദ്ധീകരണങ്ങൾ വിൽക്കുന്നതിനുള്ള സ്റ്റാൾ ആരംഭിച്ചു. കൽപ്പാത്തിയിലെ ബ്രാഹ്മണരെ ബോധവൽക്കരിക്കാൻ നടത്തിയ ആര്യസമാജക്കാരുടെ പരിശ്രമങ്ങളൊന്നും വിജയിച്ചില്ല. അഗ്രഹാരത്തെരുവിലൂടെ ആര്യസമാജത്തിൽ ചേർന്ന ഈഴവരോടൊത്ത് സഞ്ചരിക്കുന്നതിന് വേദബന്ധു നേതൃത്വം നൽകി. ബ്രാഹ്മണർ സംഘടിച്ച് കടുത്ത എതിർപ്പുമായെത്തിച്ചേർന്ന് ആര്യസമാജപ്രവർത്തകരെ ആക്രമിച്ചു. തിരിഞ്ഞ് ഓടാതെ വേദബന്ധുവിന്റെ നേതൃത്വത്തിൽ ആര്യസമാജക്കാർ തിരിച്ചടിച്ചു. ഒരു ബ്രാഹ്മണന് കത്തിക്കുത്തിൽ പരിക്കേറ്റു. തുടർന്ന് പോലീസ് നടപടികളും അറസ്റ്റും കേസുമൊക്കെയായി. വേദബന്ധു മദ്രാസ് ഹൈക്കോടതിയിൽ നിന്നും കല്പാത്തി തെരുവിലൂടെയുള്ള സഞ്ചാരസ്വാതന്ത്ര്യത്തിന് അനുകൂലമായ വിധി സമ്പാദിച്ചു. ക്രിസ്ത്യൻ മിഷനറിമാർ മതപരിവർത്തനം നടത്തുന്നതു

പോലെ ആര്യസമാജക്കാർക്ക് ഹിന്ദുമതത്തിലേക്ക് പരിവർത്തനം നടത്തുന്നതിനുള്ള അവകാശവും കോടതിവിധിയിലൂടെ സമ്പാദിച്ചു.

### ക്ഷേത്രപ്രവേശനമല്ലാതെ ഇനിയെന്ത്?

ഇനി വേണ്ടതു് അടച്ച വഴികൾക്കപ്പുറമുള്ള ക്ഷേത്രങ്ങളിൽ പ്രവേശിക്കുകയെന്നുള്ളതാണെന്ന വേദബന്ധുവിന്റെ വാദം ടി.കെ. മാധവനും, കേളപ്പനും ശരിവയ്ക്കുകയുണ്ടായി. വേദബന്ധുവിന്റെ ശ്രമങ്ങൾ ആ ദിശയിലേക്കായി.

തന്റെ വാദമുഖങ്ങൾ വ്യക്തമാക്കുന്ന ലഘുലേഖകളും, ലേഖനങ്ങളും വേദബന്ധു പ്രസിദ്ധീകരിച്ചു തുടങ്ങി. തിരുവിതാംകൂറിലെ ഗവൺമെന്റ് ഇതിനനുകൂലമായിരുന്നില്ല. ഇതിനായി രൂപീകരിക്കപ്പെട്ട ടെമ്പിൾ എൻട്രി കമ്മറ്റിയിൽ എം. ആർ. മാധവവാരിയർ ജനറൽ സെക്രട്ടറിയും വേദബന്ധു ജോയിന്റ് സെക്രട്ടറിയുമായിരുന്നു. 1924 ൽ ശ്രീമൂലം തിരുനാൾ നാടുനീങ്ങിയതോടെ തിരുവിതാംകൂറിൽ റീജന്റ് ഭരണമായി. ഈ കാലത്ത് അമ്പലപ്പുഴ കൃഷ്ണപിള്ള ദിവാനായി ആക്ട് ചെയ്യുകയായിരുന്നു. തർക്കമുള്ള ക്ഷേത്രപരിസരങ്ങളിലെ വഴികൾ കെട്ടി അടച്ച് ക്ഷേത്രസങ്കേതങ്ങളാക്കാൻ സർക്കാർ തീരുമാനിച്ചു. ലോർഡ് വെല്ലിംഗ്ടൺ വൈസ്റോയി ആയി. റീജന്റ് വാട്ട്സ് എന്ന സായ്പിനെ ദിവാനാക്കി. ഇവരൊന്നും ക്ഷേത്ര പ്രവേശനത്തിന് അനുകൂലമായിരുന്നില്ല. റീജന്റ് ഭരണം അവസാനിച്ചപ്പോൾ സർ സി.പി. ഗവ.അഡ്വൈസറായി. സർ സി.പി.യുമായി സൗഹൃദബന്ധം വളർത്തിയെടുക്കാനും തന്റെ വാദമുഖങ്ങൾ ബോദ്ധ്യപ്പെടുത്താനും വേദബന്ധുവിനു കഴിഞ്ഞു.

ഇതിനിടയിൽ ക്ഷേത്രവിശ്വാസത്തെയും വിഗ്രഹാരാധനയെയും അനുകൂലിക്കാത്ത ആര്യസമാജക്കാരന് ക്ഷേത്ര പ്രവേശന വിഷയത്തിൽ എന്തുകാര്യം? എന്ന ചോദ്യം പല കോണുകളിൽ നിന്നും ഉയരുവാൻ തുടങ്ങി. ആര്യപ്രാദേശിക് പ്രതിനിധി സഭയിലും ഈ ചർച്ചകൾ സജീവമായതോടെ വേദബന്ധു ആര്യപ്രദേശ് പ്രതിനിധിസഭയുടെ സജീവപ്രവർത്തനങ്ങളിൽ നിന്നും വിട്ടുനിന്നു. 1930-ൽ ഹിന്ദു മഹാസഭയിൽ ചേർന്നുകൊണ്ട് അദ്ദേഹം ക്ഷേത്രപ്രവേശന പ്രക്ഷോഭങ്ങൾക്ക് നേതൃത്വം നൽകി. ഉല്പതിഷ്ണുക്കളായ പലരുമായി ചേർന്ന് അദ്ദേഹത്തിന്റെ സൗഹൃദവലയം വളരെ വിപുലമായിക്കൊണ്ടിരുന്നു. കല്ലൂർ നാരായണപിള്ള, ആറ്റുകാൽ നീലകണ്ഠപിള്ള, എം. ആർ. മാധവവാരിയർ, ഇ. സുബ്രഹ്മണ്യ അയ്യർ എന്നിവർ അദ്ദേഹവുമായി സഹകരിച്ചു പ്രവർത്തിച്ചു. ചെങ്ങന്നൂർ മഹാദേവ ക്ഷേത്രത്തിലേക്ക് ദർശനത്തിനായി എത്തിയ കുറുമ്പൻ ദൈവത്താനെ ക്ഷേത്രത്തിന് മുന്നിൽ സ്വീകരിക്കാൻ എം.എൽ.സി.യായിരുന്ന കല്ലൂർ നാരായണപിള്ള നിയുക്തനായതു് ഇതിന്റെ ഭാഗമായാണ്. ശ്രീചിത്തിര തിരുനാൾ രാജഭരണത്തിലെത്തുകയും, സർ സി.പി. ദിവാനാകുകയും ചെയ്തതോടെ ക്ഷേത്രപ്രവേശനത്തിനുള്ള വഴിതെളിഞ്ഞു. ശ്രീചിത്തിരതിരുനാൾ 1936-ൽ ചരിത്രപ്രസിദ്ധമായ ക്ഷേത്രപ്രവേശനവിളംബരം പുറപ്പെടുവിച്ചു. തുടർന്നുള്ള കാലത്ത് വീണ്ടും വേദബന്ധു സജീവമായി ആര്യസമാജപ്രവർത്തനത്തിലേക്ക് മടങ്ങിയെത്തി. പതുക്കെ തിരുവനന്തപുരം തന്റെ കേന്ദ്രമായി അദ്ദേഹം മാറ്റി. ഇക്കാലയളവിലാണ് തിരുവനന്തപുരത്ത് സംസ്കൃതകോളേജിൽ കുറച്ചുകാലം സ്ഥിരമാകാത്ത അധ്യാപക വൃത്തിയിലേർപ്പെടതു്. തടർന്ന് 1949 വരെ വേദബന്ധു ലാഹോറിലേക്കും കേരളത്തിലേക്കുമായി പോക്കും വരവും തുടർന്നു. 1949-ൽ തന്റെ മകനെ നഷ്ടപ്പെട്ടതോടെ വേദബന്ധു തന്റെ ഹോഷിയാർപൂരിലെ തന്റെ ഗുരുസവിധത്തിലേക്ക് ചേക്കേറി.

### വീണ്ടും ലാഹോറിൽ

ഭാരതത്തിന് സ്വാതന്ത്ര്യം ലഭിക്കുന്നതിനും അതോടൊപ്പം തന്നെ ഭാരതവിഭജനമുണ്ടാകുന്നതിനുമുള്ള സാഹചര്യങ്ങളൊരുങ്ങി. സ്വതന്ത്ര ഇൻഡ്യയിലും, പാക്കിസ്ഥാനിലും ഉൾപ്പെടേണ്ട സ്ഥലങ്ങളെ കുറിച്ചുള്ള ചർച്ചകളും സജീവമായി നടന്നു കൊണ്ടിരുന്നു. ആര്യസമാജ പ്രവർത്തനങ്ങളുടെ കേന്ദ്രമായിരുന്ന ലാഹോർ ഇൻഡ്യയിലായിരിക്കുമെന്ന് പൊതുവേ കരുതിയിരുന്നു. പാക്കിസ്ഥാനിൽ ഉൾപ്പെടാൻ പോകുന്ന ഭാഗങ്ങളിൽ ആര്യസമാജത്തിനുണ്ടായിരുന്ന സ്വത്തുക്കളൊക്കെ ലാഹോറിലേക്കെത്തിക്കാൻ തീരുമാനിച്ചതനുസരിച്ച് ഇവയെല്ലാം ലാഹോറിൽ കേന്ദ്രീകരിച്ചു. എന്നാൽ പ്രതീക്ഷയ്ക്ക് വിപരീതമായി അവസാനഘട്ടത്തിൽ ലാഹോർ പാക്കിസ്ഥാനിൽപ്പെടുത്താൻ തീരുമാനമായി. ആര്യസമാജാനുഭാവിയും മഹർഷി ദയാനന്ദഭക്തനുമായിരുന്ന സർദാർ വല്ലഭായി പട്ടേലിന് പ്രധാനമന്ത്രിസ്ഥാനം നല്കണം എന്ന ഔദ്യോഗിക ആര്യസമാജ നിലപാട് നെഹ്റുവിനെ ചൊടിപ്പിച്ചിരുന്നു. ഇതും ലാഹോർ പാകിസ്ഥാനോട്ട് ചേരുവാൻ കാരണമായി.




ഒന്നായിരുന്ന രാഷ്ട്രത്തെ രണ്ടായി വിഭജിച്ചു. വിഭജനത്തെ തുടർന്ന് ഹിന്ദുക്കൾക്ക് അഭയാർഥികളായി എല്ലാം അവിടെ ഉപേക്ഷിച്ച് ഇൻഡ്യയിലേക്കു പോരേണ്ടി വന്നു. അഭയാർത്ഥികൾ നിറഞ്ഞ തീവണ്ടികൾ ഇൻഡ്യയിലേക്ക് എത്തിക്കൊണ്ടിരുന്നു. ആര്യസമാജം വകയായുണ്ടായിരുന്നതൊക്കെ സമാജത്തിന് ലാഹോറിൽ ഉപേക്ഷിക്കേണ്ടിവന്നു. ഈ സാഹചര്യത്തിലും വിലപ്പെട്ട ധാരാളം ഗ്രന്ഥങ്ങൾ ചാക്കിൽ കെട്ടി തലച്ചുമടായി, അതിസാഹസികമായി ഇൻഡ്യയിലെത്തിക്കുവാൻ വേദബന്ധുവിന് കഴിഞ്ഞു. അഭയാർത്ഥികൾക്ക് സഹായം നൽകുന്നതിനു വേണ്ടിയുള്ള പ്രവർത്തനങ്ങളിൽ വേദബന്ധു വ്യാപൃതനായി. അദ്ദേഹം ഹോഷിയാർപൂരിലെത്തി വിശ്വേശ്വരാനന്ദ വേദിക്ക് റിസേർച്ച് ഇൻസ്റ്റിറ്റ്യൂട്ടിന്റെ അസിസ്റ്റന്റ് ഡയറക്ടറുടെ ചുമതലയിൽ 1956-വരെ പ്രവൃത്തിച്ചു.

## പൈത്യം പോട്ട് അമ്മാ

ജാതീയമായ അസമത്വങ്ങൾ കൊടികുത്തി വാഴുന്ന നെടുങ്കോട്ടകൾ നിലംപരിശാക്കുന്നതിൽ വേദബന്ധു കാണിച്ച അത്യുത്സാഹം ദയാനന്ദവീര്യം പൂർണമായും ജീവിതത്തിൽ ഉൾക്കൊണ്ടതു കൊണ്ടുണ്ടായതായിരുന്നു. ജാതിയുടെ പൈത്യം ഉച്ചാടനം ചെയ്യുന്ന കർമം അദ്ദേഹം സ്വന്തം ഭവനത്തിൽ എങ്ങിനെ നടപ്പാക്കാൻ തുടങ്ങിയെന്നറിയുന്നത് രസാവഹമായിരിക്കും. വേദബന്ധുവിനെ ഗുരുനിത്യചൈതന്യയതി അനുസ്മരിക്കുന്നത് ശ്രദ്ധിക്കുക. 1941 ൽ യതിക്കു 18 വയസ്സുപ്രായമുള്ളപ്പോൾ അദ്ദേഹം അല്പകാലം താമസിച്ചിരുന്നത് കൊട്ടാരക്കര തൃക്കണ്ണമംഗലിലെ വേദബന്ധുവിന്റെ അയൽപക്കത്തായിരുന്നു. പൂർവാശ്രമത്തിലെ ജയചന്ദ്രനുമായി വേദബന്ധു വളരെ അടുത്ത ബന്ധം പുലർത്തിയിരുന്നു. അദ്ദേഹത്തിന്റെ മനസ്സിലും വാക്കുകളിലും സമീപനങ്ങളിലുമെല്ലാം ജന്മനാ ബ്രാഹ്മണനല്ലാത്ത ജയചന്ദ്രൻ ജയചന്ദ്രശർമയായിരുന്നു. അദ്ദേഹം ജയചന്ദ്രന് വേദമന്ത്രങ്ങളൊക്കെ പറഞ്ഞുകൊടുത്തിരുന്നു. നിത്യവും പാൽക്കാരൻ പാലുമായി വന്നാൽ വേദബന്ധുവിനും വേദബന്ധുവിന്റെ മാതാവിനും ജയചന്ദ്രനും വേണ്ടി പാലുകാച്ചുന്നത് ജയചന്ദ്രനെക്കൊണ്ടായിരുന്നു വേദബന്ധു ചെയ്യിച്ചിരുന്നത്.

ജാതിപൈത്യം പൂർണമായി വിട്ടുമാറിയിട്ടില്ലാത്ത അമ്മയുടെ, ജയചന്ദ്രന്റെ ജാതിയെക്കുറിച്ചുള്ള സന്ദേഹം വേദബന്ധു മാറ്റിയിരുന്നത്, ജയചന്ദ്രശർമ, മഹാബ്രാഹ്മണനാണ് എന്ന് പറഞ്ഞായിരുന്നു. ഒപ്പം പറയുമായിരുന്നത്രേ പൈത്യം പോട്ട് അമ്മാ! പൈത്യം പോട്ട്! എന്ന്. ജാതി പൈത്യം പെരുകിയ വലിയ അന്ധകാരക്കയങ്ങളിൽ പ്രകാശമായി ദയാനന്ദവീര്യം ജ്വലിക്കുന്ന വേദബന്ധു പാഞ്ഞെത്തിയിരുന്നു. കോഴിക്കോട് തളി ക്ഷേത്രപരിസരങ്ങളിലെ വഴികളിലൂടെ സഞ്ചരിക്കാൻ തോട്ടിപ്പണി ചെയ്യുന്നവർക്ക് അനുവാദമില്ലായിരുന്നു. വേദബന്ധുവിന്റെ പ്രേരണയിൽ ആര്യസമാജം മുന്നിട്ടിറങ്ങിയാണ് അത് നേടിയെടുത്തത്. കേരളത്തിൽ നടന്ന ആദ്യത്തെ നായർ-ബ്രാഹ്മണ മിശ്രവിവാഹത്തിന്റെ കാർമികൻ വേദബന്ധുവായിരുന്നു. പന്മന ആശ്രമത്തിൽ വച്ചുനടന്ന ആ വിവാഹത്തിന് മേൽനോട്ടം വഹിച്ചത് കുമ്പളത്തു ശങ്കുപ്പിള്ളയും വേദബന്ധുവും ചേർന്നായിരുന്നു. അന്ന് വിവാഹിതരായ ശ്രീ. പി. ഗോപിനാഥൻനായർ-എസ്.രാധാഭായി ദമ്പതികൾ ഇപ്പോഴും ജീവിച്ചിരിപ്പുണ്ട്.

## ജ്ഞാനയജ്ഞം

പ്രൊഫ. ഗുപ്തൻനായരുമായി ഉണ്ടായ സൗഹൃദവും അദ്ദേഹത്തിന്റെ നിർബന്ധവും നിമിത്തമാണ് വേദബന്ധു ഗ്രന്ഥരചനയിൽ ഏർപ്പെടാൻ ഇടയായത്. ആദ്യകാലത്ത് കൊട്ടാരക്കരയിൽ നിന്നും ആര്യപ്രകാശനം എന്ന പേരിൽ സ്വന്തമായി ചില പുസ്തകങ്ങൾ പ്രസിദ്ധപ്പെടുത്തിയിരുന്നു. ആദർശസംസ്കാരകനായ ദയാനന്ദൻ, മലബാർ മാപ്പിള വിദ്രോഹ് എന്ന പേരിൽ ഹിന്ദി (ഇംഗ്ലീഷ്, മലയാളം)യിൽ എഴുതിയ ലഘുലേഖകളായിരുന്ന അദ്ദേഹത്തിന്റെ ആദ്യകാലകൃതികൾ. ദയാനന്ദന്റെ സത്യാർത്ഥപ്രകാശം മലയാള പരിഭാഷ വേദബന്ധു പ്രസിദ്ധീകരിച്ചു. വളരെപ്പെട്ടെന്നു തന്നെ അതിനു നിരോധനമുണ്ടായി. ബ്രദർ ലക്ഷ്മണന്റെ പേരുവച്ച് ആര്യപ്രദേശ് പ്രതിനിധിസഭയുടെ പേരിൽ പ്രസിദ്ധീകരിച്ച സത്യാർത്ഥപ്രകാശം അച്ചടിക്കാൻ ഹിസാർ വാല എന്ന വ്യാപാരിയാണ് പണം നൽകി സഹായിച്ചത്. കേരള സാഹിത്യ അക്കാദമി പ്രസിദ്ധീകരിച്ച ഋഗ്വേദപ്രവേശിക മലയാളത്തിലുള്ള ഋഗ്വേദസംബന്ധിയായ ആധികാരികഗ്രന്ഥമാണ്. ഉപനിഷത്ത് ഭാഷ്യങ്ങളുൾപ്പെടെ ഒരു ഡസനോളം ഗ്രന്ഥങ്ങൾ വൈദിക സാഹിത്യത്തിൽ മാത്രം അദ്ദേഹത്തിന്റേതായുണ്ട്. കാവ്യകലയെപ്പറ്റി (പോയറ്റിക്സ് അരിസ്റ്റോട്ടലിയൻ കാവ്യശാസ്ത്രം) കാവ്യശില്പം (ആരിസ് പോയറ്റിക്ക) ലോഗിനസിന്റെ ഉദാത്തസമീക്ഷ, യവനകാവ്യതത്ത്വങ്ങൾ, അർഥവിജ്ഞാനം, ഭാരതീയ കാവ്യശാസ്ത്ര



സാരം, രസഭാരതി,സന്ധ്യയും അഗ്നിഹോത്രവും, താണ്ഡവലക്ഷണം, അഭിനവഗുപ്തന്റെ രസസിദ്ധാന്തം, നിരുക്തോപക്രമം, മന്ത്രവും മനഃശാന്തിയും തുടങ്ങിയവ അദ്ദേഹത്തിന്റെ കൃതികളിൽ പ്രമുഖങ്ങളായവയിൽപ്പെടുന്നു. കേരള സാഹിത്യ അക്കാദമി, ഭാഷാ ഇൻസ്റ്റിറ്റ്യൂട്ട്, സാംസ്കാരിക വകുപ്പ്, സാഹിത്യപ്രവർത്തക സഹകരണ സംഘം, തുടങ്ങിയവരാണ് ഇവ പ്രസിദ്ധീകരിച്ചത്. കൂടാതെ മലയാളരാജ്യം. ദേശബന്ധു, അയ്യപ്പൻ, അനാദി, ആർഷനാദം, സന്നിധാനം, വിജ്ഞാനകൈരളി, കേരള ഡയജസ്റ്റ്, ദയാനന്ദസന്ദേശ്, ആര്യജഗത്ത്, വേദിക് ഡയജസ്റ്റ്, ആജ്‌വാരണാസി തുടങ്ങിയ ആനുകാലികങ്ങളിൽ പ്രസിദ്ധപ്പെടുത്തിയിട്ടുള്ള ലേഖനങ്ങൾ സമാഹരിച്ചാൽ നിരവധി ഗ്രന്ഥങ്ങൾക്കുള്ള വിഭവങ്ങൾ മലയാളം, ഹിന്ദി, ഇംഗ്ലീഷ് തുടങ്ങിയ ഭാഷകളിലായി ചിതറിക്കിടക്കുന്നുണ്ട്. വേദബന്ധുവിന്റെ ഗ്രന്ഥങ്ങളുടെ എണ്ണം ഇനിയും കണ്ടേക്കാം. അദ്ദേഹത്തിന്റെ ഭാരതീയ കാവ്യശാസ്ത്രസാരം എന്ന കൃതിക്ക് കേരള സാഹിത്യ അക്കാദമിയുടെ അവാർഡ് ലഭിച്ചിട്ടുണ്ട്.

## കൊട്ടാരക്കരയിലെ പൂച്ചസ്വാമി

അവിഭക്തഭാരതം മുഴുവനും ചുറ്റിയടിച്ചുകൊണ്ടിരുന്ന വേദബന്ധു എന്ന പ്രചണ്ഡമാരുതൻ ഒടുവിൽ കേരളത്തിലേക്കൊതുങ്ങി, തിരുവനന്തപുരവും തൃക്കണ്ണമംഗലുമൊക്കെയായി സഞ്ചരിച്ചു കൊണ്ടിരുന്നു. വേദബന്ധുവിന് രണ്ട് ആൺമക്കളായിരുന്നു. മൂത്തമകൻ ഡോ. എ.വി.കെ. ശർമ്മ, കേന്ദ്ര സർക്കാരിന്റെ കൃഷിവകുപ്പിൽ ഉയർന്ന ഉദ്യോഗസ്ഥനായി, ബാംഗ്ലൂരിൽ താമസമാക്കി. രണ്ടാമത്തെ മകൻ ഹരി ചെറുപ്പത്തിൽ അപസ്മാരരോഗബാധിതനായിരുന്നു. 18-ാം വയസ്സിൽ (1949) ഒരു ബസ് ആക്സിഡന്റിൽപ്പെട്ട് അകാലത്തിൽ പൊലിഞ്ഞു പോയി. ഇതോടെ വേദബന്ധുവും ഭാര്യയും മാത്രമായിത്തീർന്ന തൃക്കണ്ണമംഗലിൽ, കൂട്ടിനായി ഒരു വലിയസംഘം പൂച്ചകളും എത്തി. പൂച്ചകളുടെ പരിപാലനവും ശിക്ഷണവും കൗതുകമുളവാക്കുന്നതായിരുന്നു. ഓരോ പൂച്ചയ്ക്കും പ്രത്യേകം പ്രത്യേകം ഭക്ഷണപാത്രമായിരുന്നു. ഇവയുടെ ഭക്ഷണത്തിനായി പാലും മറ്റും വലിയ അളവിൽ തന്നെ വേദബന്ധു വാങ്ങിയിരുന്നു. ഓരോ പൂച്ചയേയും പേരുചൊല്ലി അദ്ദേഹം വിളിക്കുമ്പോൾ അവരവരുടെ പാത്രത്തിന് മുൻപിൽ അനുസരണയോടെ പൂച്ചകൾ നിരന്നിരുന്നു ഭക്ഷണം കഴിക്കുമായിരുന്നു. ഇവയുടെ ഓരോന്നിന്റെയും പേരുകൾ വിഷ്ണുസഹസ്രനാമത്തിലെ നാമങ്ങളായിരുന്നുവത്രേ. കൊട്ടാരക്കര തൃക്കണ്ണമംഗൽ നിവാസികൾക്ക് വേദബന്ധു പൂച്ചസ്വാമിയായിരുന്നു. പൂച്ചകളുടെ എണ്ണം 20 മുതൽ 1008 വരെയാണെന്ന് വിവിധ അഭിപ്രായങ്ങളുണ്ട്. നാട്ടുകാരിൽ പലരും പറയുന്നത് 300-ൽ അധികം പൂച്ചകൾ ഉറപ്പായും ഉണ്ടായുണ്ടായിരുന്നു എന്നാണ്.

നാട്ടുകാരുടെ പൂച്ചസ്വാമിയായ വേദബന്ധു ആരുമായും അത്ര പെട്ടെന്ന് ഇടപഴകുന്ന പ്രകൃതക്കാരനായിരുന്നില്ല. അധികം ഇടപഴകാത്ത, കാര്യമാത്ര പ്രസക്തമായി മാത്രം സംസാരിക്കുന്ന, ആകാരം കൊണ്ടും പെരുമാറ്റം കൊണ്ടും ഗാംഭീര്യം തുളുമ്പുന്ന ഒരു വ്യക്തിത്വമായിരുന്നു ഈ പൂച്ചസ്വാമിയുടേത്. കേരളത്തിലെ അറിയപ്പെടുന്ന പ്രമുഖവ്യക്തികളായിരുന്നു അദ്ദേഹത്തെ കാണുവാനായി എത്തിയിരുന്നത്. നാട്ടുകാരിൽ പലർക്കും വേദബന്ധുവിന്റെ കറുത്ത പ്ലിമത്ത് കാറും, അതിൽ അദ്ദേഹത്തോടൊപ്പം സഞ്ചരിച്ചിരുന്ന പ്രമുഖരേയും ഇന്നും ഓർമയുണ്ട്.

## മഹാരഥന്റെ വിടവാങ്ങൽ

ഭാരതമൊട്ടാകെ നടന്ന നവോത്ഥാന മുന്നേറ്റങ്ങളിൽ അതിശക്തമായ സാന്നിദ്ധ്യമറിയിച്ച പ്രസ്ഥാനമാണ് ആര്യസമാജം. മഹർഷി ദയാനന്ദസരസ്വതിയേയും അദ്ദേഹത്തിന്റെ സത്യാർഥപ്രകാശത്തെയും മാറ്റി നിർത്തിക്കൊണ്ട് നവോത്ഥാന ചരിത്രം രചിക്കാനാവില്ല. കേരളത്തിൽ ആര്യസമാജപ്രവർത്തനങ്ങളിലൂടെ നവോത്ഥാനപ്രവർത്തനങ്ങൾക്ക് നായകത്വം വഹിച്ച യുഗപുരുഷനാണ് പണ്ഡിത വേദബന്ധുശർമ്മ. അദ്ദേഹം അനേകം വ്യക്തികളെ ദയാനന്ദമാർഗത്തിലേക്ക് കൊണ്ടുവന്നിട്ടുണ്ട്. പി.കേശവദേവ്, ബോധേശ്വരൻ, അഭയദേവ് തുടങ്ങിയവരൊക്കെ അവരിൽ ചിലർ മാത്രമാണ്. ആധ്യാത്മികാചാര്യന്മാരും സാമൂഹ്യ പരിഷ്കർത്താക്കളും രാഷ്ട്രീയ സാംസ്കാരിക സാഹിത്യ നായകന്മാരുമൊക്കെയായി തന്റെ ആശയാദർശങ്ങൾ സ്ഥാപിച്ചെടുക്കുന്നതിനായി നിരന്തരബന്ധം അദ്ദേഹം പുലർത്തിയിരുന്നു. സർ സി.പി., കുമ്പളത്തു ശങ്കുപ്പിള്ള, മഹാപണ്ഡിതൻ പി.എസ്. സുബ്ബരാമഭട്ടർ, സാഹിത്യ സാർവഭൗമൻ പ്രൊഫ. എസ്. ഗുപ്തൻനായർ, എൻ. വി. കൃഷ്ണവാര്യർ, ശൂരനാട്ട് കുഞ്ഞൻപിള്ള, വേദപണ്ഡിതൻ നരേന്ദ്രഭൂഷൺ തുടങ്ങിയവർ അവരിൽ ചിലരാണ്. ഇവരിൽ ഗുപ്തൻനായരുമായും നരേന്ദ്രഭൂഷണുമായും അദ്ദേഹം നിരന്തരം കത്തിടപാടുകൾ അവസാനകാലം വരെ നടത്തിക്കൊണ്ടി




രുന്നു. ഇവയൊക്കെ വേദങ്ങളിലെ യഥാർത്ഥ സന്ദേശം ലോകത്തെ അറിയിക്കേണ്ടതിനെക്കുറിച്ചും,താനാഗ്രഹിച്ച സാമൂഹ്യപരിവർത്തനത്തെക്കുറിച്ചുമുള്ളവയാണ്. ഇവ കേരളത്തിൽ നടന്ന നവോത്ഥാനപ്രവർത്തനങ്ങളുടെ യഥാർഥ മുഖം വെളിപ്പെടുത്തുന്നതുമാണ്.സെക്യുലറിസത്തിന്റെ മറവിൽ ജാതിഭേദം വീണ്ടും ഉയിർത്തെഴുന്നേൽക്കുന്നതിൽ അദ്ദേഹം ആശങ്കാകുലനാകുന്നുണ്ട്. 1921-ൽ താനാരംഭിച്ച യജ്ഞം ഭംഗിയായി നരേന്ദ്രഭൂഷൺ മുന്നോട്ടു കൊണ്ടുപോകുന്നതിൽ അദ്ദേഹം അവസാനകാലത്ത് സംതൃപ്തനാകുന്നുണ്ട്. ഈ സന്തോഷത്തെ പ്രകടമാക്കിക്കൊണ്ട്, വേദബന്ധുവിന്റെ മുഴുവൻ കൃതികളുടെയും പ്രസിദ്ധീകരണാവകാശം നരേന്ദ്രഭൂഷണ് നൽകുകയും ചെയ്തു. 1984-ൽവേദബന്ധു ഒരു എഴുത്തിലൂടെയാണ് നരേന്ദ്രഭൂഷണുമായി ബന്ധപ്പെടുന്നത്. ജീവിതത്തിൽ ഒരു തവണയെ നരേന്ദ്രഭൂഷൺ വേദബന്ധുവിനെ നേരിട്ട് കണ്ടിട്ടുള്ളൂ. അതും അദ്ദേഹം ബാംഗ്ലൂരിൽ 1989-ൽ വിശ്രമജീവിതം നയിക്കുന്നകാലത്ത്. പക്ഷെ ആ ബന്ധവും, കണ്ടുമുട്ടലും ഇരുവരേയും തമ്മിൽ വല്ലാതെയടുപ്പിച്ചു. തന്റെ മാനസഗുരുവിന്റെ ആശീർവാദങ്ങളും എപ്പോഴും ലഭിക്കുന്ന കത്തുകളും നരേന്ദ്രഭൂഷൺ തന്റെ ജീവിതത്തിലെ ഏറ്റവും വിലയേറിയ സമ്മാനമായാണ് കരുതിയിരുന്നത്. തനിക്ക് ലഭിച്ച എല്ലാ അവാർഡുകളേയും അദ്ദേഹം വേദബന്ധുവിന്റെ പ്രശംസയ്ക്ക് താഴെമാത്രമേ പ്രതിഷ്ഠിച്ചിരുന്നുള്ളൂ. വേദബന്ധു പ്രസിദ്ധിപരാങ്മുഖനായിരുന്നു. പേരും പ്രശസ്തിയും ഒട്ടും ആഗ്രഹിച്ചിരുന്നില്ല. പ്രൊഫ. ഗുപ്തൻനായരും നരേന്ദ്രഭൂഷണും കൂടി സാഹിത്യ അക്കാദമിയെക്കൊണ്ട് അദ്ദേഹത്തെ ആദരിക്കാനുള്ള ഒരു ശ്രമം നടത്താൻ ആലോചിച്ചപ്പോൾ തന്നെ വേദബന്ധു സ്നേഹപൂർവം അത് വിലക്കുകയാണുണ്ടായത്.

ഭാര്യയുടെ വിയോഗവും പ്രായാധിക്യം കൊണ്ടുള്ള അസ്വസ്ഥതകളും വേദബന്ധുവിനെ തൃക്കണ്ണമംഗൽ വിട്ട് ബാംഗ്ലൂരിൽ മകന്റെ കൂടെ താമസമാക്കുന്നതിന് നിർബന്ധിതനാക്കി. ബാംഗ്ലൂരിൽ താമസമാക്കിയെങ്കിലും അദ്ദേഹം നരേന്ദ്രഭൂഷണുമായി കത്തുകളിലൂടെ ബന്ധം നിലനിർത്തിക്കൊണ്ടിരുന്നു. 1921-ൽ വേദബന്ധു കേരളത്തിലാരംഭിച്ച മഹായാഗം തുടരവെ ആ യാഗാശ്വം കുതിച്ചു പാഞ്ഞത് എത്രയെത്ര മേഖലകളിലൂടെയാണ്, കടന്നുചെന്ന മേഖലകളെയെല്ലാം കീഴടക്കി വെന്നിക്കൊടി പാറിച്ച വിജയവൈജയന്തിയോടെ ജയകാഹളം മുഴക്കിതന്നെയാണ് ആ മഹാരഥൻ 1995 നവംബർ 20 ന്, 94-ാം വയസ്സിൽ ബാംഗ്ലൂരിലെ ഹെബ്ബാളിൽ വിടവാങ്ങിയത്. ഒരു പുരുഷായുസ്സ് മുഴുവൻ ഒരേ ഒരു ലക്ഷ്യവുമായി ജീവിച്ച വേദബന്ധുവിന്റെ ജ്ഞാനതപസ്സാകുന്ന ജീവിതയാത്ര ഒരിക്കലും മൃദുപുഷ്പങ്ങൾ വിരിച്ച പാതകളിലൂടെയായിരുന്നില്ല. സുഖലോലുപനായി ജീവിക്കാനുള്ള സകല ഭൗതികസാഹചര്യങ്ങളും പാരമ്പര്യമായി ഉണ്ടായിരുന്നിട്ടും അദ്ദേഹം സ്വീകരിച്ചത് വളരെ പരുക്കനായ ക്ലേശമേറിയ പാതയാണ്. ജീവിതം അദ്ദേഹത്തിന് യജ്ഞമായിരുന്നു!

ദുരാചാരങ്ങളും ജാത്യാന്ധതയും കൊണ്ട് തിമിരം ബാധിച്ചൊരു സമൂഹത്തിന് പ്രകാശഗോപുരമാകുവാനായിരുന്നു അദ്ദേഹത്തിന്റെ നിയോഗം. ജ്ഞാനമായിരുന്നു വേദബന്ധുവിന്റെ ശക്തിയും സമ്പത്തും. ഈ ജൈത്രയാത്രയിൽ അദ്ദേഹത്തിന് ഒട്ടേറെ എതിർപ്പുകളും ഒറ്റകളും അവഗണനകളും നന്ദികേടുകളുമൊക്കെ നിറഞ്ഞ ഒരുപാടു വൈതരണികളെ അതിജീവിക്കേണ്ടിവന്നിട്ടുണ്ട്. അതിലൊന്നിലും അദ്ദേഹത്തിന് പരാതിയോ പരിഭവമോ ഉണ്ടായിരുന്നില്ല.

കേരളം ആദരവോടെ സ്മരിക്കേണ്ട മഹാജ്ഞാനിയും ബഹുഭാഷാപണ്ഡിതനും, വാഗ്മിയും, സംഘാടകനും, സാഹിത്യകാരനും, സ്വാതന്ത്ര്യസമരസേനാനിയും, സാമൂഹ്യപരിഷ്കർത്താവും നവോത്ഥാനനായകനുമൊക്കെയാണ് പണ്ഡിത വേദബന്ധു ശർമ. അദ്ദേഹത്തിന് അർഹിക്കുന്ന അംഗീകാരം ലഭിച്ചിട്ടില്ല. നവോത്ഥാനചരിത്രത്തിൽ തങ്കലിപികളിൽ തന്നെ രേഖപ്പെടുത്തേണ്ട നാമമാണ് വേദബന്ധുവിന്റേത്. വേദബന്ധു സ്വജീവിതം സമർപ്പിച്ച സാമൂഹ്യപരിവർത്തന പ്രവർത്തനങ്ങൾ തുടരുവാൻ വേണ്ടിയുള്ള ജാഗ്രത പുലർത്തലാണ് അദ്ദേഹത്തോടുള്ള ഋഷിഋണം വീട്ടുവാൻ നാം ചെയ്യേണ്ടത്.

അതിനായുള്ള ഒരു എളിയ ശ്രമമാണ് ആർഷനാദം മാസികയുടെ 557-ാം ലക്കം. ഈ പതിപ്പിലെ ഒരോ ലേഖനത്തിനും ഞങ്ങൾ കടപ്പെട്ടിരിക്കുന്നത് എന്നോടൊപ്പം ഈ പതിപ്പിന്റെ പത്രാധിപസ്ഥാനം അലങ്കരിക്കുന്ന ശ്രീ. കനകരാജിനോടാണ്. എല്ലാ ശ്രേയസ്സും അദ്ദേഹത്തിനുണ്ടാകട്ടെ. സഹകരിച്ച ഏവർക്കും നന്ദി... നമസ്കാരം...

*കടപ്പാട്: തൃക്കണ്ണമംഗൽ നിവാസികളായ ശ്രീ. കൃഷ്ണൻകുട്ടി നായർ ശ്രീനിലയം, കൊച്ചുവീട്ടിൽ ശ്രീരാജ്, ശ്രീമതി. ജയശ്രീ അന്തർജനം, ശ്രീ. കെ. ജി. വിശ്വംഭരൻ, ശ്രീമതി. ശാരദാ വാര്യർ, ശ്രീ. കെ. സി. ആർ. വാര്യർ.*





ഡോ. എം. ജി. ശശിഭൂഷൺ

# ആത്മാ വൈ പുത്രനാമാസി...

ടെന്നീസ് ക്ലബിൽ അംഗമല്ലാത്ത ടെന്നീസ് കളിക്കാരന്റെ ഓർമയിലേക്ക് ഒരു ടെന്നീസ് റാക്കറ്റ്...

ജീവിതരേഖ:- മലയാള സാഹിത്യത്തിലെ പ്രമുഖവിമർശകനും, പ്രഭാഷകനും, നിഘണ്ടുകാരനും, അധ്യാപകനും ആയിരുന്ന ശ്രീ. എസ്. ഗുപ്തൻനായർ. *ജനനം:- 22 ഓഗസ്റ്റ് 1919-ൽ,* കൊല്ലം ജില്ലയിലെ ഓച്ചിറയിൽ അപൂർവവൈദ്യൻ എന്ന വിശേഷിപ്പിക്കപ്പെട്ട ഒളശ്ശ ശങ്കരപ്പിള്ളയുടെയും മേമനയിലെ ചെങ്ങാലപ്പള്ളി വീട്ടിൽ ശങ്കരിയമ്മയുടെയും മകനായി എസ്. ഗുപ്തൻനായർ ജനിച്ചു. 1941-ൽ തിരുവനന്തപുരം യൂണിവേഴ്സിറ്റി കോളേജിൽ നിന്ന് ബി.എ ഓണേഴ്സ് രണ്ടാം റാങ്കോടെ ജയിച്ച്, 1945-ൽ അതേ കലാലയത്തിൽ അധ്യാപകനായി. തുടർന്ന് തലശ്ശേരി ബ്രണ്ണൻ കോളേജ്, പാലക്കാട് വിക്ടോറിയ കോളേജ്, എറണാകുളം മഹാരാജാസ് കോളേജ് എന്നിവിടങ്ങളിൽ അധ്യാപകനായി. കാലിക്കറ്റ് സർവകലാശാലയിലെ മലയാള വിഭാഗത്തിന്റെ തലവനായി, 1978-ൽ വിരമിച്ചു, തുടർന്ന് കേരള സർവകലാശാലയിൽ എമിരറ്റസ് പ്രൊഫസറായി. ശ്രീ ചിത്ര ഗ്രന്ഥശാല, മാർഗി തുടങ്ങി നിരവധി പ്രസ്ഥാനങ്ങളുടെ അദ്ധ്യക്ഷനായി. മലയാളി, ഗ്രന്ഥാലോകം, വിജ്ഞാനകൈരളി എന്നീ പ്രസിദ്ധീകരണങ്ങളുടെ പത്രാധിപരായിരുന്നു. സാഹിത്യ പ്രവർത്തക സഹകരണസംഘത്തിന്റേയും, കേരള സാഹിത്യ അക്കാദമിയുടെയും പ്രസിഡന്റായി പ്രവർത്തിച്ചിട്ടുണ്ട്. 35-ഓളം ഗ്രന്ഥങ്ങൾ രചിച്ചിട്ടുണ്ട്. വേദബന്ധു ശർമ, നരേന്ദ്രഭൂഷൺ എന്നിവരേപ്പോലുള്ള യശോകാംക്ഷികളല്ലാത്ത ഒട്ടനവധി പണ്ഡിതന്മാരുടെ ഗ്രന്ഥങ്ങൾ പലതും വെളിച്ചം കണ്ടതു് ശ്രീ. ഗുപ്തൻനായരുടെ പ്രേരണയാലും സന്മനസ്സാലുമാണ്. ഭാര്യ: ഭാഗീരഥിയമ്മ, മക്കൾ: ലക്ഷ്മി, ചരിത്രകാരൻ എം. ജി. ശശിഭൂഷൺ, സുധാ ഹരികുമാർ. 2006 ഫെബ്രുവരി 6-ന് 86-ാം വയസ്സിൽ അന്തരിച്ചു.



100-ാം ജന്മവർഷം

കൃതികൾ:- ആധുനിക സാഹിത്യം, ക്രാന്ത ദർശികൾ, ഇസങ്ങൾക്കപ്പുറം, കാവ്യസ്വരൂപം, തിരയും ചുഴിയും, തിരഞ്ഞെടുത്ത പ്രബന്ധങ്ങൾ, സൃഷ്ടിയും സ്രഷ്ടാവും, അസ്ഥിയുടെ പൂക്കൾ, ചങ്ങമ്പുഴ-കവിയും മനുഷ്യനും, കേസരിയുടെ വിമർശനം, സമാലോചനയും പുനരാലോചനയും, ആധ്യാത്മിക നവോത്ഥാനത്തിന്റെ ശില്പികൾ, തുളുമ്പും നിറകുടം, കൺസൈസ് ഇംഗ്ലീഷ് - മലയാളം ഡിക്ഷ്ണറി, വിവേകാനന്ദ സൂക്തങ്ങൾ, കേരളവും സംഗീതവും, ഗുപ്തൻനായരുടെ ലേഖനങ്ങൾ, അമൃതസ്മൃതി, മനസാസ്മരാമി (ആത്മകഥ).

പുരസ്കാരങ്ങൾ:- കേന്ദ്ര സാഹിത്യ അക്കാഡമി അവാർഡ്, കേരള സാഹിത്യ അക്കാഡമി അവാർഡ്, എഴുത്തച്ഛൻ പുരസ്കാരം, വള്ളത്തോൾ പുരസ്കാരം, വയലാർ അവാർഡ്, ലളിതാംബിക അന്തർജനം അവാർഡ്, ശങ്കര നാരായണൻ തമ്പി അവാർഡ്, സി.വി. രാമൻ പിള്ള അവാർഡ്, ജി. അവാർഡ്, പി. എൻ പണിക്കർ അവാർഡ് തുടങ്ങി ഒട്ടേറെ പുരസ്കാരങ്ങൾ ലഭിച്ചിട്ടുണ്ട്. ഗുപ്തൻനായർ ഫൗണ്ടേഷൻ അദ്ദേഹത്തിന്റെ പേരിൽ എൻഡോവ്മെന്റ് ഏർപ്പെടുത്തിയിട്ടുണ്ട്. എം. ലീലാവതി, അമ്പലപ്പുഴ രാമവർമ്മ, സുകുമാർ അഴീക്കോട്, ഒ.എൻ.വി. കുറുപ്പ്, എം കെ സാനു, ഹൃദയകുമാരി എന്നിവർ ഈ അവാർഡിന് ഇതിനകം അർഹരായിട്ടുണ്ട്.




കോളേജിലേക്ക് സൈക്കിളിൽ പോകുകയും കാരിയറിൽ പുസ്തകങ്ങളുമായി മടങ്ങിയെത്തുകയും ചെയ്യാറുള്ള അച്ഛനെക്കുറിച്ചാണ് എന്റെ ആദ്യകാല സ്മരണകൾ. അച്ഛൻഅന്ന് യൂണിവേഴ്സിറ്റി കോളേജിൽ അധ്യാപകനും ഗ്രന്ഥാലോകത്തിന്റെ പത്രാധിപരുമായിരുന്നു. പുസ്തകങ്ങൾക്ക് പകരം മധുരമിഠായിയൊ പലഹാരമൊ കൊണ്ടുവന്നിരുന്നെങ്കിൽ എന്ന് കുട്ടികളായ ഞങ്ങൾ ആഗ്രഹിച്ചിരുന്നു. അയൽവീട്ടിൽ താമസിക്കുന്ന സഹപാഠിയുടെഅച്ഛൻ ജോലിസ്ഥലത്തുനിന്ന് മടങ്ങിവരുമ്പോൾ കൊണ്ടുവന്നിരുന്ന പലഹാരപ്പൊതി പുറകുവശത്തെ വരാന്തയിൽ ഇരുന്നാൽ കാണാം.

അച്ഛന്റെ റേഡിയോടോക്ക് ഇന്നുണ്ടെന്ന് അന്നൊരിക്കൽ അമ്മ പറഞ്ഞു. ഞങ്ങളുടെ വീട്ടിൽ റേഡിയോ ഉണ്ടായിരുന്നില്ല. അടുത്തവീട്ടിൽ പോകേണ്ടിവന്നു, അച്ഛന്റെ ശബ്ദം റേഡിയോയിൽക്കൂടി കേൾക്കാൻ.

ശാസ്തമംഗലത്തെ രഥപ്പുരക്കുന്നിന്റെ വടക്കുവശത്തുള്ള ഒരു വാടകവീട്ടിലായിരുന്നു എന്റെ കുട്ടിക്കാലം. ശാസ്തമംഗലം എഴുന്നള്ളത്തിനും മറ്റും രാജാക്കന്മാർ ഉപയോഗിച്ചിരുന്ന രഥം സൂക്ഷിച്ചിരുന്നത് അവിടെയാണ്. നിശ്ചലമായ ഒരു പ്രദർശനവസ്തുവായി എന്റെ കുട്ടിക്കാലത്ത് രഥം അവിടെയുണ്ടായിരുന്നു. വർഷങ്ങൾക്ക് ശേഷമാണ് രഥം മ്യൂസിയത്തിലേക്ക് മാറ്റിയത്.

രഥപ്പുരക്കുന്നിലായിരുന്നു അന്നത്തെ ട്രിവാൻഡ്രം ടെന്നീസ് ക്ലബ്ബ്. അച്ഛൻ ടെന്നീട് ക്ലബിൽ ഇടയ്ക്ക് എപ്പോഴെങ്കിലും പോയി കളിച്ചിരുന്നു, ടെന്നീസ് ക്ലബിൽ മെമ്പർ ആയിരുന്നില്ലെങ്കിലും. കളികഴിഞ്ഞു ടെന്നീസ് റാക്കറ്റുമായി എത്തിയ അച്ഛനെ ഞാൻ അത്ഭുതത്തോടെ കണ്ടു. കോർട്ടിൽനിന്ന് തെറിച്ചുവീഴുന്ന ടെന്നീസ് ബോളുകൾ ബാൾപിക്കേഴ്സിനെയും കബളിപ്പിച്ച് ഉയരമുള്ള മതിലിന് മുകളിലൂടെ ഞങ്ങളുടെ വീട്ടുമുറ്റത്തേക്ക് വന്നുവീഴും. ഇങ്ങനെ വീഴുന്ന പന്തുകൾ ഞങ്ങൾ തിരികെ എറിഞ്ഞുകൊടുത്തിരുന്നു. എന്നാൽ പുൽപ്പടർപ്പിൽ ഒളിഞ്ഞു കിടന്നിരുന്ന പന്തുകൾ പിന്നീടെപ്പോഴെങ്കിലും കണ്ടെത്തുകയാണെങ്കിൽ അതൊന്നും എറിഞ്ഞു കൊടുത്തിരുന്നില്ല. ഇതറിഞ്ഞപ്പോൾ അച്ഛൻ ശാസിച്ചു.

കോളെജ് അധ്യാപകനായിരുന്ന അച്ഛൻ ഭേദപ്പെട്ടഒരു ടെന്നീസ് കളിക്കാരനായിരുന്നുവെന്ന് മറ്റുള്ളവർ പറഞ്ഞാണ് ഞങ്ങൾ അറിഞ്ഞത്. അന്നൊരിക്കൽ അച്ഛന്റെ കളികാണാൻ വീട്ടിൽ സഹായിയായി ഉണ്ടായിരുന്ന നാരായണൻചേട്ടൻ കോളേജിൽ കൊണ്ടുപോയി.എതിരാളിയാരാണെന്നൊ കളിയിൽ ജയിച്ചത് ആരെന്നൊ ഓർക്കുന്നില്ല. എതിരാളി ഏതൊ ഒരു വി.ഐ.പി ആയിരുന്നെന്ന് തീർച്ച. ടെന്നീസ് ക്ലബ്ബ് കവടിയാറിലേക്ക് മാറ്റിയതോടെ, അച്ഛന്റെ ടെന്നീസ് കളി യൂണിവേഴ്സിറ്റി കോളേജിൽ മാത്രമായി.

ഖദർമുണ്ടും ജുബ്ബായുമാണ് അച്ഛന്റെ പതിവു വേഷം.ഷാൾകൊണ്ട് മൂടിപ്പുതയ്ക്കും. അല്ലെങ്കിൽ വെറുതേ തോളിലിടും. ശരീരത്തിന്റെ മെലിവു മറയ്ക്കാനാണ് ഈ മൂടിപ്പുതയെന്നു അച്ഛന്റെ സുഹൃത്തുക്കളിൽ ഒരാൾ കളിയാക്കിയതും, ഇരുവരും ചിരിച്ചതും ഓർക്കുന്നു. ഇംഗ്ലീഷ്-റാലി സൈക്കിളിന്റെ ബേബിസീറ്റിലിരുന്നു ഒരു ശനിയാഴ്ച ഗ്രന്ഥശാലാസംഘത്തിന്റെ പാളയത്തെ ഓഫീസിലും അതുകഴിഞ്ഞു യൂണിവേഴ്സിറ്റി കോളേജിലും പോയി. പോസ്റ്റിൽവന്ന കത്തുകൾ എടുക്കാനാണ് അച്ഛൻ കോളേജിൽ പോയതെന്നു തോന്നുന്നു. യൂണിവേഴ്സിറ്റി കോളേജിനുള്ളിലേക്ക് കടക്കുന്നത് ആദ്യമായാണ്. വിശാലമായ പൂന്തോട്ടവും ടെന്നീസ് കോർട്ടുകളും കാവിച്ചുവപ്പണിഞ്ഞ ഇരുനിലകെട്ടിടങ്ങളും കണ്ടത് അത്ഭുതത്തോടെയാണ്. വീട്ടിൽ എത്തുംമുമ്പ് പാളയത്തെ റീഗൽ ഹോട്ടലിൽ നിന്ന് ഐസിട്ട നാരങ്ങാവെള്ളം അച്ഛൻ വാങ്ങിത്തന്നു. ഐസ് കഷണങ്ങളിട്ട നാരങ്ങാവെള്ളം ആദ്യമായി കുടിക്കുകയാണ്.

ശിഷ്യരും സുഹൃത്തുക്കളും അച്ഛനോട്ട് സംസാരിക്കുമ്പോൾ സ്നേഹവും മതിപ്പും കാണിച്ചിരുന്നത് ഞങ്ങളും ശ്രദ്ധിച്ചിരുന്നു. അതെല്ലാം നല്ല ഒരു അധ്യാപകനുള്ള അവകാശങ്ങളാണെന്ന് അറിഞ്ഞത് വളരെക്കാലം കഴിഞ്ഞാണ്. അതറിഞ്ഞപ്പോൾ ഒരു നല്ല അധ്യാപകനാകാൻ ആഗ്രഹം തോന്നി.

1956-ൽ കേരളപ്പിറവിയോട്ട് അനുസരിച്ച് ആഘോഷങ്ങൾ കാണാൻ ഞങ്ങൾ കനകക്കുന്ന് കൊട്ടാരത്തിലും വി.ജെ.ടി ഹാളിലും പോയി. വി.ജെ.ടി. ഹാളിൽ വച്ചായിരുന്നു കലാപരിപാടികൾ. ഉദ്ഘാടനപ്രസംഗവുംവെടിക്കെട്ടുമെല്ലാം കനകക്കുന്ന് കൊട്ടാരത്തിലും പരിസരത്തും.

വി.ജെ.ടി. യിൽ അവതരിപ്പിച്ച നാടകങ്ങളിലൊന്ന് കുഞ്ഞാലിമരയ്ക്കാർ ആയിരുന്നു. നാടകത്തിലെ സാമൂതിരിയുടെ റോളായിരുന്നു അച്ഛന്. പച്ചസിൽക്ക് ഷോൾ പുതച്ച് കാതുകളിൽ വൈരക്കടുക്കനണിഞ്ഞ് നിൽക്കുന്ന ആ മുൻ കുടുമക്കാരൻ അച്ഛനാണെന്നു തിരിച്ചറിഞ്ഞത് പിന്നിലി



രിക്കുന്നവർ പറഞ്ഞപ്പോഴാണ്.

അച്ഛന്റെ പ്രസംഗം ആദ്യമായി കേൾക്കുന്നത് വർഷങ്ങൾക്ക് ശേഷമാണ്. വി.ജെ.ടി ഹാളിൽവച്ചായിരുന്നു പ്രസംഗം. മറ്റൊരിക്കൽ വി.ജെ.ടി ഹാളിൽ പോയപ്പോൾ അച്ഛൻ കവിത ചൊല്ലുന്നതു കേട്ടു. സൈക്കിൾ യാത്രക്കാരൻ, ടെന്നീസ് കളിക്കാരൻ, നടൻ, പ്രാസംഗികൻ, ഗായകൻ എന്നിങ്ങനെയാണ് അച്ഛനെപ്പറ്റിയുള്ള ആദ്യകാല ഓർമകൾ.

വാടകവീടുകളിലായിരുന്നു അന്നെല്ലാം താമസം. ആദ്യമായി സ്വന്തംവീട്ടിൽ താമസിക്കാൻ കഴിഞ്ഞത് വെള്ളയമ്പലത്തിലെ യക്ഷിയമ്മ ആൽത്തറയോടു ചേർന്ന ഗോവിന്ദമംഗലം ലൈനിൽ ഒരു വീടു വാങ്ങിയപ്പോഴാണ്. വീട്ടുമുറ്റത്ത് നല്ലൊരു ഒട്ടുമാവുണ്ടായിരുന്നു. മതിലിനോടു ചേർന്ന് പലതരം ചെമ്പരുത്തികളും. അച്ഛനെ കാണാൻ അവധി ദിവസങ്ങളിൽ സുഹൃത്തുക്കൾ വന്നിരുന്നു. വന്നവർ ആരെന്നൊന്നും ഓർക്കുന്നില്ല. ഒരു ദിവസം ഒരു ഡ്രൈവർ വന്നു. ഗുപ്തൻനായർ സാറുണ്ടോ എന്നു ഞങ്ങളോട് ചോദിച്ചു. ഉണ്ടെന്നറിഞ്ഞപ്പോൾ കാറിന്റെ പിൻസീറ്റിൽ ഇരുന്ന ഒരു ഗംഭീരപുരുഷൻ ഡോർ തുറന്നു വീട്ടിലേക്കു കയറിപ്പോകുന്നത് ഗേറ്റിന് മുമ്പിൽ നിന്നിരുന്ന ഞങ്ങൾ കണ്ടു. വീട്ടിലേക്ക് പോയ ആൾ വൈകാതെ മടങ്ങി. പിന്നീടാണ് ഞങ്ങൾ അറിഞ്ഞത് വന്നയാൾ ജോസഫ് മുണ്ടശ്ശേരി ആണെന്ന്. അന്നദ്ദേഹം വിദ്യാഭ്യാസ മന്ത്രിയാണ്. ജ്യേഷ്ഠൻ അനിയനെ കാണാൻ വരുമ്പോഴത്തെ വാത്സല്യവുമായാണ് കേശവദേവ് വന്നത്. ഉറക്കെയുള്ള പൊട്ടിച്ചിരിയായിരുന്നു ദേവിന്റെ വരവ് അറിയിച്ചിരുന്നത്. പ്രകടിപ്പിക്കാനറിയാത്ത സൗഹൃദവുമായാണ് മഹാകവി ജി എത്തിയത്. സായാഹ്ന സൈക്കിൾ സവാരികൾക്കിടയിൽ ചിലപ്പോഴെല്ലാം കെ. സുരേന്ദ്രൻ എത്തുമായിരുന്നു. വൈക്കം ചന്ദ്രശേഖരൻ നായർ, തോപ്പിൽഭാസി, എസ്.കെ. പൊറ്റെക്കാട്ട്, എൻ. മോഹനൻ അങ്ങനെ പലരെയും വെള്ളയമ്പലത്ത് താമസിക്കുമ്പോഴാണ് ആദ്യമായി കാണുന്നത്.

വൈകാതെ അച്ഛന് തലശ്ശേരിയിലേക്കു സ്ഥലം മാറ്റമായി. ഞങ്ങളുടെ പഠനം കൃഷ്ണപുരത്തെ പ്രൈമറി സ്കൂളിലേക്ക് മാറ്റി. തിരുവനന്തപുരത്തിന്റെ തിരക്കോ പ്രൗഢിയോ ഇല്ലാത്ത ഒരു നാട്ടിൻപുറമായിരുന്നു കൃഷ്ണപുരം. കടവാങ്ങണമെങ്കിലും ചെരുപ്പുവാങ്ങണമെങ്കിലും കായംകുളത്തു പോകണം.

അച്ഛനമ്മമാരിൽനിന്ന് കിട്ടുന്നതിനെക്കാൾ ലാളന പക്ഷേ ഞങ്ങൾക്ക് കൃഷ്ണപുരത്ത് ലഭിച്ചു. അമ്മൂമ്മയുടെയും അപ്പൂപ്പന്റെയും വീടുമായി പെട്ടെന്ന് ഇണങ്ങി. പുതിയ കൂട്ടുകാർ, പുതിയ കളിപ്പാട്ടങ്ങൾ, പുതിയ അധ്യാപകർ, പുതിയ അയൽക്കാർ. കൃഷ്ണപുരം കൊട്ടാരത്തിന്റെ പിന്നിലായിരുന്നു ഞങ്ങൾ പഠിച്ചിരുന്ന പ്രൈമറി സ്കൂൾ.

വൈകാതെ അച്ഛന് എറണാകുളത്തെ മഹാരാജാസ് കോളേജിലേക്ക് മാറ്റം കിട്ടി. ഞാനും ചേച്ചിയും അപ്പോഴും കൃഷ്ണപുരത്തായിരുന്നു. അനിയത്തിയും അമ്മയുമാണ് എറണാകുളത്തേക്ക് പോയത്. ഒരവധിക്ക് ചേച്ചിയും ഞാനും എറണാകുളത്തേക്ക് പോയി. സുഭാഷ് പാർക്കും കൊച്ചിക്കായലും കായലിൽ വിലസുന്ന കപ്പലുകളും കണ്ടു. സൈക്കിൾ റിക്ഷയിലെ യാത്രക്കാരായിരുന്നു മറ്റൊരു അത്ഭുതം. അന്നൊരിക്കൽ അച്ഛൻ ഞങ്ങളെ ഭദ്രാലയത്തിൽ കൊണ്ടുപോയി.

ജി. ശങ്കരക്കുറുപ്പിന്റെ ഭവനമാണ് ഭദ്രാലയമെന്ന് അവിടെ എത്തിയപ്പോഴാണ് മനസ്സിലായത്. രണ്ടുദിവസം മുമ്പ് പൂർത്തിയാക്കിയ ഒരു കവിത, ജി അച്ഛനെ വായിച്ചുകേൾപ്പിച്ചു. അദ്ദേഹത്തിന്റെ കൈയ്യിൽ നിന്നു പിന്നീടത് അച്ഛൻ വാങ്ങുന്നതും ഈണത്തിൽ ഒന്നുകൂടി വായിക്കുന്നതും കേട്ടു. ഏതായിരുന്നു ആ കവിതയെന്നൊന്നും ഓർക്കുന്നില്ല.

വീണ്ടും അച്ഛനു സ്ഥലംമാറ്റമായെന്നും ഇത്തവണ പാലക്കാട്ടേക്കാണെന്നും ഞങ്ങൾ കേട്ടു. അപ്പോഴേയ്ക്കും ഞങ്ങൾ തിരുവനന്തപുരത്തേക്കു മടങ്ങി എത്തിയിരുന്നു. പേരൂർക്കട ജങ്ഷനിൽ നിന്ന് ഒരു നാഴികയോളം മാറിയാണ് ഞങ്ങളുടെ വീട്. അവധിക്ക് അച്ഛൻ വരുമ്പോൾ മാത്രമാണ് വീട് സജീവമായിരുന്നത്. അമ്മയുടെ സ്നേഹവും ശ്രദ്ധയും എപ്പോഴും ഉണ്ടായിരുന്നെങ്കിലും അച്ഛന്റെ അഭാവം ഒരു കുറവായി അനുഭവപ്പെട്ടു.

പുസ്തകങ്ങൾ വായിക്കാൻ നിർദ്ദേശിച്ചിരുന്നത് അമ്മയായിരുന്നു. അച്ഛൻ അതിനുള്ള ഭൗതികസൗകര്യങ്ങൾ ഒരുക്കിത്തന്നിരുന്നുവെന്നു മാത്രം. കോളേജിൽ ഡിഗ്രിക്കു പഠിക്കുമ്പോഴാണ് അച്ഛൻ തിരുവനന്തപുരത്തേക്ക് എത്തുന്നത്. ട്രാൻസ്ഫറിനു വേണ്ടി പലതവണ ശ്രമിച്ചെങ്കിലും എറണാകുളത്ത് രണ്ടാംതവണ ജോലി ചെയ്യുമ്പോഴായിരുന്നു അപ്രതീക്ഷിതമായി തിരുവനന്തപുരത്തേയ്ക്ക് അച്ഛൻ വന്നത്. അച്ഛന്റെ അധ്യാ




പകജീവിതത്തിലെ രണ്ടാം പകുതിയെ ദുസ്സഹമാക്കിയതു് ഡോ. കെ. ഭാസ്കരൻനായരുടെ പ്രതികാര നടപടികളായിരുന്നു. ഭാസ്കരൻനായരുടെ പുസ്തകങ്ങൾ ശ്രദ്ധിച്ച വായിക്കാൻ അച്ഛൻ പില്ക്കാലത്തു് ഞങ്ങളോട്ട് എന്നാൽ ആവശ്യപ്പെട്ടിരുന്നു. ഭാവനയുടെ സ്വനഗ്രാഹി യന്ത്രത്തിൽ അന്തരാത്മാവിന്റെ സൂചിമുഖം കൊണ്ടുള്ള ഭാസ്കരൻനായരുടെ രചനകളെ അച്ഛനും വെറുത്തിരുന്നില്ല.

കേരളഭാഷാ ഇൻസ്റ്റിറ്റ്യൂട്ടിൽ അസി. ഡയറക്ടറായാണ് അച്ഛൻ എത്തിയതു്. ഭാഷാ ഇൻസ്റ്റിറ്റ്യൂട്ടിന്റെ ഉപദേശകസമിതിയിൽ ഉണ്ടായിരുന്ന ജോസഫ് മുണ്ടശ്ശേരിയും അന്നത്തെ വിദ്യാഭ്യാസമന്ത്രിയായിരുന്ന സി. എച്ച്. മുഹമ്മദ് കോയയുമാണ് അച്ഛനെ ഈ മാറ്റത്തിന് സഹായിച്ചതു്.

എൻ. വി. കൃഷ്ണവാര്യരായിരുന്ന ഭാഷാ ഇൻസ്റ്റിറ്റ്യൂട്ടിന്റെ സ്ഥാപക ഡയറക്ടർ. കോളേജ് ക്ലാസ്സുകളിലെ പഠനം മലയാള മാധ്യമത്തിലാക്കാൻ പുസ്തകങ്ങൾ തയ്യാറാക്കുകയായിരുന്ന ഭാഷാ ഇൻസ്റ്റിറ്റ്യൂട്ടിന്റെ ദൗത്യം. പ്രഗല്ഭരായ കുറെ പണ്ഡിതരും എഴുത്തുകാരും അന്ന ഭാഷാ ഇൻസ്റ്റിറ്റ്യൂട്ടിൽ ഉണ്ടായിരുന്നു. സി.കെ. മൂസ്സ്, എം.പി. പരമേശ്വരൻ, പുനലൂർ ബാലൻ, എം. അച്ച്യുതൻ, പി. നാരായണക്കുറുപ്പ്, വിഷ്ണുനാരായണൻ, കെ. എൻ. എഴുത്തച്ഛൻ, പി.എ. വാര്യർ, പഴവിള രമേശൻ, കെ.എസ്. നാരായണപിള്ള എന്നിങ്ങനെ.

അഞ്ചുവർഷത്തോളം അച്ഛൻ ഭാഷാ ഇൻസ്റ്റിറ്റ്യൂട്ടിൽ ഉണ്ടായിരുന്നു. ഒരധ്യാപകന്റെ നഷ്ടബോധം അച്ഛൻ അന്നനുഭവിച്ചിരുന്നു. ടെന്നീസുകളിയും ഇക്കാലത്തു് മുടങ്ങി. വീട്ടിലൊരു ബാഡ്മിന്റൺ കോർട്ട് പകരം ഉണ്ടാക്കി. ഏതാനും ആഴ്ചകൾ മാത്രമേ കോർട്ട് സജീവമായുള്ളൂ. കുറ്റം എന്റേതായിരുന്നു. കാര്യമായ പുസ്തകങ്ങൾ ഇക്കാലത്തു് പ്രസിദ്ധീകരിക്കാനും കഴിഞ്ഞില്ല. കാവ്യസ്വരൂപം മാത്രമാണ് പുറത്തുവന്ന പ്രസിദ്ധീകരണം.

താങ്ങാൻ കഴിയാത്ത ഒരു സാമ്പത്തികക്കുരുക്കിലായിരുന്ന അക്കാലത്തു് അച്ഛൻ. റിയൽ എസ്റ്റേറ്റിൽ വ്യാപൃതനായിരുന്ന ഒരു സഹപ്രവർത്തകന് കൊടുത്ത പണം പൂർണമായി നഷ്ടപ്പെട്ടു. സ്ഥലമൊട്ട് കിട്ടിയുമില്ല. വീട്ടുകാരുമായി അച്ഛൻ ഇതൊന്നും പങ്കുവച്ചിരുന്നില്ല.

ആയിടയ്ക്കാണ് കോഴിക്കോട്ട് സർവകലാശാലയിലെ മലയാള വിഭാഗത്തിന്റെ അദ്ധ്യക്ഷനായി അച്ഛൻ തേഞ്ഞിപ്പാലത്തേയ്ക്ക് പോകുന്നതു്. വൈകാതെ ഞങ്ങളും അവിടെ എത്തി. കാലിക്കറ്റ് യൂണിവേഴ്സിറ്റിയിൽ വന്നതോടെ വീണ്ടും ടെന്നീസ്റാക്കറ്റ് കൈയിലെടുത്തു. പെട്ടെന്ന് ടേബിൾ ടെന്നീസിലേക്ക് ചുവടു മാറി. ചെട്യാർമേടിലെ കുന്നിൻമുകളിലെ പ്രൊഫസേഴ്സ് ക്വാർട്ടേഴ്സുകളിലൊന്നിൽ താമസിക്കുമ്പോൾ കടലുണ്ടിയിൽ നിന്നു മടങ്ങുന്ന ദേശാടനപക്ഷികളെ പതിവായി കാണാമായിരുന്നു. വേങ്ങരയിലെ തിരുവർച്ചതാം കുന്നിലേയ്ക്കായിരുന്ന അവരുടെ മടക്കം. അകലങ്ങളിൽ നിന്നെത്തുകയും ശൈത്യകാലം കഴിയുമ്പോൾ മടങ്ങുകയും ചെയ്യുന്ന ദേശാടനപ്പക്ഷികളെ ചൂണ്ടി ഒരിയ്ക്കൽ അച്ഛൻ പറഞ്ഞു, 'പ്രതിബന്ധങ്ങളെ കീഴടക്കുമ്പോഴാണ് ജീവതത്തിന് അർഥം ഉണ്ടാകുന്നതു്.' വിധിവൈപരീത്യങ്ങളിൽ പതറിപ്പോകാറുള്ള എനിക്കുള്ള ഒരു താക്കീതായിരുന്നു അച്ഛന്റെ വാക്കുകൾ. 'അർഹിക്കാത്തതു് ആഗ്രഹിക്കരുതു്. അർഹിക്കുന്നതു് ലഭിച്ചില്ലെങ്കിൽ നഷ്ടബോധവും പാടില്ല'. മറ്റൊരിക്കൽ അച്ഛൻ പറഞ്ഞു: ജീവിതത്തിന്റെ നല്ലകാലം മുഴുവൻ ഉദരവ്യാധികളുമായി മല്ലിടാൻ വിധിക്കപ്പെട്ട ആളായിരുന്നു അച്ഛൻ. 'ഗുപ്തൻനായർ എന്തുകൊണ്ടാണ് എന്റെ കവിതകളെപ്പറ്റി എഴുതാത്തതെന്ന് പണ്ട് ഞാൻ ആലോചിച്ചിരുന്നു. നിങ്ങളുടെ ഒരു കുടുംബസുഹൃത്തു് പറഞ്ഞപ്പോഴാണ് ഗുപ്തൻനായരുടെ നിത്യരോഗത്തെപ്പറ്റി അറിഞ്ഞത്''. വൈലോപ്പള്ളി ഒരിക്കൽ എന്നോടു സഹാനുഭൂതിയോടെ പറഞ്ഞു.

പ്രൊ-വൈസ് ചാൻസലറായിരുന്ന സുകുമാർ അഴിക്കോടുമായി നേരത്തെയുണ്ടായിരുന്ന സൗഹൃദം തേഞ്ഞിപ്പാലത്തെ താമസക്കാലത്തു് അച്ഛന് പൂർണമായി നഷ്ടപ്പെട്ടു. ഒരു കാരണക്കാരൻ ഞാനായിരുന്നു. മാതൃഭൂമിയിൽ ആയിരുന്നു അന്നെനിക്ക് ജോലി, അടിയന്തിരാവസ്ഥക്കാലം. ന്യൂസ് എഡിറ്റർ വിംസി. കാലിക്കറ്റ് യൂണിവേഴ്സിറ്റിയെപ്പറ്റിയുള്ള പരാതികളെപ്പറ്റി ഒരു പരമ്പര എഴുതാൻ എന്നോട് ആവശ്യപ്പെട്ടു. പത്രാധിപ ട്രെയിനിക്ക് അനുസരിക്കാനേ കഴിയുമായിരുന്നുള്ളു. വാർത്തകൾ എന്റെ പേരിൽ തന്നെ വന്നതോടെ സുകുമാർ അഴിക്കോട് ഓഫീസിലേക്ക് വിളിപ്പിച്ചു. എന്റെ പാർട്ട്-ടൈം റിസർച്ച് ഉടൻ അവസാനിപ്പിക്കാൻ ആവശ്യപ്പെട്ടു. അതൊരു ഉഗ്രശാസനയായിരുന്നു. എന്നോടുള്ള ദേഷ്യം അച്ഛനോട് കാണിക്കാനും അദ്ദേഹം മറന്നില്ല. അച്ഛൻ എന്നെ കുറ്റപ്പെടുത്തിയില്ല. വൈകാതെ ഞാൻ ദേവഗിരി കോളെജിൽ അധ്യാപകനായി. അച്ഛനും കുടുംബവും തിരുവനന്തപുരത്തേക്കു മട



ങ്ങി. അച്ഛന്റെ ഔദ്യോഗിക ജീവിതത്തിന്റെ അവസാനഘട്ടം അശാന്തമാക്കുന്നതിൽ ഞാനും ഒരു കാരണക്കാരനായിരുന്നല്ലോ എന്നോർത്തപ്പോൾ വേദന തോന്നി.

സുകുമാർ അഴിക്കോടിനോട്ട് നേരിട്ടുപോയി ചോദിക്കണമെന്നുണ്ടായിരുന്നു. അച്ഛൻ പിന്തിരിപ്പിച്ചു. അവിവേകമൊന്നും കാണിക്കരുതെന്നു താക്കീതു ചെയ്തു. ഏതാനും വർഷങ്ങൾക്കു ശേഷമാണെങ്കിലും ഞാനെന്റെ അവിവേകം അഴിക്കോട്ടു മാസ്റ്ററെ നേരിട്ടു ബോധ്യപ്പെടുത്തി. എം. എം. ബഷീറിന്റെയും, എം. എൻ കാരശ്ശേരിയുടെയും സാന്നിദ്ധ്യത്തിൽ. ഇത്തവണ അച്ഛൻ എന്നെ കുറ്റപ്പെടുത്തിയില്ല.

റിട്ടയർമെന്റിനുശേഷമാണ് അച്ഛൻ രാമായണം പുനരാഖ്യാനം ചെയ്തത്. കേസരിയെപ്പറ്റിയും ചങ്ങമ്പുഴയെപ്പറ്റിയും സി.വി.യെപ്പറ്റിയും എഴുതിയത്, മനസാസ്മരാമി എഴുതിയത്. കേരള സാഹിത്യ അക്കാദമി അദ്ധ്യക്ഷനായത്. വിദ്യാഭ്യാസസുരക്ഷാ സമിതിയ്ക്കു നേതൃത്വം നല്കിയത്.

സ്വന്തം എഴുത്തിനെ ടെന്നീസ് കളിയുമായി ബന്ധപ്പെടുത്തി മനസാസ്മരാമിയിൽ അച്ഛൻ എഴുതിയിട്ടുണ്ട്. *'മർമസ്ഥാനത്തേക്ക് ചില ബാക്ഹാൻഡ് ഡ്രൈവുകളും എതിരാളിയെ വെട്ടിലാക്കുന്ന ഡ്രോപ്പിങ്ങുകളും ക്രമേണ എനിക്കും സാധിച്ചു. കളിക്കുമ്പോൾ ആദ്യബാളും പിന്നെ കളിക്കളവും ഒടുവിൽ മാത്രം പ്രതിയോഗിയെയും ശ്രദ്ധിക്കാനും പഠിച്ചു. നല്ല ഊഞ്ഞാലാട്ടം പോലെയാണ് നല്ല കളിയും. സ്ട്രെയിറ്റ് സെറ്റുകൾക്ക് ജയിക്കുന്നതിനെക്കാൾ ഇഷ്ടം ബസ്റ്റ് ഓഫ് ത്രീയിൽ നേടുന്നതാണ്.*

*രാമനാഥൻ കൃഷ്ണൻ എന്ന കളിക്കാരനായിരുന്നു വളരെക്കാലം എന്റെ ഹീറോ... വിംബിൾഡൺ നേടിയ കളിക്കാരിൽ പീറ്റ് സാംപ്രസിനെയും ആന്ദ്രെ അഗാസിയെയും ഇഷ്ടമാണ്. കഴിവും സ്റ്റൈലുമുള്ള കളിക്കാർ. ജോൺ മക്കൻറോയുടെയും ജിമ്മി കോണേഴ്സിന്റെയും കളികൾ താത്പര്യത്തോടെ ശ്രദ്ധിച്ചിരുന്നു. ബോറീസ് ബക്കറിന്റെ പ്രവചനാതീത കളി എനിക്കിഷ്ടമായിരുന്നില്ല. പെണ്ണുങ്ങളിൽ സ്റ്റെഫിഗ്രാഫിന്റെ കളി ഇഷ്ടപ്പെടാത്തവരുണ്ടോ? പെണ്ണുങ്ങളുടെ കളിയിലെഇപ്പോൾറാലിയുള്ളൂ.ആണുങ്ങളുടെകളിശക്തിയുടേതായിപ്പോയി. ഒരു സർവീസ്, ഒരു വോളി, ഒരു സ്മാഷ് തീർന്നു. ജയിക്കുന്നതുപോലെ പ്രധാനമാണല്ലോ നല്ലകളി കളിക്കുന്നതും'.* (മനസാസ്മരാമി) എം.എ.ബേബി ഒരിയ്ക്കൽ അച്ഛന്റെ പ്രസംഗത്തെയും എഴുത്തിനെയും റോജർ ഫെഡറുടെ കളിയോട്ട് താരതമ്യപ്പെടുത്തി. നല്ല കളിക്കാരനായാണ് റോജർ ഫെഡററെയും അച്ഛൻ കണ്ടിരുന്നത്.

ഏതു പ്രതിസന്ധികളെയും തരണം ചെയ്യാൻ അച്ഛന്റ് ആശ്രയം സംഗീതമായിരുന്നു. നാടകങ്ങളോടും താല്പര്യമായിരുന്നു. വായന ഒരുദിവസം പോലും മുടക്കിയിരുന്നില്ല. ഡയറിയിൽ നിന്ന് ഉദ്ധരിക്കട്ടെ.

1990 മേയ് 2 :-*കഴിഞ്ഞമാസം 29 ന മുതൽ സ്വാതിസംഗീതോത്സവംതുടങ്ങി.177-ാംജയന്തി. സ്വാതിതിരുനാൾസംഗീതസഭവക.ഇന്നുസ്വാതിയെപ്പറ്റി ഒരു ലഘു പ്രസംഗം ചെയ്തു. ഇന്നു പ്രഭാകരവർമയുടെ കച്ചേരിയായിരുന്നു തികഞ്ഞ ജ്ഞാനം. പക്ഷേ ശബ്ദസുഖം കുറവ്. സാവേരിയായിരുന്നു മുഖ്യരാഗം.*

1990മേയ്3:-*ബോംബെജയശ്രീഎന്നപതിനേഴുകാരിയുടെ പാട്ട് കേട്ടു. ഒന്നാംതരമായിരുന്നു. കാംബോജിയായിരുന്നു മുഖ്യരാഗം. അയത്ന ഒഴുക്ക്.*

1990 മേയ് 4 :- *പ്രൊഫ. ടി.ആർ സുബ്രഹ്മണ്യത്തിന്റെ പാട്ടുകച്ചേരി. നാദസുഖമില്ല. കസർത്തും ഗോഷ്ഠിയും ധാരാളം. വാ നിറച്ച് പല്ല്. കൈകൊണ്ടാണേറെ പ്രയോഗം. പാടുന്നതിൽ വിദഗ്ധൻ. പക്ഷേ ആകെ സുഖമില്ല.*

1990 മേയ് 5 :- *ഇന്ന് 21 വയസ്സുകാരി എസ്. സൗമ്യയുടെ പാട്ട് ഒന്നാംതരമായി.*

1990 മേയ് 8: -*ലാൽഗുഡി ജയരാമനും മകൻ ജി.ജെ. ആർ. കൃഷ്ണനും കൂടി വയലിൻ. ഷൺമുഖപ്രിയ മുഖ്യരാഗം. കാരക്കുടി മണിയുടെ മൃദംഗം അതിഗംഭീരമായി.*

1990 മേയ് 9 :- *ഡി.കെ. ജയരാമന്റെ പാട്ട്. നല്ല ഈട്ടം സുഖവും. മകൻ വൈദ്യനാഥൻ മൃദംഗം.*

1999മേയ്2:-*ഇന്നുടാഗോറിൽമാൻഡൊലിൻ ശ്രീനിവാസന്റെ മാൻഡൊലിൻ വായന രണ്ടു മണിക്കൂർ. ശരിക്കും ഒരു ജീനിയസാണ് ഇയാൾ. മുഖ്യരാഗം ശ്രീരഞ്ജിനി. ധർമവതിയും നന്നായി. രാഗം,താനം,പല്ലവി. വേലൂർ രാമഭദ്രന്റെ മൃദംഗം വളരെ നന്നായി. സംഗീതംപോലെ ലയാത്മകം.*

എഴുതേണ്ടതെല്ലാം എഴുതിക്കഴിഞ്ഞു എന്ന വിചാരം അച്ഛന് ഉണ്ടായിരുന്നില്ല. സി.വി. രാമൻ പിള്ളയെപ്പറ്റി വിശദമായ ഒരു പുസ്തകം കൂടി എഴുതണമെന്ന് അച്ഛനു ആഗ്രഹമുണ്ടായിരുന്നു. നാളെ മുതൽ പറഞ്ഞുതരാം എന്നാണ് ഹോസിപിറ്റൽ






പ്രൊഫ. എസ്. ഗുപ്തൻനായർ
(സമ്പാദകൻ - കെ. കനകരാജ്)

# ആമ്നായരഹസ്യം തേടി...

ഒട്ടും തുളുമ്പാത്ത നിറകുടമായിരുന്നു, മഹാപണ്ഡിതനായ *വേദബന്ധു.*

മഹാമനീഷിയായിരുന്ന പണ്ഡിത *വേദബന്ധു*വിന്റെ ചരമവാർത്ത പത്രങ്ങളിൽ ചിലർ വായിച്ചിരിക്കാം. ജീവിച്ചിരുന്നപ്പോൾ അദ്ദേഹത്തെ ആദരിച്ചിരുന്ന ഒരു ന്യൂനപക്ഷമൊഴികെ മറ്റാരെങ്കിലും ആ ചരമവാർത്ത ശ്രദ്ധിച്ചുവോ എന്ന് സംശയം! കഴിഞ്ഞ ഒരു ദശാബ്ദക്കാലമായി, തന്റെ ഏക പുത്രനോടൊപ്പം (ഡോ. വി. എ. കെ. ശർമ്മ) ബാംഗ്ലൂരിൽ തപസ്വിയായികഴിഞ്ഞിരുന്ന ആ വൃദ്ധ പണ്ഡിതൻ, താനിവിടെയുണ്ടെന്ന് ആരെയും വിളിച്ചറിയിക്കുന്ന പ്രകൃതക്കാരനായിരുന്നുമില്ല. കഴിഞ്ഞ മുപ്പതിലേറെ വർഷമായി അദ്ദേഹവുമായി അന്തരംഗസൗഹൃദം പങ്കുവയ്ക്കാൻ അവസരം സിദ്ധിച്ച ഒരു ജിജ്ഞാസുവെന്ന നിലയ്ക്ക്, അദ്ദേഹത്തിന്റെ വേർപാട് - 94-ാം വയസ്സിലാണെങ്കിൽ പോലും - എന്നിൽ വലിയ നഷ്ട ബോധമുളവാക്കുന്നു.

ഞാൻ അർഹിക്കുന്നതിൽ കവിഞ്ഞ തോതിൽ അദ്ദേഹം എന്നിൽ വിശ്വാസമർപ്പിച്ചിരുന്നു. കത്തുകൾ കൈമാറാത്ത മാസങ്ങളുണ്ടാവില്ല. കണ്ണിന്റെ കാഴ്ച മങ്ങിക്കഴിഞ്ഞിട്ടും സ്വന്തം കൈയക്ഷരത്തിലാണെഴുതിയിരുന്നത്. ലേഖനങ്ങളും പുസ്തകങ്ങളുടെ കൈയെഴുത്തുകോപ്പികളും പാഴ്സലായി കെട്ടി അയച്ചശേഷം *"നിങ്ങൾക്ക് യുക്തമെന്നു തോന്നുന്നതു് ചെയ്യുക"* എന്ന് അദ്ദേഹമെഴുതും ഞാൻ എന്റെ സ്വല്പമാത്രമായ സ്വാധീനമുപയോഗിച്ച് പ്രസിദ്ധീകരണ വിഷയത്തിൽ എന്തൊക്കെയോ നിർവഹിച്ചുപോന്നു ഇനിയും ചില തുബാക്കി കിടക്കുന്നു.

കേരളം *വേദബന്ധു*വിനെ ബഹുമാനിച്ചു എന്നു പറയാൻ എനിക്ക് ധൈര്യമില്ല. അറിവുള്ളവർഅറിഞ്ഞു-അത്രതന്നെ!രാഷ്ട്രീയമഹാമല്ലന്മാർക്കും ബഹുജനങ്ങളുടെ പൂജാവിഗ്രഹങ്ങൾക്കും ബഹുമതി ബിരുദങ്ങൾ വാരിവിളമ്പുന്ന നമ്മുടെ സർവകലാശാലകൾ ഈ മലയാളനാട്ടിൽ വേദബന്ധു എന്നൊരു പണ്ഡിത സാർവഭൗമൻ ജീവിച്ചിരുന്നു എന്നറിഞ്ഞിട്ടു പോലുമില്ല. നാലുദശാബ്ദം മുമ്പ് അദ്ദേഹം തിരുവനന്തപുരത്തുണ്ടായിരുന്നപ്പോൾ എൻ. ഗോപാലപിള്ള, കെ. സി. പിള്ള എന്നിങ്ങനെ ചുരുക്കം ചിലരോടൊപ്പം സൗഹൃദഭാഷണകളിലേർപ്പെട്ടു ഞാൻ കണ്ടിട്ടുണ്ട്. ഞങ്ങൾ തമ്മിൽ അക്കാലത്ത് നേരിയ മട്ടിലേ പരിചയമുണ്ടായിരുന്നുള്ളൂ. ഒരു കാലത്ത് കേരളത്തിലെ ആര്യസമാജപ്രവർത്തനങ്ങളുടെ ചുക്കാൻ പിടിച്ചിരുന്ന മുന്നണിപടയാളിയായിരുന്ന അദ്ദേഹം ആദ്യഘട്ടം കഴിഞ്ഞപ്പോൾ കർമരംഗത്തിൽ നിന്ന് മാറി ജ്ഞാനമണ്ഡലത്തിൽ ശ്രദ്ധ കേന്ദ്രീകരിച്ചുകഴിഞ്ഞിരുന്നു. വേദങ്ങളെ പറ്റി എവിടെയെങ്കിലുമൊരു ചർച്ചയുടെ ശബ്ദം പൊന്തിയാൽ 'മലയാളരാജ്യം' വാരിക യിൽ ഒരു ദീർഘലേഖനമെഴുതുക അന്ന് പതിവായിരുന്നു. വളരെപ്പേർ അന്നും ശ്രദ്ധിച്ചിരിക്കില്ല. പക്ഷേ ഋഗ്വേദ പരിഭാഷ ചെയ്തുകൊണ്ടിരിക്കുന്ന വള്ളത്തോൾ അത് ശ്രദ്ധിച്ചു.

**ആത്മാ വൈ പുത്രനാമാസി...**

ക്കിടക്കയിൽ വച്ച് മരണത്തിന് തൊട്ടുമുമ്പ്അടുത്തുണ്ടായിരുന്ന ചേച്ചിയോട് അച്ഛൻ പറഞ്ഞത്. കളിക്കാരന് കളി പൂർത്തിയാക്കാൻ കഴിഞ്ഞില്ലെന്ന തോന്നലോടെ. അച്ഛൻ പഠിപ്പിച്ച കോളേജുകളിൽ ഒന്നൊഴികെ മറ്റെല്ലായിടത്തും പഠിപ്പിക്കാൻ എനിക്കും ചേച്ചിക്കും പിന്നീട് അവസരങ്ങൾഉണ്ടായി. നല്ല അധ്യാപകരാകാൻ വേണ്ട നിരന്തരാധ്വാനത്തെപ്പറ്റി അച്ഛൻ ഞങ്ങളെ ഓർമിപ്പിച്ചിരുന്നു. അധ്യാപക ജീവിതത്തിന്റെ ആരംഭനാളുകളിൽ അച്ഛനെ മനസ്സാ വന്ദിച്ച ശേഷമാണ് ഞങ്ങൾ ക്ലാസിൽ പോയിരുന്നത്.

*(കടപ്പാട്:- ചാലകം മാസിക)*

## ആദിനൃലുകൾ തേടി

വായിക്കുക,പഠിക്കുക,സംശയങ്ങൾവന്നാൽഭൂമി യുടെസീമാന്തംവരെ അന്വേഷിച്ചിട്ടാണെങ്കിലും അവ പരിഹരിക്കുക ഇതൊക്കെയായിരുന്നു, എന്നും അദ്ദേഹത്തിന്റെ സമ്പ്രദായം. അങ്ങോട്ടു സംശയം ചോദിച്ചാൽ മൂലഛേദിയായ മറുപടി സുനിശ്ചയം.

ഈ ജിജ്ഞാസ തന്നെയാണ് *വേദബന്ധു*വിനെ കാശിയിലും പഞ്ചാബിലും ഹോഷിയാർ പൂരിലും ഒക്കെ എത്തിച്ചതും ആര്യസമാജത്തിന്റെ സജീവ പ്രവർത്തകനാക്കിയതും 1901-ൽ (കൊല്ല വർഷം 1076 മേടം) കൊട്ടാരക്കരയ്ക്കടുത്തുള്ള തൃക്കണ്ണമംഗലത്താണ് വെങ്കടാചലമയ്യർ എന്ന 'വേദബന്ധു'വിന്റെ ജനനം. എളയിടത്തുസ്വരൂപത്തിന്റെ പരിക്ഷീണ ഘട്ടത്തിൽ, അതിന്റെ കിഴക്കേ അതിർത്തിയോട്ട് തൊട്ടുകിടക്കുന്ന പാണ്ഡ്യദേശത്തിൽ നിന്ന് എത്തി ചേർന്നതാണ് വെങ്കടാചലമയ്യരുടെ പൂർവപിതാമഹന്മാർ. കൊട്ടാരക്കരത്തമ്പുരാക്കന്മാരുടെ ഗുരുസ്ഥാനം അവർക്ക് സ്വാഭാവികമായിത്തന്നെ ലഭിച്ചു. കുടുംബം പ്രശസ്തമായിരുന്നു. കൊട്ടരക്കര സ്ക്കൂളിലെ വിദ്യാഭ്യാസത്തിനുശേഷം 17-ാമത്തെ വയസ്സിൽ വെങ്കടാചലം കാശി സർവകലാശാലയിൽ ചേർന്നു പഠിച്ചു.അതിനോടൊപ്പം തന്നെ പാരമ്പര്യപണ്ഡിതന്മാരുടെ കാൽക്കലിരുന്ന് വേദങ്ങളും അഭ്യസിച്ചു. അപ്പോഴേക്കും മഹാത്മഗാന്ധിയുടെ നിസ്സഹരണപ്രസ്ഥാനം ശക്തി പ്രാപിച്ചു തുടങ്ങിയിരുന്നു. ദേശീയ ബോധം വിതുമ്പിനിന്ന വെങ്കടാചലം കോളേജ് ബഹിഷ്കരിച്ചിറങ്ങി. എങ്കിലും കോൺഗ്രസ് പ്രവർത്തനത്തിലൂടെ ക്രമേണ എത്തിച്ചേർന്നതു് ആര്യസമാജക്കരുടെ താവളത്തിലാണ്. അവരുടെ പ്രവർത്തനശൈലിയോട്ട് വളരെ വേഗം ഇണങ്ങിച്ചേരുകയും ചെയ്തു. അങ്ങനെ ഉത്തർപ്രദേശിലും പഞ്ചാബിലും വ്യാപകമായി സഞ്ചരിച്ച് അധഃകൃതോദ്ധാരണ സമുദ്യമങ്ങളിൽ പങ്കെടുത്തു. ഈ കാലത്താണ് മലബാറിന്റെ ചരിത്രത്തിലെ സങ്കടാധ്യായമായ 'മലബാർ ലഹള' പൊട്ടിപുറപ്പെട്ടതു്. (1920–21) ലഹളയിൽ പീഡിതരും ഭയചകിതരുമായ ഹിന്ദുഅഭയാർഥികളുടെ സംരക്ഷണത്തിനായി പഞ്ചാബിൽനിന്ന് ആര്യസമാജ പ്രവർത്തകന്മാർ കോഴിക്കോട്ടെത്തി. പണ്ഡിത് ഋഷിറാമായിരുന്നു അവരുടെ നേതാവ്. ഋഷിറാമിന്റെ പരിഭാഷകനായും മറ്റും പ്രവർത്തിച്ച *വേദബന്ധു* - അപ്പോഴേക്കും പഴയ പേരു പരിത്യക്തമായി - കേരളത്തിലെ ആര്യസമാജപ്രവർത്തനത്തിന്റെ മുൻപന്തിയിലെത്തി. ഒത്ത ശരീരവും അനുനാദിയായ ശബ്ദവും ഏതു സദസ്സിനെയും നേരിടാനുള്ള തന്റേടവും *വേദബന്ധു*വിനെ നേതൃസ്ഥാനത്തെത്തിച്ചതു് സ്വാഭാവികം മാത്രം.

ഹിന്ദുമതത്തിൽ നിന്ന് വിവിധ കാരണങ്ങളാൽ മതാന്തരങ്ങളിൽ എത്തിപ്പെട്ടവരെ ശുദ്ധീകരണപ്രക്രിയയിലൂടെ തിരിച്ചെടുത്ത് ഹിന്ദുക്കളാക്കുന്ന പതിവ് ഇവിടെ നടപ്പാക്കിയത് ആര്യസമാജക്കാരാണ്. ഇതിന് ഹിന്ദുക്കളിൽ നിന്ന് പോലും എതിർപ്പുണ്ടായി, പക്ഷേ സമാജം അതൊന്നും വകവെച്ചില്ല. മാപ്പിളലഹളക്കാലത്തു് പ്രാണഭയം കൊണ്ടു് 'ചേലക്കാരായ' ഹിന്ദുക്കളെ തിരിച്ചെടുക്കുന്നതു് ശ്രമസാധ്യമായിരുന്നു എന്നിട്ടും അവർ വമ്പിച്ച വിജയം നേടി.

ഇക്കാലത്താണ് പാലക്കാട്ട് കൽപ്പാത്തി അഗ്രഹാരത്തിലെസഞ്ചാരസ്വാതന്ത്ര്യത്തിന്‌വേണ്ടിയുള്ള പ്രക്ഷോഭണം. അക്കാലത്തു് പി. കേശവദേവും *വേദബന്ധു*വിന്റെ അനുയായികളിൽ പ്രധാനിയായിരുന്നു. ദേവ് തന്റെ പ്രസിദ്ധമായ ആത്മകഥയിൽ (എതിർപ്പ് ) കൽപ്പാത്തിലഹളയെപ്പറ്റി വികാരജനകമായി വർണിച്ചിട്ടുണ്ട്. ആര്യസമാജക്കാരുടെ പുസ്തകവില്പനശാലയുടെ ചുമതല ദേവിനെയാണ് ഏൽപ്പിച്ചിരുന്നതു്. ദേവിന് അച്ചടക്കം കുറവായിരുന്നു എന്ന് *വേദബന്ധു* ഒരവസരത്തിൽ പറഞ്ഞതും ഓർക്കുന്നു.[1] പുസ്തകങ്ങൾക്കിടയിൽ കഠാരകൾ ഒളിച്ചു വെക്കുക എന്ന ജോലിയും കേശവദേവിന്റേതായിരുന്നു. *വേദബന്ധു*വിന്റെ നേതൃത്വത്തിൽ പത്തു് സന്നദ്ധ ഭടന്മാർ ഒളിച്ചുവെച്ച കഠാരകളുമായിട്ടാണ് കാൽപ്പാത്തിയിലേക്ക് പ്രവേശിച്ചതു്. അഗ്രഹാരമാകെ ഇളകി മറിഞ്ഞു അവർ വടി തടി ആയുധങ്ങളും കരിങ്കൽ ചില്ലുകളും ഒക്കെയായി തയ്യാറായി നിന്നു. എന്നിട്ടും സമാജഭടന്മാർ പിന്മാറിയില്ല. സംഘർഷം മൂത്തപ്പോൾ ഗത്യന്തരമില്ലാതെ *വേദബന്ധു*വിന് കഠാര ഊരേണ്ടതായി വന്നു. ചോര ചീറ്റിയപ്പോൾ അഗ്രഹാര ജനം സ്തംഭിച്ചു. പിന്നെ ലഹള അധികം നീണ്ടു നിന്നില്ല. ആര്യസമാജക്കാരെ പോലീസ് അറസ്റ്റുചെയ്തു കൊണ്ടുപോയി. കൽപ്പാത്തി പ്രക്ഷോഭണം വൈക്കം സത്യാഗ്രഹം പോലെ ചരിത്ര പ്രസിദ്ധമായിട്ടില്ല എന്നു സമ്മതിക്കാം.

1 പിൽക്കാലത്തു് രാമായണം ചുടണമെന്നും മറ്റും ദേവിനെ കൊണ്ടു് പറയിപ്പിച്ചതിൽ ആര്യസമാജം നല്കിയ പരിശീലനത്തിന് ഒരു പങ്കുണ്ട്. വേദങ്ങളൊഴിച്ചുള്ള മതഗ്രന്ഥങ്ങൾക്ക് പ്രാമാണ്യമില്ലെന്നാണല്ലോ ദയാനന്ദൻപറഞ്ഞതു്.

പക്ഷേ, പാലക്കാട്ടെ ഈഴവർ അനുഭവിച്ചിരുന്ന അസ്വതന്ത്രത പലരെയും അന്ന് ക്രിസ്തുമത പരിവർത്തനത്തിന് പ്രേരിപ്പിക്കയുണ്ടായി. നമ്മുടെ പ്രസിദ്ധ നോവലിസ്റ്റായ ഒ. വി. വിജയന്റെ അപ്പൂപ്പൻ അങ്ങനെ ക്രിസ്ത്യാനിയായ കൂട്ടത്തിലൊരാളാണ്. ചില ഈഴവ നേതാക്കന്മാർ ശ്രീനാരായണഗുരുവിനെ പോയി കണ്ട് മതപരിവർത്തനത്തിന് അനുവാദം ചോദിച്ചു. മതപരിവർത്തനം അസ്വാതന്ത്ര്യത്തിന് ഒരിക്കലും പരിഹാരമല്ലെന്ന സ്വാമികൾ അവരോട് ഉപദേശിക്കയും അവരെ സ്വമതത്തിൽ തന്നെ പിടിച്ചു നിർത്തുകയും ചെയ്തു. കോഴിക്കോട്ട് തളിക്ഷേത്രത്തിന്റെ പരിസരത്തിൽ പണ്ട് തോട്ടികൾക്ക് പ്രവേശനമില്ലായിരുന്നു. ആര്യസമാജക്കാരുടെ പ്രവർത്തന ഫലമായിട്ടാണ് അവർക്ക് അവിടെ പ്രവേശന സ്വാതന്ത്ര്യം ലഭിച്ചത്.

ഹിന്ദുക്കളെ ക്രിസ്ത്യാനികളാക്കാൻ ക്രിസ്ത്യൻ മിഷനറിമാർക്ക് സ്വാതന്ത്ര്യമുണ്ടെങ്കിൽ ഇതര മതസ്ഥരെ ഹിന്ദുക്കളാക്കാൻ ആര്യസമാജ മിഷനറിമാർക്കും അവകാശം വേണമെന്ന് അവർ കോടതിയിൽ വാദിച്ചു. മദ്രാസ് ഹൈക്കോടതിയിൽ അനുകൂലമായ വിധി നേടിയെടുക്കുകയും ചെയ്തു. ഇതിൽ *വേദബന്ധു* സുപ്രധാനമായ ഒരു പങ്കു വഹിച്ചു. ഈ വിധിയുടെ ബലത്തിൽ കേരളത്തിൽമാത്രമല്ല ഭരത്പൂർ, രാജസ്ഥാൻ മുതലായ പ്രദേശങ്ങളിലെ മല്ക്കാനാ രജപുത്രന്മാരെ തിരിച്ച് ഹിന്ദുക്കളാക്കിയെടുക്കുന്നതിലും *വേദബന്ധു*വിന്റെ പ്രവർത്തനം ഏറെ ഫലവത്തതായിരുന്നു.

### ഗ്രന്ഥരചന

ആര്യ സമാജത്തിന്റെ കേരളത്തിലെ മുഖ്യ പ്രവർത്തന കേന്ദ്രം കോഴിക്കോടായിത്തീരാൻ കാരണം മലബാർ ലഹളയാണ്. സമാജത്തിന്റെ വക ഒട്ടേറെ ലഘുലേഖകൾ അന്ന് പുറത്ത് വന്നു. വേദബന്ധുവിന്റെ ഉത്സാഹത്താൽ സത്യാർഥപ്രകാശം എന്ന പ്രാമാണിക ഗ്രന്ഥവും അക്കാലത്ത് പ്രസിദ്ധീകൃതമായി. പക്ഷേ ഗ്രന്ഥം കാര്യമായി പ്രചരിക്കുന്നതിന് മുമ്പ് നിരോധിക്കപ്പെട്ടു. 19-ാം നൂറ്റാണ്ടിന്റെ ഉത്തരാർധത്തിൽ ഭാരതീയ സമൂഹത്തിൽ തീപ്പൊരികൾ ചിതറിയ ഉജ്ജ്വല ഗ്രന്ഥമാണ് 'സത്യാർഥപ്രകാശം'. ദയാനന്ദസരസ്വതിയുടെ നിർഭയവും നിരങ്കുശവുമായ പരമത ഖണ്ഡനം ഇതരമതസ്ഥരെ അത്യന്തം ക്ഷോഭാകുലരാക്കി. അതി നിശിതമാണദ്ദേഹത്തിന്റെ വിമർശനം. പക്ഷേ, അത്ഭുതജനകമാണ് ആ യുക്തിബോധം. നരേന്ദ്രഭൂഷണിന്റെ മറ്റൊരു പരിഭാഷ പിന്നീട് പുറത്ത് വന്നിട്ടുണ്ട്. കോഴിക്കോട്ടെ നോർമൻ പ്രിന്റിങ് ബ്യൂറോയിൽ അച്ചടിച്ചതും ഇന്ന് തീരെ അലഭ്യമായതും ആയ 'സ്വാമി ദയാനന്ദസരസ്വതി' എന്നൊരു ഇംഗ്ലീഷ് ഗ്രന്ഥം എന്റെ പക്കലുണ്ട്. ഗോകുൽ ചന്ദ്, മഹാത്മാഹംസ രാജ്, മഹർഷി അരവിന്ദഘോഷ്, സാധു ടി. എൽ. വാസ്വാനി എന്നിവരെഴുതിയ രസികൻ പഠനങ്ങളാണ് ഇതിന്റെ ഉള്ളടക്കം. ഇത്രയും സാരപൂർണമായ ഒരു ഇംഗ്ലീഷ് പ്രസിദ്ധീകരണം 1924-ൽ കോഴിക്കോട്ട് നിന്നു പുറത്ത് വന്നു എന്നത് അന്നത്തെ ആര്യസമാജ പ്രവർത്തകരുടെ അമന്ദോത്സാഹത്തിന്റെ തെളിവായിട്ടാണ് കരുതേണ്ടത്.

വേദമന്ത്രങ്ങളുടെ വ്യാഖ്യനത്തിൽ പണ്ട് തന്നെ വ്യക്തമായ രണ്ട് പദ്ധതിക്കാരുണ്ട്. ഒരു കൂട്ടരെ ഐതിഹാസിക പക്ഷമെന്നും മറ്റേ കൂട്ടരെ നൈരുക്തിക പക്ഷമെന്നും പറയാം. സായണനും മഹീധരനും മറ്റും ആദ്യ പക്ഷത്തിൽ നിൽക്കുമ്പോൾ ദയാനന്ദസരസ്വതി യാസ്കപക്ഷത്ത് ഉറച്ചു നിൽക്കുന്നു. നിരുക്തപക്ഷക്കാരന് വളച്ചു കെട്ടി പറയാൻ രസകരമായ കഥകളൊന്നും കൈവശമില്ലെന്നുവരാം. പക്ഷേ, ഈശ്വരീയ പ്രകാശത്തിലെന്ന പോലെ സത്യം കണ്ടത് നൈരുക്തി പക്ഷക്കാരനായ ദയാനന്ദസരസ്വതിയാണ്. മഹർഷി അരവിന്ദൻ ഇത് മുക്തകണ്ഠം സമ്മതിച്ചിട്ടുണ്ട്. അദ്ദേഹം പറയുന്നു, *"വേദവ്യാഖ്യാനത്തിന്റെ അവസാനത്തെ വാക്ക് എന്തുതന്നെ ആയാലും, സമീചീനമായ ഉത്തരം ആദ്യം കണ്ടുപിടിച്ചയാൾ എന്ന ബഹുമതി ദയാനന്ദന് തന്നെ ചെല്ലേണ്ടതാണ്. ദീർഘകാലമായി പ്രചരിച്ച ദുർബോധനങ്ങളുടെയും അജ്ഞാനവിലാസത്തിന്റേയും കുഴമറിച്ചിലിനിടയ്ക്ക് സത്യത്തെ ഋജുവായി കണ്ട കണ്ണ് ദയാനന്ദന്റേതാണ്. അനാദിയായ കാലം എന്നോ പൂട്ടി മുദ്രവെച്ചു കളഞ്ഞ വാതിലിന്റെ താക്കോൽ അദ്ദേഹം കണ്ടെടുക്കുക തന്നെ ചെയ്തു. തളം കെട്ടിക്കിടന്ന ജലാശയത്തിന്റെ ധാരയന്ത്രങ്ങൾ അദ്ദേഹം തുറന്നുവിട്ടു."*

പണ്ഡിതനായ *വേദബന്ധു*വിനെ ഏറ്റവും കൂടുതൽ ആകർഷിച്ചത് നൈരുക്തികനും യുക്തിവാദിയുമായ ദയാനന്ദനാണെന്ന് സ്പഷ്ടം വൈദികസംസ്കൃതം യാസ്കനിരുക്തത്തോടൊപ്പം പഠിച്ച *വേദബന്ധു* സംസ്കൃതത്തിന്റെ, പാശ്ചാത്യ സഹോദരനായ ഗ്രീക്കിന്റെ ഘടന പഠിക്കാൻ പിന്നീട് പ്രേരിതനായി. 'പോയേറ്റിക്സ്' പരിഭാഷ തയാറാക്കാൻ ആരംഭിച്ചപ്പോൾ അതിന്റെ ശബ്ദപ്രയോഗ



ത്തിലും ഭാവവ്യഞ്ജനയിലുമുള്ള വിശേഷത ഗ്രഹിക്കണമെന്നുതോന്നി. ലിഡ്ഡൽ സ്കോട്ടിന്റെ നിഘണ്ടുവിന്റെ സഹായത്തോടെ ഗ്രീക്കുഭാഷ സാമാന്യം പോലെ അദ്ദേഹം പഠിച്ചു. അങ്ങനെ പോയെറ്റിക്സ് മുഴുവൻ പരിഭാഷപ്പെടുത്തി. അത്രയും ചെയ്തപ്പോൾ അരിസ്റ്റോട്ടിലിന്റെ 'പൊളിറ്റിക്സ്' കൂടി മലയാളത്തിലാക്കിയാലേ തന്റെ യജ്ഞം പരിപൂർത്തിയാവൂ എന്ന വിചാരം പിടികൂടി. കുറേ ചെയ്തു കഴിഞ്ഞപ്പോൾ അതിന്റെ ഭാരം താൻ വിചാരിച്ചതിലധികമാണെന്ന് മനസിലായി. അദ്ദേഹം ആയിടയ്ക്ക് എനിക്കെഴുതി. അരിസ്റ്റോട്ടിലിന്റെ 'പൊളിറ്റിക്സ്' എട്ടു പുസ്തകങ്ങളുടെ സമാഹാരമാണ് പാശ്ചാത്യർക്ക് കോൺസ്റ്റിറ്റ്യൂഷനലിസത്തിന്റെ ഭാവന ഉണ്ടാക്കികൊടുത്ത ആദിമസംഹിതയാണ്ഇത്.അരിസ്റ്റോട്ടിലിൽനിന്ന്ആരംഭിച്ചത് സെൻറ് തോമസ് അക്വൈനാസ് -» ഹൂക്കർ -» ലോക്ക് -» ബർക് എന്ന ക്രമത്തിൽ ഇംഗ്ലണ്ടിലെ പാർലമെന്ററി ഭരണവ്യവസ്ഥയിൽ വികസിച്ചു. അമേരിക്കയുടെയും ബ്രിട്ടന്റെയും ഭരണ വ്യവസ്ഥയും സംവിധാനവും നിയമങ്ങളുമാണ് ഇന്ന് ഭാരതവും പ്രമാണമാക്കിവെച്ചിരിക്കുന്നത്. അപ്പോൾ 'പൊളിറ്റിക്സ്' മലയാളത്തിൽ വന്നാൽ നമുക്ക് അതീവ പ്രയോജന പ്രദമായിരിക്കുന്നമെന്ന തോന്നൽ എന്നിൽ പ്രബലപ്പെട്ടു വന്നിരിക്കുന്നു. രണ്ടായിരം പേജ്‌വന്നേക്കും. എൻ.ബി.എസ് പ്രസിദ്ധീകരിക്കുമോ? എന്താണ് നിങ്ങളുടെ ഉപദേശം.

ഞാൻ അദ്ദേഹത്തെ കൈയോടെ നിരുത്സാഹപ്പെടുത്തുകയാണുണ്ടായത്. അദ്ദേഹത്തിൽ നിന്ന് മറ്റു ചിലതാണ് ഞങ്ങൾ പ്രതീക്ഷിക്കുന്നതെന്ന് കാണിച്ചുകൊണ്ട് ഞാൻ വിസ്തരിച്ചെഴുതി. അങ്ങനെ 'പൊളിറ്റിക്സ്' അദ്ദേഹം പൂട്ടിവെച്ച ശേഷം പ്ലേറ്റോ, ലോഗിനസ് എന്നിവരിലേക്ക് ശ്രദ്ധ തിരിച്ചു.

ഇപ്പോൾ നേരമ്പോക്കായി തോന്നാം *വേദബന്ധു*വിന്റെ ആദ്യകൃതി ഹിന്ദിയിലെഴുതിയ ഒരു ലഘുലേഖയാണ്. (മലബാർ മാപ്പിള വിദ്രോഹ്) വടക്കേ ഇന്ത്യക്കാർക്ക് വേണ്ടി എഴുതിയതാണെന്ന് സ്പഷ്ടം. സന്ധ്യയും അഗ്നിഹോത്രവും (1949), പുരുഷസൂക്തവ്യാഖ്യാനം (1951), കഠോപനിഷദ് ഭാഷ്യം (1981), ഈശാവാസ്യോപനിഷദ്ഭാഷ്യം എന്നി ഭാഷ്യഗ്രന്ഥങ്ങളുടെ പ്രസിദ്ധീകരണത്തോടുകൂടിയാണ് വൈദിക സാഹിത്യത്തിൽ വേദബന്ധുവിനുള്ള അഗാധമായ പാണ്ഡിത്യം കേരളീയർക്ക് മനസ്സിലായത് ഈ ലഘുഗ്രന്ഥങ്ങളുടെയെല്ലാം മണിമകുടമായി തീരുമാറ് 1988-ൽ '*ഋഗ്വേദപ്രവേശിക*' എന്ന സർവോല്കൃഷ്ടകൃതിയും പുറത്തുവന്നു. (ഈ പുസ്തകം ശ്ലഥബന്ധമായ രൂപത്തിൽ വിരചിച്ചിട്ട് അന്നേക്ക് കാൽ നൂറ്റാണ്ടു കാലം കഴിഞ്ഞിരുന്നു.) പ്രധാനപ്പെട്ട ഋഗ്വേദമന്ത്രങ്ങൾ മുഴുവൻ വ്യാഖ്യാനിക്കണമെന്നായിരുന്ന ആദ്യത്തെ വിചാരം. സായണൈകശരണന്മാരായ കേരളബ്രാഹ്മണരുടെ വ്യാഖ്യാന സംരംഭങ്ങൾ അദ്ദേഹത്തെ കുറച്ചൊക്കെ അസ്വസ്ഥനാക്കി എന്ന സത്യം ഞാൻ മറച്ചുവെക്കുന്നില്ല.

വേദത്തിന്റെ അർഥം അറിഞ്ഞേതീരൂ എന്നില്ലെന്നും കർമത്തിൽ വിനിയോഗിക്കുമ്പോൾ ഉച്ചരിച്ചാൽ സ്വയം അദൃഷ്ടം ഉണ്ടായിക്കൊള്ളുമെന്നും മറ്റും വിശ്വസിക്കുകയും മറ്റുള്ളവരെക്കൊണ്ട് വിശ്വസിപ്പിക്കുകയും ചെയ്ത ഒരു സുദീർഘ പരമ്പരയുടെ സ്വത്തായി തീർന്നു നമ്മുടെ വേദങ്ങൾ. ഇതിനെതിരായൊരു മനോഭാവം ശക്തമായി വളർത്തികൊണ്ടുവരുന്നതിനാണ് ജീവിതകാലം മുഴുവൻ അദ്ദേഹം പ്രയത്നിച്ചത്.

*ദുർബോധം തു ഭവേദ് യസ്മാദധ്യേതും*
*നൈവ ശക്യതേ തസ്മാദുദ്ധൃത്യ*
*സർവം ഹി ശാസ്ത്രം തു ഋഷിഭിഃ കൃതമ്..*

*'വേദം അധ്യയനം ചെയ്യു ശക്യമല്ലാതെ ദുർബോധമായിത്തീരവേ ഋഷിഗണം എല്ലാ ശാസ്ത്രങ്ങളും വേദത്തിൽ നിന്നും ഉദ്ധരിച്ചു നിർമിച്ചു.'* ഇതാണ് ബ്രാഹ്മണങ്ങളെന്ന വ്യാഖ്യാനം.

*നൈരുക്ത്യം യസ്യ മന്ത്രസ്യ വിനയോഗഃ*
*പ്രയോജനം പ്രതിഷ്ഠാനം വിധിശ്ചൈവ*
*ബ്രാഹ്മണം തദിഹോച്യതേ..*

*'മന്ത്രത്തിന്റെ നിർവചനം, പ്രയോഗം, അർഥവാദം, വിധി, വാസ്തവമായ പ്രയോജനം ഇവയാണ്‌വാഖ്യാനപ്രക്രിയ'*വേദാന്തം വേദമന്ത്രത്തിന്റെ ആത്മാവുതന്നെയാണ്. അതിനാൽ വേദാന്തപര്യന്തം വ്യാഖ്യാനിക്കാതെ വേദപഠനം മുഴുവനാകുന്നില്ല. ഈ സമന്വയ ദൃഷ്ടിയാണ് *വേദബന്ധു* തന്റെ വ്യാഖ്യാനങ്ങളിൽ അവലംബിച്ചിട്ടുള്ളത്. വേദപണ്ഡിതനായ എന്റെ യുവസുഹൃത്ത് ആചാര്യ നരേന്ദ്രഭൂഷനോട്ട് ഞാൻ ഒരിക്കൽ ചോദിച്ചു *"ഇപ്രകാരമുള്ള വ്യാഖ്യാനങ്ങളിൽ വല്ലതും ഹിന്ദി ഭാഷയിലെങ്ങാനുമുണ്ടോ?"* എന്ന്. (അദ്ദേഹം ഉത്തരേന്ത്യയിൽ വേദം പഠിക്കാൻ വളരെക്കാലം ചെലവഴിച്ച ആളാണ്.) മറുപടി ഇപ്രകാരമായിരുന്ന *"പണ്ഡിത വേദബന്ധുവിന് വേദാംഗങ്ങളിലും ഉപാംഗങ്ങളിലുമുള്ള പാണ്ഡിത്യം മഹാപണ്ഡിത*




*നായ യുധിഷ്ഠിരമീമാംസകരേക്കാൾ മികച്ചതാണ്. ഇത്തരത്തിലൊരു പുസ്തകവും ഹിന്ദി ഭാഷയിൽ ഞാൻ കണ്ടിട്ടില്ല."*

മലയാള ഭാഷയിൽ ഉദാത്താനുദാത്താദി സ്വരചിഹ്നങ്ങളോടുകൂടി ആദ്യമായച്ചടിച്ച പുസ്തകം പുരുഷസൂക്തമാണ്. വേദത്തിന്റെ പവിത്രതയും പരമപ്രാമാണ്യവും പ്രഖ്യാപിക്കുന്ന മഹർഷി ദയാനന്ദന്റെ കാൽപ്പാടുകളെ പിന്തുടർന്ന് കൊണ്ടാണെങ്കിലും സ്വതന്ത്രചിന്ത വെടിയാതെയാണ് *വേദബന്ധു*വിന്റെ വ്യാഖ്യാനം. *വേദബന്ധു*വിന് പാശ്ചാത്യ മനീഷികളോട് അകാരണമായ വിരോധമില്ല. എന്നല്ല അവരിൽ നിന്ന് സ്വീകരിക്കേണ്ടതു സ്വീകരിക്കാനേതും മടിയുമില്ല. മാക്സ്മുള്ളർ, മക്ഡോണാൾ, വെബർ, മോണിയേർവില്യംസ്, റോഥ്, യുങ് എന്നിവരെല്ലാം ഈ ഗ്രന്ഥങ്ങളിൽ പ്രസക്താനുപ്രസക്തമായി പ്രത്യക്ഷപ്പെടുന്നതു് കാണാം. എന്നാൽ വ്യാഖ്യാനം തികച്ചും ഭാരതീയദർശനത്തിന് അനുരോധമാണ്. ആധുനിക ശാസ്ത്രത്തിനും യുക്തിക്കും ചേരും പടി പ്രപഞ്ചശക്തിയുടെ മഹാമന്ത്രമായി 'പുരുഷസൂക്ത'ത്തെ അദ്ദേഹം വ്യാഖ്യാനിക്കുന്നു. ജന്മനാ ബ്രാഹ്മണൻ എന്നൊരു 'സാധനം' ഇല്ലാത്തതിനാൽ ഈ മന്ത്രത്തിന്റെ ആധികാരികത മനുഷ്യരാശിക്ക് മുഴുവനാണെന്ന് അദ്ദേഹം നിസ്സന്ദേഹം പ്രഖ്യാപിച്ചിട്ടുണ്ട്. *'വിശ്വാമിത്രസ്യ രക്ഷതി ബ്രഹ്മേദം ഭാരതം ജനം'* - ഋഗ്വേദം 3.53.12 എന്ന് പറഞ്ഞിട്ടുള്ളത് കൊണ്ടു് ഈ വേദജ്ഞാനം ഭാരതീയജനതയെ സാകല്യമായി രക്ഷിക്കേണ്ടതാണ്. വിരാട് പുരുഷന്റെ അംഗങ്ങളായി സങ്കൽപ്പിച്ച ബ്രാഹ്മണാദികൾ ജാതിയേയോ വര്ണത്തെയോ കുറിക്കുന്നില്ല.

പുരുഷസൂക്തത്തെ തുടർന്ന് ദേവീസൂക്തം ഹിരണ്യഗർഭസൂക്തം, വിഷ്ണുസൂക്തം, ശ്രീസൂക്തം, രുദ്രം, ചമകം എന്നിവയെല്ലാം മുറയ്ക്ക് വ്യാഖ്യാനിച്ച് വെവ്വേറെ പ്രസിദ്ധപ്പെടുത്തണമെന്ന് അദ്ദേഹം ആഗ്രഹിച്ചു. പക്ഷേ അതുണ്ടായില്ല. ഋഗ്വേദപ്രവേശിക എഴുതിയതോടുകൂടി ആ മനോരാജ്യം മറ്റൊരു രൂപം പ്രാപിച്ചു സമ്പുഷ്ടമായിത്തീരുകയാണുണ്ടായതു്.

സാമാന്യമായി പറയുമ്പോൾ ദയാനന്ദസരസ്വതിയുടെ അനുയായി ആണ് *വേദബന്ധു* എങ്കിലും ശബ്ദവിജ്ഞാനത്തിന്റെ നിഗൂഢരഹസ്യങ്ങൾ അത്ഭുതകരമായി ഉൾക്കൊണ്ടിരുന്ന അദ്ദേഹം യാസ്കൻ, കാത്യായനൻ, പതഞ്ജലി എന്നീ ഭാരതീയവിദ്വന്മണികൾ മുതൽ യെസ്പേഴ്സൺ, ബ്ലും ഫീൽഡ്, റിച്ചഡ്സ് ചോംസ്കി വരെയുള്ള പാശ്ചാത്യ മനീഷികളെയും തുറന്ന മനസ്സോടെ അംഗീകരിക്കുന്നതു് കാണാം. ഈ വിഷയത്തിൽ അദ്ദേഹത്തിനുണ്ടായിരുന്ന അധീശത്വം കാണണമെങ്കിൽ 'അർഥവിജ്ഞാനം' (ഭാഷാ ഇൻസ്റ്റിറ്റ്യൂട്ട് -1972) എന്ന ഗ്രന്ഥം നോക്കിയാൽ മതി. ഏതാനും ദിവസങ്ങൾ കൊണ്ടാണ് അദ്ദേഹം ആ ഗ്രന്ഥമെഴുതിത്തീർത്തതെന്ന് എനിക്കറിയാം. അന്ന് ഭാഷാ ഇൻസ്റ്റിറ്റ്യൂട്ടിൽ ജോലി ചെയ്തിരുന്ന ഞാൻ എൻ. വി. കൃഷ്ണവാരിയരുമായി ചർച്ചചെയ്ത ശേഷമാണ് *വേദബന്ധു*വിന് എഴുതിയതു്. രണ്ടു മൂന്നാഴ്ചക്കുള്ളിൽ ആ കൈയെഴുത്ത് പ്രതി അദ്ദേഹം എന്റെ പേർക്ക് അയച്ചു തരുകയും ചെയ്തു.

ആധുനിക ഭാഷാശാസ്ത്രത്തിലെ ഒട്ടൊരു ദുർബല വിഭാഗമാണ് 'സെമാന്റിക്സ്' എന്ന അർഥവിജ്ഞാനം. എന്നാൽ യാസ്കനും ഭർതൃഹരിയും ആനന്ദവർധനും നമ്മുടെ മീമാംസകന്മാരും മറ്റും ആ വിഷയത്തെ കളിപ്പന്തുപോലെ കൈകാര്യം ചെയ്തിട്ടുണ്ട്. അഖണ്ഡപക്ഷക്കാരും, അന്വിതാഭിധാനക്കാരും, അഭിഹിതാന്വയക്കാരും, ധ്വനിവാദികളും, വക്രോക്തിവാദികളും എല്ലാം തങ്ങളുടെ സൂക്ഷ്മാന്വേഷണങ്ങൾക്കൊണ്ടു് സാർഥകവും ചിലപ്പോൾ കലുഷവും ആക്കിയ ഈ വിജ്ഞാനശാഖയുടെ സ്വരൂപം *വേദബന്ധു* വെറും 65 പേജുള്ള ഒരു പുസ്തകത്തിൽ ഉൾപ്പെടുത്തി ആഹ്ലാദജനകമായി പ്രതിപാദിക്കുന്നു. പൗരസ്ത്യരും പാശ്ചാത്യരും ആയ പ്രശസ്ത ചിന്തകന്മാരുടെ പക്ഷങ്ങൾക്കുള്ള സമാനതകളെയും അസമാനതകളെയും ഇത്ര സൂക്ഷ്മമായി പരിശോധിക്കാൻ കഴിഞ്ഞ മറ്റൊരു പണ്ഡിതൻ നമ്മുടെ ഇടയിലുണ്ടായിട്ടില്ല എന്ന് നിസ്സംശയം പറയാം.

## സാഹിത്യ ശാസ്ത്രം

വേദവേദാംഗപാരംഗതനായി മാത്രം അറിയപ്പെട്ടിരുന്ന പണ്ഡിത *വേദബന്ധു* 1967-ന് ശേഷം മാത്രമാണ് സാഹിത്യാചാര്യനെന്ന നിലയ്ക്കു ശ്രദ്ധിക്കപ്പെട്ടതു്. സ്വന്തം ഗ്രാമത്തിലെ ചെറിയൊരു അച്ചുകൂടത്തിൽ നിന്നു സുലഭമായ അച്ചടിപ്പിഴകളോടെ 'കാവ്യകലയെപ്പറ്റി' എന്ന അരിസ്റ്റോട്ടിലിയൻ കാവ്യശാസ്ത്രം പുറത്തു വന്നപ്പോൾ 'ഇതാരപ്പാ' എന്ന് നമ്മുടെ കോളേജ് പണ്ഡിതന്മാർ അന്വേഷിക്കാൻ തുടങ്ങി! ഒരു സാഹിത്യവിനോദമായിട്ടല്ല ആധ്യാത്മികസാധനയായിട്ടാണ് ഗ്രന്ഥകാരൻ ഇതുചെയ്തതെന്ന് കുട്ടികൃഷ്ണമാരാർ പ്രശംസിക്കുക കൂടിചെയ്തപ്പോൾ പലരുടെയും



അലസദൃഷ്ടി അത്ഭുതദൃഷ്ടിയായിമാറി.

ബുച്ചറുടെയും ബൈവാട്ടറുടേയും ഒക്കെ വിസ്തൃതവ്യാഖ്യാനങ്ങൾ വായിച്ചിട്ടും മുഴുവൻ പിടിതരാത്ത ഗഹനവിഷയം. രണ്ടായിരത്തി മുന്നൂറിലേറെ കൊല്ലങ്ങളുടെ കാലാന്തരം. എം.എക്ലാസുകളിൽ ദീർഘകാലം സാഹിത്യ വിമർശനം പഠിപ്പിച്ചിരുന്ന അസ്മാദൃശ്യന്മാർക്ക് അപ്രതീക്ഷിതമായി ഒരു പിടിവള്ളി കിട്ടിയതുപൊലെയാണ്തോന്നിയത് ഇംഗ്ലിഷ് വ്യാഖ്യാതാക്കന്മാർ കണ്ടറിഞ്ഞതിനെക്കാൾ എത്രയോ കൂടുതൽ ഇദ്ദേഹം കണ്ടറിഞ്ഞിരിക്കുന്നു! 57 പേജുള്ള പാഠത്തിന്റെ അധ്യയനം 125പേജിലേറെപടരുന്നു.പോയെറ്റിക്സ്മനസിലാക്കണമെങ്കിൽ അരിസ്റ്റോട്ടലിന്റെ എതിക്സും പോളിറ്റിക്സുംമനസ്സിലാക്കണം.നാട്യശാസ്ത്രവുംനാട്യദർപ്പണവും നോക്കണം ഇതാണ് *വേദബന്ധു*വിന്റെ സമീചീനമായ കാഴ്ച്ച. യവനരുടെ ഉച്ചാരണം യഥാശ്രുതമായി തന്നെ ഇതിൽ നിഷ്കർഷയോടെ പ്രയോഗിച്ചു കണ്ടപ്പോൾ ചില വായനക്കാർ പുസ്തകം ഉപേക്ഷിച്ചു കളഞ്ഞതായി എനിക്കറിയാം. ഇംഗ്ലീഷുകാരന്റെ വാമൊഴിയിലൂടെ വീണു കിട്ടിയതൊക്കെ 'ആർഷം' തന്നെ എന്ന് ഭ്രമിച്ചുവശായവരാണവർ, അവർ അവരുടെ വഴിക്ക് പോകട്ടെ. തുടർന്ന് ഹോരസിന്റെ 'ആർസ് പൊയെതിക്കാ'യും ലോങ്ങ്ഗിനസിന്റെ 'ഉദാത്തതാ സമീക്ഷയും' (1977) അദ്ദേഹം മലയാളത്തിലാക്കി. പ്രൗഢമായ ഉള്ളടക്കത്തിനൊട്ടും ചേരാത്ത അസുന്ദരമായ ബാഹ്യപ്രകൃതി പുസ്തകത്തിന്റെ പ്രചാരത്തെ സാരമായി ബാധിച്ചു. ഭാഷയ്ക്കും കുറെ പഴക്കച്ചുവയുണ്ട് വേദബന്ധുവിന്റെ കൃതികളെ ഇങ്ങനെ ഉദാസീനമായി വിട്ടുകൂടാ എന്ന വിചാരം എന്നെബലമായിപിടികൂടി.ഞാനും,എൻ.വികൃഷ്ണവാരിയരും കൂടി ആലോചിച്ച ശേഷമാണ് അദ്ദേഹത്തെകൊണ്ട് പിന്നീട് ചില പുസ്തകങ്ങൾ എഴുതിച്ചത്. 'യവനകാവ്യതത്ത്വ'ങ്ങളും (1974) 'അർഥവിജ്ഞാന'വും (1972) ഭാഷാഇൻസ്റ്റിറ്റ്യൂട്ട് പ്രസിദ്ധീകരിച്ചു. 'ഭാരതീയകാവ്യശാസ്ത്രസാരം' (1976) സാഹിത്യ പ്രവർത്തക സഹകരണ സംഘത്തെകൊണ്ടും, 'രസഭാരതി' (1985) കേരള സാഹിത്യ അക്കാദമിയെകൊണ്ടുംപ്രസിദ്ധീകരിപ്പിച്ചു.'നൃത്യഭാരതി' അഥവാ 'താണ്ഡവലക്ഷണം' എന്ന പുസ്തകം (നാട്യശാസ്ത്രം 40-ാം അധ്യായം) കേരള സർക്കാരിന്റെ സംസ്കാരിക വകുപ്പിൽ ഇപ്പോൾ അച്ചടിച്ചുകൊണ്ടിരിക്കുകയാണ്.*(*1996-ൽ ഈലേഖനംഎഴുതുമ്പോൾ.-പത്രാധിപർ)*108കരണങ്ങളുടെയും ചിത്രങ്ങളോടുകൂടിയാണ് പുസ്തകം വരുക. 'താണ്ഡവലക്ഷണം' എഴുതാൻ വേണ്ടി അദ്ദേഹം 'സംഗീതരത്നാകരവും' പഠിച്ചുറപ്പിച്ചു. 'നിരുക്തോപക്രമം' എന്നൊരു പുസ്തകത്തിന്റെ കൈയെഴുത്തുപ്രതി എന്നെ ഏല്പിച്ചിട്ട് കുറെനാളായി. അതിന്റെ പ്രകാശനവും താമസിയാതെ നടക്കുമെന്ന് ഞാൻ വിചാരിക്കുന്നു.

## ഒരു വലിയ മനസ്സ്

കൊട്ടാരക്കരയിലെ തൃക്കണ്ണമംഗലം എന്ന കുഗ്രാമത്തിൽ ജനിച്ച ഈ തമിഴ് ബ്രാഹ്മണൻ ഒരു സർവകലാശാലയോടും ഒരു ഗവണ്മെന്റിനോടും കടപ്പെടാതെ ഭാരതീയ വിജ്ഞാനതിന്റെ അടിയറ്റത്തോളം മുങ്ങിതപ്പി വിലപ്പെട്ട മുത്തുകൾ സമാഹരിച്ച കഥ രോമഞ്ചജനകമാണ്. ആര്യസമാജ പ്രവർത്തകനെന്ന നിലയ്ക്ക് ഹൊഷെയർപൂരിലെ വിശ്വേശ്വരാനന്ദവൈദികസംസ്ഥാനിലെഅസി. ഡയറക്ടറായി കുറച്ചുകാലം ജോലി നോക്കിയത് മാത്രമാണ് അദ്ദേഹത്തിന്റെ ഔദ്യോഗിക ജീവിതം. അവിടെവച്ച് ശബ്ദബ്രഹ്മോപാസകനും മാനവതാധർമപരിപാലകനും ആയ ആചാര്യ വിശ്വബന്ധു ശാസ്ത്രിയുടെ അന്തേവാസിത്വം ലബ്ധമായി.

*യദീയകരുണാകണാദ്*
*വിവിധ ധർമ മോഹാത്യയേ*
*സമാദര സുശിക്ഷണം*
*സകലധർമസാരേഷു മേ*
*തഥാ സകല മാനവേ സമനുരാഗ*
*ഭാവോ/സ്വരത്*
*തദീയചരണാംബുജേ സമുപഹാര*
*ഏഷോ/ർപിതഃ*

എന്ന് കാവ്യകലയുടെ സമർപ്പണപദ്യത്തിൽ ആ ആചര്യൻ സാദരം സ്മരിക്കപ്പെടുന്നു

ഏകപുത്രൻ ഫുഡ് ടെക്നോളജി വിഷയത്തിൽ പ്രാമാണികത നേടുകയാൽ പുറത്തുപോയി ജീവിക്കാൻ നിർബന്ധിതനായി. താനും സഹധർണിയും പത്തിരുപത് വളർത്തുപൂച്ചകളും മാത്രമായിട്ടാണ് ഏറിയകാലം അദ്ദേഹം കൊട്ടരക്കരയിൽ കഴിഞ്ഞുകൂടിയത്.പൂച്ചകളെഅനുസരിപ്പിക്കുകഒരുവിനോദമായെടുത്തു. ഇടയ്ക്കുള്ളസഞ്ചാരങ്ങൾ വിദ്യാസമ്പാദത്തിന് മാത്രമായിരുന്നു. 1984-ഓടുകൂടി കൊട്ടരക്കരയിലെ വസ്തുക്കളെല്ലാം ബന്ധുക്കൾക്ക് ദാനമായിട്ടും തുച്ഛവിലയ്ക്കും കൈമാറ്റം ചെയ്തു. താമസിയാതെ പത്നിയും പരലോകപ്രാപ്തയായി. അങ്ങനെ അദ്ദേഹം ബാംഗ്ലൂർ വാസിയായിതീർന്നു. *വേദബന്ധു*വിന്റെ പുസ്തകങ്ങൾ വിശേഷിച്ച്




*ഋഗ്വേദപ്രവേശികയും*, നിരുക്തപ്രവേശവും ഹിന്ദി ഭാഷയിലോ മറ്റോ ആയിരുന്നെങ്കിൽ ഭാരതത്തിലെ മഹാപണ്ഡിതന്മാരിൽ ഒരാളായി അദ്ദേഹം സമാദരിക്കപ്പെട്ടുമായിരുന്നു. പക്ഷേ, മലയാളികളുടെ കീറ്റിലയിൽ വിളമ്പിയ ആ വിഭവങ്ങൾ നല്ല വിശപ്പുള്ളവർ മാത്രമേ ഭക്ഷിച്ചുള്ളൂ. പലരും കണ്ടിട്ടില്ലെന്ന് നടിക്കുകയും ചെയ്തു. ശാസ്ത്രീയ പ്രദിപാദനത്തിൽ ഒട്ടും വിട്ടുവീഴ്ചയില്ലാത്തതിനാൽ പാരായണം പോലും ചിലപ്പോൾ സുഗമമല്ല.

ആരെയും ഭയചകിതരാക്കുന്ന വേദഭാഷയിലെ അപാരശബ്ദരാശി, പ്രയോഗവൈവിധ്യം, പ്രത്യയസമൂഹം, അർഥ വൈപുല്യം, സ്വര ചമത്കാരം, വാക്യരചനയുടെ ലീലാമയമായ ചാതുരി, പദശില്പം, വ്യഞ്ജനാശക്തി, ഇവയെപ്പറ്റിയെല്ലാം *വേദബന്ധുവിനെപ്പോലെ* സമഗ്രമായി വിവരിച്ചിട്ടുള്ള മറ്റൊരു മലയാളിയെ ഞാനറിയുന്നില്ല. പക്ഷേ നമ്മുടെ നാട്ടിലെ യാജ്ഞികന്മാരും, ക്രിയാകലാപക്കാരുമായ ഐതിഹാസികപണ്ഡിതന്മാർക്ക് ഇതിലൊന്നും വലിയ രസമില്ലാതെ പോയി എന്നതു് ഒരു ദുഃഖസത്യമാണ്.

*വേദബന്ധുവിന്* തൊണ്ണൂറ് വയസ്സെത്തിയപ്പോൾ സാഹിത്യ അക്കാദമിയെക്കൊണ്ട് എന്തെങ്കിലുമൊരു ചടങ്ങു നടത്തിച്ചാലൊ എന്നു ഞാനും നരേന്ദ്രഭൂഷണും കൂടി ആലോചിച്ചു. വിവരം അറിയിച്ചപ്പോൾ അദ്ദേഹം എനിക്കെഴുതി:- *"താങ്കൾക്ക് എന്നോടുള്ള ഘനിഷ്ഠത എനിക്കറിയാം. അതിനാൽ എന്റെ നവതി ആഘോഷിക്കാനുള്ള താങ്കളുടെ സദിച്ഛയ്ക്കായി എന്റെ ഹാർദ്ദമായ നന്ദി. പക്ഷേ, അതെന്തിന്? എന്നെ സ്മരിക്കനും മാനിക്കാനും തക്കവണ്ണം ഞാനൊന്നും ചെയ്തിട്ടില്ല. അതിനാൽ താങ്കളുടെ സദിച്ഛയിൽ എനിക്ക് താത്പര്യം തോന്നുന്നില്ല."* ഉച്ചയ്ക്ക് ഉറങ്ങാതിരിക്കാനാണ താൻ വല്ലതുമെഴുതിത്തുടങ്ങിയതെന്ന് അദ്ദേഹം ഒരിക്കൽ പറഞ്ഞു. ശരിയായിരിക്കാം. എങ്കിൽ ആ ഉണർവ്വ് അസാധാരണം തന്നെ.

അദ്ദേഹത്തിന് എന്നിലുണ്ടായിരുന്ന ആസ്ഥയും വിശ്വാസവും എന്നെ പലപ്പോഴും അത്ഭുതപ്പെടുത്തിയിട്ടുണ്ട്. അടുത്ത കാലത്ത് അദ്ദേഹം എനിക്കെഴുതി: *"താങ്കളുടെ സ്നേഹം ഞാൻ സദാ സ്മരിക്കുന്നുണ്ട്. അറിഞ്ഞതൊന്നും ആർക്കും പ്രയോജനമില്ലാത്തനിലയിൽ കഴിഞ്ഞ എന്നെ ഒരു എഴുത്തുകാരനാക്കിയതിനുള്ള നന്ദി ഞാൻ വിസ്മരിക്കയില്ല"* ഇതിലെ അതിശയോക്തി തട്ടിക്കഴിച്ചാൽ ശേഷിക്കുന്നതു് അദ്ദേഹത്തിന്റെ സത്യശുദ്ധമായ സൗമനസ്യമാണ്.

*(മാതൃഭൂമി ആഴ്ചപതിപ്പ്, 1996- മാർച്ച് 17-23)*

*"കർമം രണ്ടുതരത്തിലുണ്ട്: ഒന്ന് ഇഷ്ടകർമവും മറ്റതു് പൂർത്തകർമവും. യാതൊന്നിന്റെ മുഴുവൻ വിധിയും വേദമന്ത്രങ്ങൾ മൂലം നടക്കുന്നുവോ അതു് ഇഷ്ടം. അഗ്നിഹോത്രം, സന്ധ്യോപാസനാ മുതലായതു് ഇഷ്ടകർമമാകുന്നു. ലോകോപകാരാർഥം ചെയ്യുന്ന മറ്റു കർമങ്ങൾ പൂർത്തം. അവ വേദത്തിൽ ഉപദിഷ്ടമാണെങ്കിലും, അവയുടെ വിധി ലൗകികമാകുന്നു. വഴിക്കിണറു വെട്ടിക്കുക, അനാഥരക്ഷാലയം ഉണ്ടാക്കുക, വിദ്യാലയങ്ങൾ നടത്തുക, ചാലമരം നടുക - ഇവയൊക്കെ പൂർത്തകർമങ്ങളിൽ ഉൾപ്പെടും. നമ്മുടെ ധർമത്തിന്റെ വൈജ്ഞാനികമായ സ്രോതോമൂലം വേദമാണല്ലോ. വേദവിഹിതമായ കർമത്തിന്റെ ലക്ഷ്യം അനാദിയും, അനന്തവും, നിത്യപവിത്രവുമായ പരബ്രഹ്മത്തെ പൂജിക്കയും, അതുവഴി മോക്ഷം പ്രാപിക്കുകയുമാകുന്നു. നമ്മുടെ അനുഭവത്തിൽ കാണുന്ന ലോകം രണ്ടു തരത്തിലുള്ളതാണ്. ഒന്നു മാനുഷം, മറ്റതു് ദിവ്യം. മാനുഷലോകത്തിന്റെ ഒരു അംഗമാണ് മനുഷ്യൻ. ദിവ്യലോകത്തിൽ സൂര്യൻ, ചന്ദ്രൻ, ഭൂമി, ജലം, വായു, വിദ്യുത്, അഗ്നി, പർവതം മുതലായവ ഉൾപ്പെടുന്നു. ഇവയാൽ പ്രേരിതമായിട്ട്, ലോകത്തിന്റെ വിവിധമായ വ്യാപാരങ്ങളെ സഹായിക്കുന്നു. മനുഷ്യന്റെ കർമത്തിൽ നിന്ന് ഈ വ്യാപാരങ്ങൾക്ക് സാഹായ്യമുണ്ടാകണമെന്നതാണ് വേദവിധിയുടെ മർമം. ഇതു ഗ്രഹിക്കാതെ കർമം ചെയ്താലൊരു പ്രയോജനവുമുണ്ടാകയില്ല. ശാസ്ത്രവിഹിതമായ കർമങ്ങളെ മൂന്നായി തരംതിരിച്ചിരിക്കുന്നു. നിത്യം, നൈമിത്തികം, കാമ്യം. യാതൊരു കർമം ധർമമാർഗം അറിയിക്കുന്നുവോ, അതിന് നിത്യകർമമെന്നുപേർ. ഏതെങ്കിലും സംഭവത്തെ മുൻനിറുത്തി, ഏതെങ്കിലും കാരണവശാൽ, ചെയ്യുന്ന 'ചടങ്ങ്' നൈമിത്തികകർമം. ലൗകികമോ പാരലൗകികമോ ആയ ഏതെങ്കിലും ഇച്ഛയോകൂടി ചെയ്യുന്നകർമം കാമ്യം."*

*(പണ്ഡിത വേദബന്ധു)*





മഹാകവി അക്കിത്തം
(സമ്പാദകൻ - കെ. കനകരാജ്)

# ഈശാവാസ്യോപനിഷത്ത് ഭാഷ്യം

മഹാത്മാവായ വേദബന്ധുവിന്റെ
വിസ്തൃത വ്യാഖ്യാനത്തെ ആസ്പദിച്ചുകൊണ്ടു് ഒരു അനുസന്ധാനം...

ലോകരാഷ്ട്രങ്ങൾക്കെല്ലാം ചരിത്രമുണ്ട്. എന്നാൽ 2000-ത്തിലധികം കൊല്ലത്തെ ചരിത്രമേ അഭാരതീയരാഷ്ട്രങ്ങളിൽമിക്കതിനുമുള്ളൂ. ഐതിഹ്യപ്രായമായ വസ്തുതകൾ കൂടിച്ചേർത്താൽത്തന്നെ 5000 കൊല്ലത്തിനപ്പുറത്തേയ്ക്ക് നോക്കാൻ മിക്ക+++ രാഷ്ട്രങ്ങൾക്കും കഴിവില്ല.

എന്നാൽ ഭാരതത്തിന്റെ കഥ അതല്ല. അനേകായിരം സഹസ്രാബ്ദങ്ങളുടെ-കഴിഞ്ഞതിന്റെ മാത്രമല്ല, വരാനിരിക്കുന്നതിന്റെയും ചരിത്രമുള്ള നാടാണ് ഭാരതം. ഭാരതത്തിന്റെ മത്രമല്ല ഇതര രാഷ്ട്രങ്ങളുടെയും ചരിത്രമടങ്ങിയതാണ് ഭാരതത്തിന്റെ പൗരാണികഗ്രന്ഥങ്ങളിൽ വിവരിക്കപ്പെട്ടിട്ടുള്ള കല്പഗണിതം. ഭാരതീയ പുരാണങ്ങളിലെ ഭൂഖണ്ഡങ്ങൾ അഥവാ വർഷങ്ങൾ-ഒൻപതാണ്- *ഉത്തരകുരു, ഹിരണ്മയം, രമ്യകം, ഇളവൃതം, ഹരി, കിമ്പുരുഷം, ഭാരതം* എന്നീ ഏഴ് വർഷങ്ങൾ വടക്കുനിന്ന് തെക്കോട്ട് ക്രമമായി വിന്യസിക്കപ്പെട്ടിരിക്കുന്നു. പടിഞ്ഞാറ് തെക്കുവടക്കായി വിന്യസിക്കപ്പെട്ടിരുന്ന വർഷമാണ് *കേതുമാലം.* കിഴക്ക് (തെക്കു വടക്കു തന്നെ) *ഭദ്രാശ്വം,* പില്ക്കാലത്ത് ഈ ഭൂതലവിന്യാസത്തിന് പ്രകൃത്യാവ്യത്യാസം വന്നു. ഇന്നത്തെ അമേരിക്ക ഹിരണ്മയവർഷമാണെന്ന് ചില വിദേശികൾപോലും വിശ്വസിക്കുകയും എഴുതിവയ്ക്കുകയും ചെയ്തു.

പതിനാലു മനുക്കളുടെ ഭരണത്തിനു കീഴിൽ കറങ്ങികൊണ്ടിരിക്കുന്ന വസ്തുവാണ് കാലചക്രം അഥവാ ഈ പ്രപഞ്ചം. ഓരോ മനുവിന്റെ കാലത്തും 71 ചതുര്യുഗങ്ങളുണ്ട്. ഓരോ ചതുര്യുഗത്തിലും കൃത-ത്രേത-ദ്വാപര-കലികളാകുന്ന നാലുയുഗങ്ങളുണ്ട്. വൈവസ്വത മനുവിന്റെ 27-ാ മതു് ചതുര്യുഗത്തിലെ കലിയുഗത്തിൽ 5120-ാം ആണ്ടിലാണ് നാമിപ്പോൾ നില്ക്കുന്നതു്. ഇക്കഴിഞ്ഞ (1195ലെ) വിഷുദിനം മുതൽ (ഇംഗ്ലീഷ് വർഷം-2019)

ഭാരതീയ സങ്കല്പ പ്രകാരം ലോകമുണ്ടാവുന്നതിനുമുമ്പിവിടെ ഉണ്ടായിരുന്ന 'ഓം' എന്ന പ്രണവമന്ത്രത്തിൽ നിന്നുണ്ടായതാണ് ഇന്ദ്രിയഗോചരമായ ഈ പ്രപഞ്ചം മുഴുവനും. പഞ്ചഭൂതങ്ങളിൽ ആദ്യത്തേതായ ആകാശത്തിന്റെ ഗുണമായ ശബ്ദമാണ് 'പ്രണവം'. ക്രമേണ വായു, തേജസ്സ്, വെള്ളം, ഖരപദാർഥമായ മുത്ത് എന്നിവയുടെ ഗുണങ്ങളായ സ്പർശം, രൂപം, ഗന്ധം എന്നിവയുണ്ടായി. അങ്ങനെ ആകാശം, വായു, തേജസ്സ്, വെള്ളം, പൃഥ്വി എന്നിവയുമുണ്ടായി. പ്രണവത്തിൽ നിന്നുണ്ടായ വേദങ്ങളെയാണ് പില്ക്കാലത്ത് കൃഷ്ണ ദ്വൈപായനനെന്ന വേദവ്യാസമഹർഷി വേർപെടുത്തിയത്, - നാലാക്കി വിഭജിച്ചത് - ഇങ്ങനെ വിഭജിയ്ക്കപ്പെട്ടപ്പോൾ ഉണ്ടായ ശുക്ലയജുർവേദത്തിലെ നാല്പതു് അധ്യായങ്ങളിൽ ഒടുവിലത്തേതിന്റെ മറ്റൊരു് പേരാണ് ഈശാവാസ്യോപനിഷത്ത് എന്നതു്. ഇതിൽ ആകെ 17 മന്ത്രങ്ങളാണുള്ളതു്. എന്നാൽ ഈശാവാസ്യോപനിഷത്ത് എന്ന നിലയിൽ വേർപ്പെടുത്തിയെടുത്തപ്പോൾ ആദ്യത്തേതായ ശാന്തിമന്ത്രം കൂട്ടിച്ചേർക്കപ്പെട്ടു. ഇതു് എവിടെ നിന്നാണ് എടുത്തതു് എന്ന് എനിക്ക് ഇതുവരെ മനസ്സിലായിട്ടില്ല. ഇതാണ് ആ ശാന്തിമന്ത്രം.

ഓം പൂർണമദഃ പൂർണമിദം
പൂർണാത് പൂർണമുദച്യതേ.
പൂർണസ്യ പൂർണമാദായ
പൂർണമേവാവശിഷ്യതേ..
ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

അർഥം: പൂർണബ്രഹ്മത്തിന്റെ സൃഷ്ടിയായ വിശ്വത്തിൽ ഒരു കുറവുമില്ല-വിശ്വത്തിലൂടെ ബ്രഹ്മത്തെ അറിഞ്ഞിട്ട് ആ ബ്രഹ്മത്തെ ഗ്രഹിച്ചുകൊണ്ട് വിശ്വത്തെ പിന്നിൽ തള്ളിയാൽ, തനി ബ്രഹ്മത്തെ പൂർണമായി ദർശിക്കാം.




തുടർന്ന് മന്ത്രങ്ങൾ:-

ഈശാ വാസ്യമിദങ് സര്വം
യത്കിംച ജഗത്യാം ജഗത്.
തേന ത്യക്തേന ഭുഞ്ജീഥാ
മാ ഗൃധഃ കസ്യ സ്വിദ്ധനം.. 1

അർഥം:- വിശ്വത്തിലുള്ളതെല്ലാം ഈശ്വരനിൽ ഒതുങ്ങുന്ന എന്ന ബോധത്തോടു കൂടി. ഈശ്വരൻ തരുന്നതു് യഥേഷ്ടം അനുഭവിച്ചു കൊള്ളുകയാണ് വേണ്ടതു്. അടങ്ങാത്ത കൊതി ഒന്നിലുമരുതു്. ധനവും മറ്റും ആരുടെയും പിടിയിൽ അവസാനം വരെ ഉറച്ചുനില്ക്കുകയില്ല.

കുര്വന്നേവേഹ കര്മാണി
ജിജീവിഷേച്ഛതങ് സമാഃ.
ഏവം ത്വയി നാന്യഥേതോഽസ്തി
ന കര്മ ലിപ്യതേ നരേ.. 2

അർഥം:- ഈ ജന്മത്തിൽ മനുഷ്യൻ പൂർണായുസ്സുവരെ കർത്തവ്യ കർമങ്ങൾ നിറവേറ്റിക്കൊണ്ടുതന്നെയാണ് ജീവിക്കേണ്ടതു്. അശുഭമായ കർമവാസകളിൽ കുടുങ്ങാതിരിക്കാൻ അതാണ് ഏകമാർഗം.

അസൂര്യാ നാമ തേ ലോകാ
അന്ധേന തമസാവൃതാഃ.
താങ് സ്തേ പ്രേത്യാഭിഗഛന്തി
യേ കേ ചാത്മഹനോ ജനാഃ.. 3

അർഥം:-ഇതേവരെ പറഞ്ഞതിന് വിപരീതമായി ആത്മതത്ത്വത്തിന്ന് ഹാനി ചെയ്യുന്നവർ വിവേകമില്ലാത്ത തമോഗുണം നിറഞ്ഞ പ്രാണികളായിട്ടു് വീണ്ടും ജനിക്കുന്നു.

അനേജദേകം മനസോ ജവീയോ
നൈനദ്ദേവാ ആപ്നുവന് പൂര്വമര്ഷത്.
തദ്ധാവതോഽന്യാനത്യേതി തിഷ്ഠത്
തസ്മിന്നപോ മാതരിശ്വാ ദധാതി.. 4

അർഥം:- അതു് (പരമാത്മാവ്) ചലിയ്ക്കാത്തതും ഏകവും മനസ്സിനെക്കാൾ വേഗമുള്ളതും ഇന്ദ്രിയങ്ങൾക്ക് വിഷയമാകാത്തതും സർവത്ര നിറഞ്ഞിരിക്കുന്നതും എപ്പോഴും എവിടെയും എത്തിയിരിയ്ക്കുന്നതുമാകുന്നു. അതിനെ ആശ്രയിച്ച് സൂത്രാത്മാവ് എല്ലാ ശക്തികളും വീതിച്ചു കൊടുക്കുന്നു.

തദേജതി തന്നൈജതി
തദ് ദൂരേ തദ്വന്തികേ.
തദന്തരസ്യ സര്വസ്യ
തദു സര്വസ്യാസ്യ ബാഹ്യതഃ.. 5

അർഥം:-ബ്രഹ്മം ഒരേസമയം ചലിയ്ക്കുകയും ചലിയ്ക്കാതിരിക്കയും ചെയ്യുന്നു. അടുത്തും ദൂരത്തും ബ്രഹ്മമുണ്ടു്. വിശ്വത്തിനുള്ളിലും വെളിയ്ക്കും ബ്രഹ്മമാണ്.

യസ്തു സര്വാണി ഭൂതാനി
ആത്മന്യേവാനു പശ്യതി.
സര്വഭൂതേഷു ചാത്മാനം
തതോ ന വിജുഗുപ്സതേ.. 6

അർഥം:- വിശ്വം മുഴുവൻ ബ്രഹ്മത്തെ ആശ്രയിച്ചു വർത്തിക്കുന്നു എന്നും, വിശ്വത്തിൽ ബ്രഹ്മം നിറഞ്ഞിരിയ്ക്കുന്നു എന്നും കാണുന്നവനിൽ നിന്ന് ബ്രഹ്മം ഒരിയ്ക്കലും മറയുന്നില്ല.

യസ്തു സര്വാണി ഭൂതാനി
ആത്മൈവാഭൂദ് വിജാനതഃ.
തത്ര കോ മോഹഃ കഃ ശോകഃ
ഏകത്വമനുപശ്യതഃ.. 7

അർഥം:- ഏതവസ്ഥയിലെത്തിയിട്ടു് എല്ലാ പ്രാണികളും പരമാത്മാവുതന്നെ എന്ന് അനുഭവപ്പെടുന്നുവോ അപ്പോൾ എല്ലാം ഒരു സത്തയാണെന്നറിഞ്ഞവന് ശോക മോഹങ്ങൾ ഇല്ലാതാകുന്നു.

സപര്യഗാത്ച്ഛുക്രമകായമവ്രണ-
മസ്നാവിരമ് ശുദ്ധമപാപവിദ്ധമ്.
കവിര്മനീഷീ പരിഭൂഃ
സ്വയംഭൂര്യാഥാതഥ്യതോഽര്ഥാന്
വ്യദധാച്ഛാശ്വതീഭ്യഃ സമാഭ്യഃ.. 8

അർഥം:- ബ്രഹ്മദർശിയാവാൻ ഇപ്പോൾ തനി വെളിച്ചവും, അശരീരിയും, ജീർണതയോ, അംശാദികളോ, ബാഹ്യപദാർഥങ്ങളുമായി ബന്ധമോ ഇല്ലാത്തതും ആയ ശുദ്ധബ്രഹ്മത്തിൽ എത്തിക്കഴിഞ്ഞു. അറിവിന്റെ ഉറവിടവും ആദിഗുരുവും സർവവ്യാപിയും സർവാധാരനും നിത്യനുമായ ഈശ്വരൻ നിത്യനിയമം പോലെ ജഗത്ത് സൃഷ്ടിച്ച്, അതിലുള്ളതെല്ലാം സപ്രയോജനം എന്ന് എന്നേക്കുമായി ഒരുക്കി.

അന്ധംതമഃ പ്രവിശന്തി
യേഽവിദ്യാമുപാസതേ.
തതോ ഭൂയ ഇവ തേ തമോ
യ ഉ വിദ്യായാങ് രതാഃ.. 9

അർഥം:- വെറും കർമാനുഷ്ഠാനവും തനി ജ്ഞാന സമ്പാദനവും രണ്ടും ഒരു പോലെ ബ്രഹ്മദർശനത്തിന് പ്രയോജനപ്പെടാത്തവയാണ്.

അന്യദേവ ഹുര് വിദ്യ
യാഽന്യദാഹുരവിദ്യയാ



ഇതി ശുശ്രുമ ധീരാണാം
യേ നസ്തദ്വിച ചക്ഷിരേ.. 10

അർഥം:- കർമാനുഷ്ഠാനത്തിന്റെ ഫലം വേറെയും ജ്ഞാനലാഭത്തിൽ നിന്ന് കിട്ടുന്ന ഫലം വേറേയു മാണെന്ന് വേദം ശാസിക്കുന്നതായി ഗുരുമുഖാൽ ശ്രുവിചിട്ടുണ്ട്.

വിദ്യാം ചാ വിദ്യാം ച
യസ്തദ്വേദോ ഭയങ് സഹ.
അവിദ്യയാ മൃത്യും തീർത്വാ
വിദ്യയാऽമൃതമശ്നുതേ.. 11

അർഥം:-കർമവും ജ്ഞാനവും രണ്ടും സാധനമാക്കു ന്നവൻ കർമം വഴി മരണത്തെ കടന്ന് പോയി ജ്ഞാനം വഴി അമൃതത്വത്തിലെത്തും.

അന്ധം തമ ഃ പ്രവിശന്തി
യേऽസംഭൃതിമുപാസതേ.
തതോ ഭൂയ ഇവ തേ തമോ
യ ഉ സംഭൃത്യാങ് രതാഃ..12

അർഥം:- അസംഭൃതിയെ മാത്രം ഭജിക്കുന്നവരും സംഭൃതിയിൽ ലീനരായി കഴിയുന്നവരും ഒരുപോ ലെ ഇരുട്ടിൽപ്പെട്ടു ഉഴലുന്നു.

അന്യദേവാഹുഃ സംഭവാ-
ദന്യദാഹുരസം ഭവാത്.
ഇതി ശുശ്രുമ ധീരാണാം
യേ നസ്ത ദ്വി ച ചക്ഷിരേ..13

അർഥം:- പരാവിദ്യയുടെയും അപരാവിദ്യയുടേ യും ഫലം വേറെയാണ് എന്ന് അറിവുള്ളവർ പറ ഞ്ഞിട്ടുണ്ട്.

സംഭൃതിം ച വിനാശം ച
യസ്തദ്വേദോऽഭയങ് സഹ.
വിനാശേന മൃത്യും തീർത്വാ
സംഭൃത്യാऽമൃതമശ്നുതേ.. 14

അർഥം:- ബ്രഹ്മത്തിന്റെ പരസ്വരൂപവും അപര സ്വരൂപവും ഒന്നിച്ച് ദർശിക്കുവാൻ കഴിഞ്ഞാൽ, മരണത്തെ അപരാവിദ്യകൊണ്ട് കടന്നിട്ട്, പരാ വിദ്യകൊണ്ട് അമൃതമാകുന്ന ആനന്ദം അനുഭവി ക്കാം.

ഹിരണ്മയേന പാത്രേണ
സത്യസ്യാപിഹിതം മുഖമ്.
തത്ത്വം പൂഷന്നപാവൃണ
സത്യധര്മായ ദൃഷ്ടയേ.. 15

അർഥം:- ആദിത്യമണ്ഡലത്തിന്റെ തേജോവീചി കൊണ്ട് അതിനകത്തെ പരമാത്മാവായ ബ്രഹ്മ ത്തിന്റെ സ്വരൂപം മറഞ്ഞിരിക്കുന്നു. ആ തേജോ മണ്ഡലമാകുന്ന മറമാറ്റി എനിക്കും ശുദ്ധബ്രഹ്മ ത്തിനും ഇടയ്ക്കുള്ള വ്യവധാനം നീക്കിയാലും ഞാൻ ബ്രഹ്മത്തെ ദർശിക്കട്ടെ.

പൂഷന്നേകർഷേ യമ സൂര്യ
പ്രാജാപത്യ വ്യൂഹ രശ്മിന് സമൂഹ.
തേജോ യത്തേ രൂപം കല്യാണതമം
തത്തേ പശ്യാമിയോऽസാവസൗ
പുരുഷഃ സോऽഹമസ്മി..

അർഥം:- ഹേ പൂഷൺ! എല്ലാം ഒന്നായി കാണു ന്നവനും കാലസ്വരൂപിയും, സൂരികളാൽ വന്ദ്യനും വിശ്വത്തിന്റെ ബീജവുമായുള്ളോവേ അങ്ങയിൽ നിന്നും വീശിപൊഴിയുന്ന രശ്മികളെ പരത്തി ഏകീ കരിച്ചാലും. ആ തേജസ്സ് അവിടത്തെ സർവമംഗള ങ്ങളും തരുന്ന സ്വരൂപമാണ്. ഞാൻ ആ രൂപം കാണുന്നു. അത് തന്നെയാണ് പ്രാണനിലെ പുരു ഷൻ-സത്യബ്രഹ്മം. അതിൽ ലയിക്കുന്ന ഞാൻ അത് തന്നെയാണ്.

വായുരനിലമമൃതമഥേദം
ഭസ്മാന്തങ് ശരീരം..
ഓം ക്രതോ സ്മര കൃതങ് സ്മര
ക്രതോ സ്മര കൃതങ് സ്മര..

അർഥം:- (മരിക്കുന്ന ഭക്തൻ അന്തിമാവസ്ഥ യിൽ പറയുന്നു) എന്റെ പ്രാണൻ വിശ്വത്തിന്റെ നാശമറ്റ സമഷ്ടി പ്രാണനിൽ ചെന്നു ലയിക്കുമാ റാകട്ടെ. ഈ ശരീരം വെന്തു വെണ്ണീറാകട്ടെ. സങ്ക ല്പരൂപമായ മനസ്സേ, നീ ഈശ്വരനെ സ്മരിച്ചു കൊണ്ട് ചെയ്ത കർമത്തെ ഓർത്തു കൊള്ളുക.

അഗ്നേ നയസുപഥാ രായേ അസ്മാന്
വിശ്വാനി ദേവ വായുനാനി വിദ്വാന്.
യുയോദ്ധ്യസ്മജ്ജുഹുരാണമേനോ
ഭൂയിഷ്ഠാം തേ നമ ഉക്തിം വിധേമ..

അർഥം:- മനുഷ്യരുടെ കർമമെല്ലാം അറിഞ്ഞു കൊണ്ടിരിക്കുന്ന ജ്ഞാന സ്വരൂപിയായ പരമാ ത്മൻ. കർമഫലം അനുഭവിയ്ക്കാനായി ഞങ്ങളെ സന്മാർഗത്തിലൂടെ നയിച്ചാലും. കുടിലമായ പാപ ങ്ങൾ ഞങ്ങളിൽ ഇല്ലാതാക്കിയാലും. അങ്ങേയ്ക്ക് ഞങ്ങളുടെ പൗനഃപുന്യേന നമസ്കാരം.

ഇത്രയുമാണ് 'ഈശാവാസ്യോപനിഷത്തി' ന്റെ ചുരുക്കം-മഹാത്മാവായ വേദബന്ധുവിന്റെ വിപുലവ്യാഖ്യാനത്തിന്റെ ചുരുക്കമാണിത്.

'സംഭൃതിഞ്ച വിനാശം ച' എന്ന ഒരുമന്ത്രം മാത്രം ഇതിൽ കൂടുതലായി കാണുന്നുണ്ട്. എന്റെ




കയ്യിലുള്ള യജ്ജുർവേദഗ്രന്ഥത്തിൽ അതു കാണുന്നില്ല. അച്ചടിച്ചപ്പോൾ വിട്ടുപോയതാവാം. പൊതുവിൽ യജ്ജുർവേദത്തിലെ നാല്പതാമധ്യായം തന്നെയാണ് ഈശാവാസ്യോപനിഷത്ത്. 'ഓം പൂര്ണമദഃ പൂര്ണമിദം' എന്ന ശാന്തിമന്ത്രവും, മധ്യത്തിൽ വരുന്ന 'സംഭൂതിംഞ്ച വിനാശം ച' എന്ന മന്ത്രവും മാത്രമേ ഉപനിഷത്തിൽ കൂടുതലായുള്ളൂ. അവയും മറ്റെവിടെനിന്നെങ്കിലും എടുത്തുചേർത്തതാവാം. പിന്നൊരു കാര്യമുള്ളത് ചില മന്ത്രങ്ങളുടെ സ്ഥാനം (ക്രമം) വ്യത്യാസപ്പെടുത്തിയതായി ഉപനിഷത്തിൽ കാണുന്നുണ്ട്. വേറെ വ്യത്യാസമൊന്നുമില്ല.

ശ്രീ. വേദബന്ധുവിന്റെ വ്യാഖ്യാനത്തിന്റെ ഒരു രത്നചുരുക്കം മാത്രമാണിവിടെ സംഗ്രഹിച്ചത്. ജിജ്ഞാസുക്കൾ അദ്ദേഹത്തിന്റെ വ്യാഖ്യാനം തേടിപ്പിടിച്ച് വായിക്കുകതന്നെ വേണ്ടിയിരിക്കുന്നു. അതിലേയ്ക്കുള്ള ഒരു ചൂണ്ടു വിരൽ മാത്രമാണ് ഈ വിനീത നിബന്ധം. (സമ്പാദകൻ - കെ. കനകരാജ്)

## വേദബന്ധുവിന്റെ ഗ്രന്ഥങ്ങളുടെ പേരും പ്രസിദ്ധീകരിച്ച വർഷവും



| | | |
|---|---|---|
| 1. | ആദർശസംസ്കാരകനായ ദയാനന്ദൻ | 1922 |
| 2. | മലബാർ മാപ്പിള ലഹള | 1923 |
| 3. | മലബാർ മാപ്പിള വിദ്രോഹ് | 1923 |
| 4. | മലബാർ മാപ്പിള റയട്ട്സ് | 1923 |
| 5. | സന്ധ്യാ മന്ത്ര വ്യാഖ്യ | 1924 |
| 6. | സമുദായ പരിവർത്തനം | 1924 |
| 7. | ജാതിയും പരിവർത്തനവും | 1925 |
| 8. | ദയാനന്ദ ദർശനം | 1925 |
| 9. | സത്യാർഥപ്രകാശം (പരിഭാഷ) | 1928 |
| 10. | സന്ധ്യയും അഗ്നിഹോത്രവും | 1949 |
| 11. | പുരുഷസൂക്തം | 1952 |
| 12. | കഠോപനിഷദ് ഭാഷ്യം | 1961 |
| 13. | മുണ്ഡകോപനിഷദ് ഭാഷ്യം | 1962 |
| 14. | ഈശാവാസ്യോപനിഷദ് ഭാഷ്യം | 1965 |
| 15. | കാവ്യകലയെപ്പറ്റി (പോയറ്റിക്സ്) | 1974 |
| 16. | കാവ്യശില്പം (ആർസ് പോയറ്റിക്ക) | 1977 |
| 17. | അർഥവിജ്ഞാനം | 1980 |
| 18. | യവനകാവ്യതത്ത്വങ്ങൾ | 1964 |
| 19. | ഭാരതീയ കാവ്യശാസ്ത്രസാരം | 1988 |
| 20. | രസഭാരതി | 1987 |
| 21. | അഭിനവഗുപ്തന്റെ രസസിദ്ധാന്തം | 1989 |
| 22. | ഋഗ്വേദപ്രവേശിക | 1990 |
| 23. | താണ്ഡവലക്ഷണം | 1997 |
| 24. | നിരുക്തോപക്രമം | 1997 |
| 25. | മന്ത്രവും മനശ്ശാന്തിയും | 1984 |

*ഈ വിവരങ്ങൾ പൂർണമല്ല ഇനിയും ഗ്രന്ഥങ്ങൾ കണ്ടേക്കാം. വേദബന്ധുവിനെപ്പറ്റി എന്തെങ്കിലും വിവരങ്ങൾ തന്ന് സഹായിക്കുവാൻ കഴിയുന്നവർ 9544412124 9947745571 9446314343 എന്നി നമ്പരുകളിൽ ബന്ധപ്പെടുക...*



**വേദബന്ധു ഭാഷാപഠനഗവേഷണ കേന്ദ്രം**
**തൃക്കണ്ണമംഗൽ കൊട്ടാരക്കര 691531 കൊല്ലം ജില്ല.**





പി. ഗോവിന്ദപ്പിള്ള
(സമ്പാദകൻ - കെ. കനകരാജ്)

# ജ്ഞാനിയുടെ കർമപഥം

*വേദബന്ധു*വിനെയും അദ്ദേഹം അവശേഷിപ്പിച്ച പൈതൃകത്തെയും മലയാളികൾ ഇനിയും ഏറെ അറിയേണ്ടതുണ്ട്.

ആയിരത്തി എണ്ണൂറ്റി എഴുപത്തിയഞ്ചിൽ സ്വാമി ദയാനന്ദസരസ്വതി (1824-1883) സ്ഥാപിച്ച ആര്യസമാജം ഭാരതീയ നവോത്ഥാന പ്രസ്ഥാന ചരിത്രത്തിലെ ശ്രദ്ധേയമായ ഒരു അധ്യായമാണ്. ബംഗാളിലെ ബ്രഹ്മസമാജം, മഹാരാഷ്ട്രയിലെ പ്രാർഥനാസമാജം മുതലായവയിൽ നിന്നും വ്യത്യസ്തമായി ഹൈന്ദവ ആഭിമുഖ്യം പ്രകടിപ്പിക്കുകയും മതം മാറിപ്പോയ ഹിന്ദുക്കളെ ശുദ്ധിപ്രസ്ഥാനത്തിലൂടെ തിരികെ ഹിന്ദുമതത്തിലേക്ക് പുനഃപരിവർത്തനം ചെയ്യുകയും മറ്റും ആര്യസമാജത്തിന്റെ മുഖമുദ്രകൾ ആകയാൽ നവോത്ഥാന സ്വഭാവത്തേക്കാൾ അതിന്റെ വിപരീത ദിശയിലുള്ള പുനരുദ്ധാരണ പ്രവണതയാണ് ആര്യസമാജത്തിൽ മുന്തിനില്ക്കുന്നത് എന്ന് വാദിക്കുന്നവർ ഉണ്ട്. ഈ വിമർശനം തീരെ ആസ്ഥാനത്താണ് എന്ന് പറഞ്ഞുകൂടെങ്കിലും, നവോത്ഥാന പ്രവണതകളും ആര്യസമാജത്തിൽ ഉണ്ടായിരുന്നു എന്ന കാര്യവും നിഷേധിക്കത്തക്കതല്ല. ഏകദൈവ വിശ്വാസം, വിഗ്രഹാരാധനയോട് എതിർപ്പ്, ജാതി നിർമാർജനയത്നങ്ങളിൽ ഊർജ്സ്വലമായ പങ്ക്, സ്ത്രീവിദ്യാഭ്യാസം ഉൾപ്പെടെ ആധുനിക വിദ്യാഭ്യാസത്തോട്ട് ആഭിമുഖ്യം, ബാല്യവിവാഹങ്ങളോട്ട് എതിർപ്പ് തുടങ്ങി നവോത്ഥാന പ്രവണതകളെ പ്രകടിപ്പിക്കുന്ന പല ഘടകങ്ങളും ദയാനന്ദസരസ്വതിയുടെ മതനവീകരണ പ്രസ്ഥാനത്തിൽ ഉൾപ്പെടുന്നു.

വേദങ്ങളിലേക്ക് തിരിച്ചുപോവുക എന്ന മുദ്രാവാക്യം ഉയർത്തി സത്യാർഥപ്രകാശം എന്ന പുതിയ വേദവ്യാഖ്യാനം എഴുതിയ ദയാനന്ദൻ ഇതിഹാസ പുരാണാദികളെയും അനാചാരങ്ങളെയും ആപല്ക്കരവും അനാര്യവും ആയി വിലയിരുത്തി. ഈ ആദർശങ്ങളെ മുൻനിർത്തി വിഗ്രഹപ്രതിഷ്ഠ ഇല്ലാത്ത പ്രാർഥനാലയങ്ങളും, ഔപചാരിക വിദ്യാഭ്യാസം പ്രചരിപ്പിക്കാൻ വിദ്യാലയങ്ങളും കോളേജുകളും മറ്റും ആര്യസമാജം സ്ഥാപിക്കുകയുണ്ടായി.

പഞ്ചാബ് മുതൽ മഹാരാഷ്ട്രം വരെ പശ്ചിമ ഭാരതത്തിലാണ് ആര്യസമാജ പ്രവർത്തനങ്ങൾ മുന്നേറിയതെങ്കിലും കേരളം ഉൾപ്പെടെ ഇന്ത്യയുടെ മറ്റ് ഭാഗങ്ങളിലും ആര്യസമാജം 19-ാം നൂറ്റാണ്ടിന്റെ അവസാനം ആകുമ്പോഴേക്കും വ്യാപിച്ചു തുടങ്ങിയിരുന്നു. കേരളത്തിൽ 1890-കളിൽത്തന്നെ കോഴിക്കോട്ടും മറ്റും ചെറിയ തോതിൽ പ്രവർത്തിച്ചു തുടങ്ങിയ ആര്യസമാജം 1920-കളോടെയാണ് തങ്ങളുടെ സാന്നിധ്യം ജനങ്ങൾ അറിയത്തക്കവണ്ണം പ്രവർത്തിക്കാൻ തുടങ്ങിയത്. 1921-ലെ മലബാർ ലഹളക്കാലത്ത് ഇസ്ലാം മതത്തിലേക്ക് നിർബന്ധിത പരിവർത്തനം വ്യാപകമായി നടക്കുന്നു എന്ന വാർത്ത കേട്ട് ഉൽകണ്ഠാകുലരായ ഏതാനും ആര്യസമാജക്കാർ പഞ്ചാബിൽ നിന്നും മലബാറിൽ എത്തി. അങ്ങനെ വന്നവരിൽ കൊട്ടാരക്കാരനായ ഒരു തമിഴ് ബ്രാഹ്മണനും ഉണ്ടായിരുന്നു. കൊട്ടാരക്കരയ്ക്ക് സമീപം തൃക്കണ്ണമംഗലത്ത് ജനിച്ച വെങ്കിടാചല അയ്യർ. ജാതിസൂചകമായ പേരുപേക്ഷിച്ച് ആര്യസമാജ മാതൃകയിൽ '*വേദബന്ധു*' (1901-1995) എന്ന പേരിലാണ് അന്ന് അറിയപ്പെട്ടിരുന്നത്. പില്ക്കാലത്ത് പ്രശസ്ത കഥാകൃത്തായി പേരെടുത്ത വടക്കൻ പറവൂരിലെ കെടാമംഗലത്തുകാരൻ കേശവപിള്ളയും ആര്യസമാജപ്രവർത്തനങ്ങളിൽ ആകൃഷ്ടനായി വാലുമുറിച്ച് കേശവദേവ് ആയത് ഇക്കാലത്താണ്.

*വേദബന്ധു* മതപരിഷ്കർത്താക്കളായ സംന്യാസിവര്യരെപ്പോലെ സംന്യാസമൊന്നും സ്വീകരിച്ചില്ലെങ്കിലും ഒരേസമയം മഹാനായ ജ്ഞാനയോഗിയും കർമയോഗിയും ആയിരുന്നതിനാൽ ആചാര്യസ്ഥാനീയൻ തന്നെയായിരുന്നു. അതുകൊണ്ട് അദ്ദേഹത്തെക്കുറിച്ചുള്ള വിവരണ




വും ആചാര്യപർവത്തിൽ ചേർക്കുന്നു.

കൊട്ടാരക്കരയ്ക്ക് സമീപം തൃക്കണ്ണമംഗലത്ത് ഇരുപതാം നൂറ്റാണ്ടിന്റെ ആദ്യവർഷം ജനിച്ച വെങ്കിടാചലത്തിന്റെ കുടുംബം അനേക നൂറ്റാണ്ടുകളായി പ്രശസ്തിക്കും പാണ്ഡിത്യത്തിനും പേരുകേട്ട ഒന്നായിരുന്നു. മാർത്താണ്ഡവർമ മഹാരാജാവ് 18-ാം നൂറ്റാണ്ടിൽ വെട്ടിപ്പിടിക്കുന്നതിനു മുമ്പ് നിലനിന്നിരുന്ന ഇളയിടത്ത് സ്വരൂപം തുടങ്ങിയ രാജകുടുംബങ്ങളിലെ ഇളമുറക്കാരുടെ ഗുരുക്കന്മാരും മുതിർന്നവരുടെ ഉപദേഷ്ടാക്കളും മന്ത്രിമാരും മറ്റുമായി പ്രവർത്തിച്ചിട്ടുള്ളവർ ആയിരുന്നു വെങ്കിടാചലത്തിന്റെ പൂർവികർ. വെങ്കിടാചലം പ്രാഥമിക വിദ്യാഭ്യാസവും ഹൈസ്കൂൾ വിദ്യാഭ്യാസവും കൊട്ടാരക്കരയിൽത്തന്നെ നിർവഹിച്ചു. അതോടൊപ്പം കാരണവന്മാരിൽ നിന്ന് പരമ്പരാഗതശൈലിയിൽ സംസ്കൃതത്തിലും തമിഴിലും അവഗാഹം നേടുകയുണ്ടായി.

പതിനേഴ് വയസ്സ് ആയപ്പോഴേക്കും സ്കൂൾ വിദ്യാഭ്യാസം പൂർത്തിയാക്കി ഉപരിവിദ്യാഭ്യാസത്തിനും വേദേതിഹാസപഠനങ്ങൾക്കുമായി വാരണാസിയിലെ ഹിന്ദു സർവകലാശാലയിൽ ചെന്നെത്തി. സർവകലാശാലയിലെ ഔപചാരിക പാഠ്യപദ്ധതികൾക്ക് അനുസരണമായ വിദ്യാഭ്യാസത്തോടൊപ്പം ബുദ്ധിമാനും പഠനങ്ങളിൽ അതീവതല്പരനും ആയിരുന്ന വെങ്കിടാചലം സർവകലാശാലയ്ക്ക് പുറത്തുള്ള പാരമ്പര്യ പണ്ഡിതന്മാരിൽ നിന്നും ആർഷജ്ഞാനം നേടിക്കൊണ്ടിരുന്നു. വെങ്കിടാചലം വാരണാസിയിൽ ഉപരിപഠനത്തിനായി ചെന്നെത്തുമ്പോഴേക്കും 1-ാം ലോകമഹായുദ്ധം (1914-1918) സമാപിക്കുകയും ഇന്ത്യ പുതിയൊരു സ്വാതന്ത്ര്യസമരഘട്ടത്തിലേക്ക് പ്രവേശിച്ചു തുടങ്ങുകയും ചെയ്തിരുന്നു. റൗലത്ത് ആക്ട് എന്ന കരിനിയമവും ജാലിയൻ വാലാബാഗ് കൂട്ടക്കൊലയും അഖിലേന്ത്യാ ഹർത്താലുകളും മഹാത്മാഗാന്ധിയുടെ രംഗപ്രവേശവും ഇന്ത്യൻ രാഷ്ട്രീയത്തെ കീഴ്മേൽ മറിക്കാൻ തുടങ്ങുകയായിരുന്നു. അറിവിനോടുള്ള അദമ്യമായ അഭിനിവേശത്തിന് പോലും ഈ രാഷ്ട്രീയ കോളിളക്കങ്ങളിൽ നിന്ന് വെങ്കിടാചലത്തെ അകറ്റി നിർത്താൻ കഴിഞ്ഞില്ല. കൈയ്യും മെയ്യും മറന്ന് ദേശസ്നേഹിയായ ആ യുവവിദ്യാർഥി സ്വാതന്ത്ര്യസമരത്തിലേക്ക് എടുത്തു ചാടി.

എന്നാൽ പ്രൊഫ. എസ്. ഗുപ്തൻനായർ പറയുന്നപോലെ, *"ഈ പൊതുപ്രവർത്തനങ്ങളിലൂടെയും സമരത്തിലൂടെയും വെങ്കിടാചലം എത്തിച്ചേർന്നത് തന്റെ വേദപഠനത്തിന്റെ പ്രയുക്തരൂപമായ ആര്യസമാജത്തിലാണ്."* അതോടെ വെങ്കിടാചല അയ്യർ *വേദബന്ധു*വായി പുനർജനിക്കുകയും ചെയ്തു. (താണ്ഡവലക്ഷണം, അവതാരിക). ആര്യസമാജപ്രവർത്തനവുമായി ബന്ധപ്പെട്ട് വടക്കേ ഇന്ത്യയിൽ പലയിടത്തും സഞ്ചരിച്ച *വേദബന്ധു* ആര്യസമാജപ്രവർത്തനങ്ങളുടെ കേന്ദ്രമായ പഞ്ചാബിലെ ലാഹോർ, ഹോഷിയാപൂർ, ജലന്ധർ, ഫരീദാബാദ്-ദില്ലി മുതലായ നഗരങ്ങളിൽ താമസിച്ച് പഠനവും പ്രവർത്തനവും തുടർന്ന് കൊണ്ടിരുന്നു. അങ്ങനെയിരിക്കെയാണ് മുമ്പ് പരാമർശിച്ചതുപോലെ, 1921-ലെ മലബാർ ലഹളക്കാലത്ത് മതപരിവർത്തനം നടത്താൻ നിർബന്ധിതരായവരെ തിരികെ ഹിന്ദുമതത്തിലേക്ക് പരിവർത്തനം ചെയ്യുക എന്ന ഉദ്ദേശ്യത്തോടുകൂടി ആര്യസമാജം പ്രവർത്തകനായ ഋഷിറാമിന്റെ നേതൃത്വത്തിലുള്ള സംഘത്തോടുകൂടി *വേദബന്ധു* കേരളത്തിൽ എത്തിയത്. ഋഷിറാമിന്റെ സഹായിയും ദ്വിഭാഷിയും ആയിട്ടാണ് വേദബന്ധു വന്നതെങ്കിലും കാഴ്ചയിൽ സുഭഗനും പാണ്ഡിത്യത്തിൽ ഉന്നതനും വാഗ്‌വൈഭവത്തിൽ കിടയറ്റവനും ആയിരുന്ന ഈ യുവാവ് അതിവേഗം കേരളത്തിലെ ആര്യസമാജപ്രവർത്തന നേതൃത്വത്തിലേക്ക് ഉയർന്നു. കോഴിക്കോട് ആയിരുന്നു ആര്യസമാജത്തിന്റെ ആസ്ഥാനം. എങ്കിലും *വേദബന്ധു*വും സംഘവും കേരളമാകെ ചുറ്റിസഞ്ചരിച്ച് ആദർശങ്ങൾ പ്രചരിപ്പിക്കുകയും മതം മാറിപ്പോയ ഹിന്ദുക്കളെ 'ശുദ്ധി' ചെയ്ത് തിരികെ കൊണ്ടുവരാനുള്ള പരിശ്രമങ്ങളിൽ ഏർപ്പെടുകയും ചെയ്തു. മതം മാറിപ്പോയവരെ തിരികെ ഹിന്ദുമതത്തിലേക്ക് കൊണ്ടുവരുന്ന പ്രക്രിയയ്ക്ക് ഹൈന്ദവപുനരുദ്ധാരണത്തിന്റെ ഛായയാണ് ഉള്ളതെങ്കിലും യഥാസ്ഥിതിക ഹിന്ദുക്കൾ ഈ നടപടിയെ കഠിനമായി എതിർക്കുകയും പുനഃപരിവർത്തനം ചെയ്ത് ഹിന്ദുക്കളായവരെ ഹൈന്ദവരായി സ്വീകരിക്കാനോ അവരുമായി ഇടപഴകാനോ വിസമ്മതിക്കുകയും ചെയ്തു. ഈ പുനഃപരിവർത്തനത്തിന് നേതൃത്വം നല്കിയ ആര്യസമാജ പ്രവർത്തകരെ അവർ ശക്തിയായി എതിർക്കുകയും ചിലപ്പോൾ സംഘർഷങ്ങൾ തന്നെ ഉണ്ടാവുകയും ചെയ്തു. എന്നാൽ ഹൈന്ദവരെന്ന് അഭിമാനിക്കുന്ന ഈ സങ്കുചിതബുദ്ധികളെക്കാൾ ഹൈന്ദവ പാരമ്പര്യത്തെക്കുറിച്ച് അറിവും കൂറും തങ്ങൾക്കാണെന്ന് ഉറപ്പുണ്ടായിരുന്ന *വേദബന്ധു*വും കൂട്ടരും ഒരു ചെറിയ സംഘം ആയിരുന്നെ



ങ്കിലും ചെറുത്തുനിൽപ്പിൽ ഒട്ടും പിന്നിലായിരുന്നില്ല.

*(ഇനിവരുന്ന ചിലഭാഗങ്ങൾ (...) ഈ ചിഹ്നം കാണുന്നിടം മുതൽ മറ്റ് ലേഖനങ്ങളിലും ഒരേ പോലെ ആവർത്തിച്ചിട്ടുള്ളതിനാൽ ഇവിടെ അവ ഒഴിവാക്കിയിരിക്കുന്നു. ലേഖനം മുഴുവനായി വായിക്കേണ്ടവർ, കേരളനവോത്ഥാനം, രണ്ടാം സഞ്ചിക, പി. ഗോവിന്ദപ്പിള്ള - ചിന്ത പബ്ലിഷേഴ്സ്, തിരുവനന്തപുരം നോക്കുക - പത്രാധിപർ)*

അവ്വിധം ഒരു ചെറുത്ത് നില്പിന്റെ ഭാഗമായാണ് പാലക്കാട്ടെ കല്പാത്തി പ്രക്ഷോഭം പൊട്ടിപ്പുറപ്പെട്ടത്. മുഖ്യമായും തമിഴ് ബ്രാഹ്മണരും അവരുടെ ആശ്രിതരും മറ്റുമായ മറ്റ് സവർണരും മാത്രം തിങ്ങിപ്പാർക്കുന്ന കല്പാത്തി അഗ്രഹാരത്തിന്റെ മുന്നിലുള്ള പൊതുനിരത്തിലൂടെ അവർണർ നടന്നുകൂടാ എന്ന് വ്യവസ്ഥ ഉണ്ടായിരുന്നു...

...മുഖ്യമായും യാഥാസ്ഥിതിക തമിഴ് ബ്രാഹ്മണരുടെ അസഹിഷ്ണുതയെ എതിർത്തുകൊണ്ട് പതിവ് ലംഘിച്ച് കല്പാത്തി നിരത്തിലൂടെ സമരോത്സുകരായി നടന്നുകയറിയ അവർണരോടൊപ്പം തമിഴ് ബ്രാഹ്മണകുടുംബത്തിൽ ജനിച്ച *വേദബന്ധു*വും ജാതിഭ്രാന്തന്മാരുടെ പ്രഹരത്തിനിരയായി.

*വേദബന്ധു*വും സുഹൃത്തുക്കളും സവർണ പ്രമാണിമാരുടെ അതിക്രമത്തെ ക്ഷമാപൂർവം സഹിക്കുകയല്ല ചെയ്തത്. ഈ സമരങ്ങളിൽ വേദബന്ധുവിനോടൊപ്പം പങ്കെടുത്ത പി. കേശവദേവ് ആത്മകഥയായ എതിർപ്പിൽ ഈ വിവരങ്ങൾ വിശദമായി രേഖപ്പെടുത്തിയിട്ടുണ്ട്...

കല്പാത്തി സമരത്തിന്റെ ആദ്യപാദ പരാജയത്തിൽ ഖിന്നരായവർ മുസ്ലീം ക്രൈസ്തവ ബുദ്ധമതങ്ങൾ സ്വീകരിച്ച് സവർണരോട് പ്രതികാരം നടത്താൻ മതപരിവർത്തനം ചെയ്യുകയുണ്ടായി. അവരിൽ കുറെപ്പേരേയെങ്കിലും 'ശുദ്ധി' നടത്തി ഹിന്ദുമതത്തിലേക്ക് തിരികെ കൊണ്ടു വരാനുള്ള ശ്രമത്തിലാണ് *വേദബന്ധു*വും കേശവദേവും മറ്റും വ്യാപൃതരായത്. തുടർന്നുള്ള മതപരിവർത്തനശ്രമങ്ങൾ തടയാനായതല്ലാതെ പരിവർത്തനം ചെയ്തവരെ തിരിച്ച് കൊണ്ടുവരുന്നതിൽ അത്ര വലിയ വിജയമെന്നും ആര്യസമാജത്തിന് ലഭിച്ചതായി തോന്നുന്നില്ല. *(കോടതി വിധി അനുകൂലമാക്കുന്നതിൽ ആര്യസമാജം വിജയിച്ചു. ആ വിജയം കല്പാത്തി പ്രക്ഷോഭത്തിന് ശേഷമുണ്ടായ മറ്റ് പല പ്രക്ഷോഭങ്ങൾക്കും ഊർജമായി. എഡിറ്റർ)*

കല്പാത്തി പ്രക്ഷോഭത്തിന് ശേഷം ആര്യസമാജ പ്രവർത്തനങ്ങളിൽ കേന്ദ്രീകരിക്കാനായി വേദബന്ധു കോഴിക്കോട്ടേക്കും കേശവദേവ് തിരുവനന്തപുരത്തേക്കും തിരിച്ചുപോയി. *വേദബന്ധു* കുറെക്കാലം കോഴിക്കോട്ട് താമസിച്ച് ആര്യസമാജം പ്രവർത്തനങ്ങൾക്ക് നേതൃത്വം നല്കുകയും ഹിന്ദിയിലും ഇംഗ്ലീഷിലും മലയാളത്തിലും മലബാർ ലഹളയെക്കുറിച്ചും ലഘുലേഖകളും ലേഖനങ്ങളും എഴുതി കേരളത്തിലും കേരളത്തിനു പുറത്തും പ്രചരിപ്പിക്കുകയുണ്ടായി. ഈ ക്കാലത്താണ് ദയാനന്ദസരസ്വതിയുടെ സുപ്രസിദ്ധഗ്രന്ഥമായ സത്യാർഥപ്രകാശം അദ്ദേഹം ഹിന്ദിയിൽനിന്ന് മലയാളത്തിലേക്ക് വിവർത്തനം ചെയ്തത്. ഹിന്ദു-മുസ്ലിം വൈരാഗ്യത്തിന് വഴിവയ്ക്കും എന്ന് ആരോപിച്ചുകൊണ്ട് ഇന്ത്യയിലെ ബ്രിട്ടീഷ് സർക്കാർ അത് നിരോധിച്ചതിനാൽ അധികം പേർക്കൊന്നും സത്യാർഥപ്രകാശം വായിക്കാൻ സന്ദർഭം ലഭിച്ചില്ല. *വേദബന്ധു*വിന്റെ വിവർത്തനം ഇപ്പോൾ കിട്ടാനുമില്ല. കേശവദേവ് ഈ ഘട്ടത്തിൽ തിരുവനന്തപുരത്തേക്ക് പോവുകയും വഴുതയ്ക്കാട്ട് ഉണ്ടായിരുന്ന ആര്യസമാജ കേന്ദ്രം ആസ്ഥാനമാക്കി പ്രവർത്തനങ്ങളിൽ ഏർപ്പെടുകയും ചെയ്തെങ്കിലും അധികം താമസിയാതെ എല്ലാമതങ്ങളോടും എതിർപ്പ് തോന്നുകയാൽ രംഗത്തുനിന്നും ക്രമേണ നിഷ്ക്രമിക്കുകയും ചെയ്തു. തുടർന്ന് അദ്ദേഹം ആലപ്പുഴ കേന്ദ്രമായി ഉത്തരവാദഭരണപ്രക്ഷോഭങ്ങളിലും തൊഴിലാളിവർഗ സംഘടനാ പ്രവർത്തനങ്ങളിലും ആണ് വ്യാപൃതനായത്. *വേദബന്ധു* കേരളത്തിലെ പ്രവർത്തനങ്ങളിൽ നിന്നും വിരമിച്ച് വീണ്ടും പഞ്ചാബിലേക്ക് യാത്രയായി. അവിടെ ഗവേഷണ പഠനങ്ങളിലും ആര്യസമാജ പ്രവർത്തനങ്ങളിലും മുഴുകിയ *വേദബന്ധു* മുഖ്യമായും ലാഹോറിലാണ് ആസ്ഥാനം ഉറപ്പിച്ചത്. 1947-ൽ ഇന്ത്യാവിഭജനത്തെത്തുടർന്ന് തന്റെ വിലപിടിച്ച ഗ്രന്ഥങ്ങൾ തലച്ചുമടായും മറ്റു മാർഗങ്ങളിലും ഇന്ത്യയിലേക്ക് കടത്തിയതും യാതനാനിർഭരമായ കാൽനടയാത്ര നടത്തി നാട്ടിലെത്തിയതും മറ്റും അദ്ദേഹത്തിന്റെ പ്രക്ഷുബ്ധമായ ജീവിതത്തിലെ മറ്റൊരധ്യായമായി. കുറെക്കാലം കൂടി പഞ്ചാബിലും ദില്ലിയിലും എല്ലാമായി അദ്ദേഹം കഴിച്ചു കൂട്ടി.

ഇക്കാലത്ത് ആര്യസമാജത്തിന്റെയും ദേശീയപ്രസ്ഥാനത്തിന്റെയും ആദർശങ്ങൾ ജീവിതത്തിന്റെ പ്രചോദന സ്രോതസ്സായും വഴികാട്ടിയായും വർത്തിച്ചിരുന്നു. എങ്കിലും *വേദബന്ധു* ദൈനം




ദിന പ്രവർത്തനങ്ങളിൽ നിന്ന് പതുക്കെ അകലു കയും പഠനതിനും ഗവേഷണത്തിനും ഗ്രന്ഥരച നക്കും ആയി സമയത്തിന്റെ വലിയ പങ്ക് മാറ്റി വയ്ക്കുകയും ചെയ്തു. ഇക്കാലത്തെ തന്റെ പ്രവർത്ത നത്തെക്കുറിച്ച് രസഭാരതി (സാഹിത്യ അക്കാദ മി, 1985) എന്ന ഭാരതീയ സൗന്ദര്യശാസ്ത്ര ഗ്രന്ഥ ത്തിന്റെ പ്രസ്താവനയിൽ ഇപ്രകാരം എഴുതുന്നു:

*"എന്റെ ദില്ലി പ്രവാസക്കാലത്ത് ആഴ്ചതോറും രണ്ടു ദിവസം വീതം വൃന്ദാവനത്തിലെ ആര്യസ മാജ ഗുരുകുലത്തിന്റെ ആചാര്യപദം അലങ്കരിച്ച സർവതന്ത്ര സ്വതന്ത്രനായ ശ്രീവിശ്വേശ്വര സി ദ്ധാന്തശിരോമണിയുമൊന്നിച്ച് സഹവസിക്കുവാ ൻ അവസരം ലഭിച്ചു. അന്ന് അദ്ദേഹം നാട്യശാസ്ത്ര ത്തിൽ ഗവേഷണം ചെയ്യുകയായിരുന്നു. ആ ആചാര്യനിൽ നിന്ന് മൗഖികമായും ലിഖിതങ്ങ ൾ വഴിയും ഗ്രഹിച്ച പലതും മൂലപാഠത്തിന്റെ സം ശോധിതരൂപം പോലും അതേപടി രസഭാരതി യിൽ പകർത്തിയിട്ടുണ്ട്. പഞ്ചാബ് ഹോഷിയാർ പൂരത്തിലെ വിശ്വേശ്വരാനന്ദ വൈദിക ഗവേഷ ണ സ്ഥാപനത്തിൽ അസിസ്റ്റന്റ് ഡയറക്ടറായി സേവനമനുഷ്ഠിക്കവെ, ആ മഹാസ്ഥാപനത്തി ന്റെ സ്ഥാപകനും ആജീവന സഞ്ചാലകനും എന്റെ ഗുരുവുമായ പത്മഭൂഷൺ ആചാര്യ വിശ്വ ബന്ധുശാസ്ത്രിയിൽനിന്ന് അഭിനവഭാരതിയിലെ പലജടില സന്ദർഭങ്ങളും സാരള്യേന മനസ്സിലാ ക്കാൻ ഭാഗ്യമുണ്ടായി. ശബ്ദബ്രഹ്മോപാസനയി ൽ തന്മയരായി കഴിഞ്ഞ ദിവംഗതരായ ഈ രണ്ടു് ആചാര്യന്മാരിൽ നിന്ന് മനസ്സിലാക്കിയവ എടുത്തുമാറ്റിയാൽ രസഭാരതിയിൽ എന്റേതായി ഏതാനും പ്രമാദങ്ങളും ആപക്വവിചാരങ്ങളുമല്ലാ തെ ഒന്നുമേ ശേഷിക്കുകയില്ലെന്ന് എനിക്ക് ബോധ്യമുണ്ട്. അതിനാൽ അവരോടുള്ള എന്റെ കടപ്പാട് ശ്രദ്ധാപൂർവം സ്മരിക്കുന്നു."*

*വേദബന്ധു*വിന്റെ മലയാള കൃതികളിൽ ഏറ്റ വും ശ്രേഷ്ഠവും ബൃഹത്തും എന്ന് കരുതാവുന്നത് കേരള സാഹിത്യ അക്കാദമി പ്രസിദ്ധീകരിച്ച *ഋഗ്വേദപ്രവേശിക*യാണ് (1988). ഋഗ്വേദത്തിന്റെ കാവ്യരീതിയിലുള്ള വിവർത്തനം* *വള്ളത്തോൾ* നിർവഹിച്ചിട്ടുള്ളത് മലയാളികൾക്ക് ലഭിച്ചിട്ടു ണ്ട്. അതേ സായണഭാഷ്യം ഒ.എം.സി.നമ്പൂതി രിപ്പാടും നമുക്ക് നല്കിയിട്ടുണ്ട്. കൂടാതെ ഋഗ്വേദ ത്തെക്കുറിച്ച് ഗ്രന്ഥരൂപത്തിലും ഉപന്യാസരൂപ ത്തിലുമായി ഏതാനും പഠനങ്ങളും മലയാളത്തി ൽ വന്നിട്ടുണ്ട്. വള്ളത്തോളിന്റെ വിവർത്തനം മലയാളം മാത്രം അറിയാവുന്നവർക്ക് വലിയൊ രു അനുഗ്രഹം ആയതിനാലും നല്ലൊരു തുടക്കമാ യതിനാലും, *വേദബന്ധു* മഹാകവിയെ പ്രശംസി ക്കുന്നുണ്ടെങ്കിലും ആ വിവർത്തനത്തിൽ അദ്ദേ ഹം തൃപ്തനല്ല. ഒ.എം.സിയുടേത് അദ്ദേഹം കണ്ടി രിക്കാൻ ഇടയില്ലെന്നുവേണം കരുതാൻ. കണ്ടി രുന്നു എങ്കിലും അദ്ദേഹത്തിനത് പൂർണ തൃപ്തി നല്കുമായിരുന്നോ എന്ന് സംശയമാണ്. കാരണം വള്ളത്തോളിനെപ്പോലെ ഒ.എം.സിയും മുഖ്യമാ യും ആശ്രയിച്ച ഋഗ്വേദപാഠവും വ്യാഖ്യാനവും സായണന്റേതായിരുന്നു. 14-ാം നൂറ്റാണ്ടിൽ വിജ യനഗര സാമ്രാജത്തിലെ മന്ത്രിയും പ്രഗത്ഭനായ രാഷ്ട്രതന്ത്രജ്ഞനും വേദേതിഹാസങ്ങളിൽ അന ന്യ സാധാരണമായ പാണ്ഡിത്യം നേടിയും ഋഷി തുല്യനായി കരുതപ്പെടുന്ന ഗുരുനാഥനും ആയ സായണന്റെ വേദപഠനവും വ്യാഖ്യാനവും ആണ് വേദം ഇംഗ്ലീഷിലേക്ക് വിവർത്തനം ചെയ്ത മാക്സ് മുള്ളർ ഉൾപ്പെടെ ആധുനികരിൽ ബഹുഭൂരിപക്ഷ വും അംഗീകരിച്ചുപോരുന്നത്. എന്നാൽ ഋഗ്വേദ ത്തെ ആധുനിക സാമൂഹ്യ പരിഷ്കരണത്തി നുള്ള ഒരു ഉപാധിയും നവോത്ഥാനത്തിന്റെ മൂല സ്രോതസ്സായും പുനർവ്യാഖ്യാനം ചെയ്യാൻ ശ്രമി ച്ച ആര്യസമാജ സ്ഥാപകൻ ദയാനന്ദസരസ്വതി, സായണന്റെ വ്യാഖ്യാനം അംഗീകരിച്ചിരുന്നില്ല. സായണൻ എഴുതിയ വേദഭാഷ്യത്തിന്, സത്യാർ ഥപ്രകാശം ഒരു മറുപടി കൂടിയായിരുന്നു. തന്റെ വേദവ്യാഖ്യാനം താൻ സ്വന്തമായി ആവിഷ്ക രിച്ച ഒരു മൗലിക വ്യാഖ്യാനം ആണെന്ന് ദയാന ന്ദൻ അവകാശപ്പെട്ടിരുന്നില്ല. സായണനേക്കാൾ ആയിരമോ അതിലേറെയോ കാലം മുമ്പ് ജീവി ച്ചിരുന്ന യാസ്കന്റെ ചുവട്ട് പിടിച്ചാണ് വേദപാഠ ത്തെയും വ്യാഖ്യാനത്തെയും സായണ പ്രഭൃതിക ളുടെ അബദ്ധവ്യാഖ്യാനങ്ങളിൽ നിന്ന് താൻ സംരക്ഷിച്ചെടുക്കുന്നത് എന്നായിരുന്നു ദയാനന്ദ ന്റെ വാദം. വേദപഠനത്തിൽ യാസ്കന്റേത് നൈരുക്തികം എന്നും സായണന്റേതിന് ഐതി ഹാസികം എന്നും വിശേഷിപ്പിച്ചു വരുന്നു. ഈ വ്യത്യസ്ത പദ്ധതികളെയും *വേദബന്ധു*വിന്റെ നില പാടിനെയും കുറിച്ച് പ്രൊഫ. എസ്. ഗുപ്തൻനായർ താണ്ഡവലക്ഷണത്തിന് എഴുതിയ അവതാരിക യിൽ പറയുന്നുണ്ട്...

ഇതിൽ നിന്നെല്ലാം പ്രാചീന വേദപാഠങ്ങ ളെ വ്യാഖ്യാനിക്കുമ്പോഴും *വേദബന്ധു* നവോ ത്ഥാന പ്രവണതകളെ എങ്ങനെ പ്രതിനിധീക രിക്കുന്നു എന്ന് നമുക്ക് മനസ്സിലാക്കാം.

അതിപ്രാചീന കൃതികളിൽനിന്ന് ആധുനിക



ഭൗതികവാദത്തിന് ഉപോൽബലകമായ ലോകായതം മുതലായ സിദ്ധാന്തസരണികളെ ദേബിപ്രസാദ് ചതോപാധ്യായ മുതൽപേർ അനാവരണം ചെയ്യുന്നതുപോലെ തന്നെയാണല്ലോ, ആദിമ ക്രിസ്തുമതപാരമ്പര്യങ്ങളിൽനിന്നും ബൈബിളിൽ നിന്നും വിമോചന ദൈവശാസ്ത്രജ്ഞന്മാർ പുതിയ ഊർജത്തിന്റെ ഉറവിടങ്ങൾ കണ്ടെത്തുന്നത്. അത്രത്തോളം വിപ്ലവകരം എന്നൊന്നും അവകാശപ്പെട്ടുകൂടെങ്കിലും ദയാനന്ദന്റെ *വേദബന്ധു*വിന്റെയും ഋഗ്വേദവ്യാഖ്യാനം പില്ക്കാലത്ത് ബ്രാഹ്മണാധിപത്യം അതിന്റെമേൽ വാരിക്കൂട്ടിയ യജ്ഞസംസ്കാരത്തിന്റെയും മുടിനാരിഴ കീറുന്ന മീമാംസാ വ്യാഖ്യാനങ്ങളുടെയും ചപ്പുചവറുകൾ ഒട്ടൊക്കെ തൂത്ത് നീക്കുന്നുണ്ട്.

ഡോ. സുകുമാർ അഴിക്കോടിന്റെ തത്ത്വമസിയിലും ഈ ശുദ്ധീകരണം തന്നെയാണ് നടത്തിയത്. കേരളത്തിലെ വൈദിക ബ്രാഹ്മണപാരമ്പര്യത്തെക്കുറിച്ച് ചില നല്ല വാക്കുകൾ വേദബന്ധുവിന് പറയാനുണ്ടെങ്കിലും പൊതുവെ അതിന്റെ യജ്ഞസംസ്കാര മലിനീകരണത്തെക്കുറിച്ച് അദ്ദേഹത്തിന് തീരെ മതിപ്പില്ല. *ഋഗ്വേദ പ്രവേശികയിൽ* ഉടനീളം പ്രകടമാകുന്ന ഈ പുതിയ കാഴ്ചപ്പാടിന് പ്രചോദനമായ പരിഗണനകളെ *വേദബന്ധു* 'ഉപക്രമ' ത്തിൽ ഇപ്രകാരം വിവരിക്കുന്നു:

*"മഹാകവി വള്ളത്തോൾ തയ്യാറാക്കിയ ഋഗ്വേദസംഹിതാവിവർത്തനം മലയാളഭാഷക്കും മലയാളികൾക്കും വളരെ അഭിമാനഹേതുകമാണ്. പ്രശംസനീയമായ ആ തുടക്കം കേരളീയരിൽ വേദത്തെപ്പറ്റി ജിജ്ഞാസ ഉണർത്തിയെന്ന് പറയണം. ഇന്നും കേരളത്തിൽ വേദവേത്താക്കളായ കുറെ ബ്രാഹ്മണർ ജീവിച്ചിരിപ്പുണ്ട്. വൈദികകർമകാണ്ഡത്തിൽ കേരളീയ ബ്രാഹ്മണർ ലബ്ധപ്രതിഷ്ഠരാണുതാനും.മീമാംസയ്ക്ക്പ്രാധാന്യം കൊടുക്കുന്നവരാണ് കേരള ബ്രാഹ്മണരിൽ ഭൂരിഭാഗവുമെങ്കിലും വേദാർഥാനുസന്ധാനത്തിൽ ഇവർ സർവഥാ പിന്നിലാണെന്നോ ആസക്തി ഇല്ലാത്തവരായിരുന്നുവെന്നോ പറയാവുന്നതല്ല. ഈ പരമ്പര ഇന്ന് വേണ്ടുവോളം പുലരുന്നില്ലെന്ന്ഖേദപൂർവം പറയേണ്ടിയിരിക്കുന്നു.മീമാംസാശാസ്ത്രത്തിലെ യജ്ഞാദികളിൽ നമുക്കുള്ള ശ്രദ്ധപോലെ, വേദമന്ത്രങ്ങളുടെ ആധ്യാത്മികമായ അർഥവും അതിന് ആസ്പദമായ ദാർശനികതയും അറിയാൻ ശ്രദ്ധാസ്പദരായ നമ്മുടെ ഓത്തന്മാർ വേണ്ടുന്നത്ര ഊർജിതമായി ശ്രമിക്കുന്നുണ്ടെന്ന് തോന്നുന്നില്ല. യോഗിയും ദാർശനികനുമായ അരവിന്ദഘോഷ് പരാതിപ്പെട്ടതുപോലെ, നാം സായണഭാഷ്യത്തിൽ വേദാർഥം മുഴുവൻ ദർശിച്ച് തൃപ്തിപ്പെടുകയാണ്. സായണാചാര്യൻ മീമാംസാപോഷകനും അദ്വൈത വേദാന്ത പക്ഷപാതിയുമാണെന്നതു കൊണ്ട്, അദ്ദേഹത്തിന്റെ അനർഘമായ വേദഭാഷ്യത്തിൽ ആ രണ്ടു പ്രസ്ഥാനങ്ങളുടെയും നിറം ആദ്യന്തം കഴുകിമാറ്റാനാവാത്തമാതിരി പറ്റിപ്പിടിച്ചുപോയി. സായണാചാര്യരുടെ പാണ്ഡിത്യം അത്യന്തം വ്യാപകവും ആശ്ചര്യകരവും വേദാർഥാന്വേഷകന്മാർക്ക് മാർഗദർശകമാകുമാറ് പ്രമാണികവുമാകുന്നു. എങ്കിലും ആ ഭാഷ്യം വേദാത്മാവിനെ വേണ്ടത്ര തുറന്നുകാട്ടാൻ സഹായിക്കുന്നില്ല. (പുറം 7)*

ഇങ്ങനെ വേദങ്ങളുടെ ആത്മാവിലേക്കുള്ള പ്രവേശനത്തിന് വാതിൽ തുറക്കുമ്പോഴും ആധുനികർക്ക് അംഗീകരിക്കാൻ കഴിയാത്ത ചില അടിസ്ഥാനസങ്കല്പങ്ങളിൽ ദയാനന്ദനും വേദബന്ധുവും ഉറച്ചുതന്നെ നില്ക്കുന്നു. അത്തരത്തിലുള്ള ഒരു അടിസ്ഥാനവിശ്വാസമാണ് വേദങ്ങൾ അപൗരുഷേയം ആണെന്നും, അവ ഈശ്വര പ്രോക്തങ്ങൾ ആണെന്നും മറ്റുമുള്ള അവകാശവാദങ്ങൾ. ഇത്തരം ചില അടിസ്ഥാന വിശ്വാസങ്ങൾ നിലനിർത്തി കൊണ്ടാണെങ്കിലും വേദങ്ങളെക്കുറിച്ചുള്ള പല യുക്തിരഹിതമായ ധാരണകളും, പില്ക്കാലത്ത് പുരാണങ്ങളും ഐതിഹ്യങ്ങളും പ്രചരിപ്പിച്ചു പോന്ന പ്രമാദങ്ങളും തിരുത്തിക്കുറിക്കാൻ അരവിന്ദനും ഗുപ്തൻനായരും പറയുന്ന നിശ്ചിതമായ യുക്തിയുടെ സൂചിമുന ഇത്തരം ബലൂണുകളുടെ നേരെ *വേദബന്ധു* പ്രയോഗിക്കുന്നു. ഒരു ഉദാഹരണം മാത്രം ഉദ്ധരിക്കട്ടെ:

*"പ്രസംഗവശാൽ വേറൊരു തെറ്റായ ധാരണ കൂടി നീക്കേണ്ടിയിരിക്കുന്നു. വേദം ഒന്നായിരുന്നുവെന്നും വേദവ്യാസൻ അത് പകുത്ത് നാലാക്കി എന്നും ഒരു ഐതിഹ്യം മഹാഭാരതവും വിഷ്ണുപുരാണവും പ്രചരിപ്പിച്ചു. കല്പിതമായ ഈ ഐതിഹ്യം മഹീധരൻ തന്റെ (ശുക്ല) യജുർവേദഭാഷ്യത്തിൽ ഇപ്രകാരം ആവർത്തിക്കുന്നു "ആരംഭത്തിൽ ബ്രഹ്മാവിൽ നിന്ന് പരമ്പരവഴിക്ക് കിട്ടിയ വേദം മന്ദബുദ്ധികളായ മനുഷ്യരെ ഉദ്ദേശിച്ച് വ്യാസൻ ഋക്, യജുസ്, സാമം, അഥർവം എന്ന് നാലായി പിരിച്ചിട്ട് പൈലൻ, വൈശമ്പായനൻ, ജൈമിനി, സുമന്തു എന്നിവരെ മുറയ്ക്ക് ഉപദേശിച്ചു". വ്യാസന്റെ മഹാത്മ്യം കൂട്ടുവാനോ വേദവ്യാസനെന്ന അഭിധ അന്വർഥമാക്കുവാനോ*



*വേണ്ടി മാത്രം കെട്ടിച്ചമച്ചതാവാം ഈ ഐതിഹ്യം. മഹാഭാരതത്തിലെ ആദിപർവത്തിൽ പ്രസിദ്ധമായ ശകുന്തളോപാഖ്യാനം വർണിതമാണ്. ദുഷ്യന്തൻ കശ്യപകണ്വന്റെ രമ്യമായ ആശ്രമത്തിൽ കടക്കുന്നു. അപ്പോൾ അവിടെ ഋഗ്വേദീയരിൽ പ്രമുഖരായവർപദപാഠവും ക്രമപാഠവും ചേർത്ത് ഋഗ്വേദമോതി ദുഷ്യന്തനെ കേൾപ്പിച്ചു. എല്ല യാജ്ഞികരും മാനിക്കുന്ന അഥർവവേദി പ്രമുഖന്മാർ പദവും ക്രമവും വിടാതെ അഥർവവേദം മുഴക്കി. ദുഷ്യന്തന്റെ കാലം കഴിഞ്ഞ് എത്രയോ ആണ്ടുകൾക്കിപ്പുറമാണ് വ്യാസൻ പിറന്നത്. വ്യാസന്റെ പിതാവും പിതാമഹനും പ്രപിതാമഹനുമായ പരാശരനും ശക്തിയും വസിഷ്ഠനും നാല് വേദവും പഠിച്ചു എന്ന ഐതിഹാസികമായ പ്രമാണമുള്ളപ്പോൾ വ്യാസൻ വേദം പകുത്ത് നാലാക്കി എന്ന കല്പിത കഥ എങ്ങനെ വിശ്വസിക്കാം?*

*ഈ ഐതിഹ്യം തന്നെയും മറ്റൊരു പ്രമാദമായ ധാരണയിൽ നിന്ന് ഉണ്ടായതാണെന്ന് കരുതേണ്ടിയിരിക്കുന്നു. പ്രസിദ്ധ വേദജ്ഞനായ ദുർഗാചാര്യൻ നിരുക്തടീകയിൽ (1-20) എഴുതുന്നു: "വേദം താവദേകം സന്തം അതിമഹത്വാദ് ദുരദ്ധ്യേയമനേകശാഖാഭേദേനസമാമ് നാതവന്തഃ" ഇതിൽ ഭ അനേകശാഖാഭേദേന സമാമ്നാവന്തഃ എന്ന വാക്യാംശവുമായി സമന്വയിക്കുമ്പോൾ ഭവദേം ഏകം സന്തം എന്ന അംശത്തിലെ വേദശബ്ദം ഓരോ മൂലവേദത്തേയും കുറിക്കുന്നുവെന്ന് പകൽപോലെ വ്യക്തം. (പുറം 25)*

ഇരുപതാം നൂറ്റാണ്ടിൽ മാത്രം പാശ്ചാത്യ സർവകലാശാലകളിൽ വികസിപ്പിച്ചെടുത്ത 'പാഠവിമർശനം', 'ഘടനാവാദം' മുതലായ വിശകലന സാമഗ്രികൾ ഭാരത ത്തിൽ അവയുടെ പ്രാഥമിക രൂപത്തിലെങ്കിലും നേരത്തെതന്നെ പ്രചരിച്ചിരുന്നു എന്ന് വ്യക്തമാക്കുന്നതാണ് ദയാനന്ദന്റെയും മറ്റും ഈദൃശ്യ വിശകലനങ്ങൾ. തൃക്കണ്ണമംഗലത്ത് താമസിച്ചുകൊണ്ട് പുസ്തകങ്ങൾ എഴുതിത്തുടങ്ങിയെങ്കിലും ആദ്യമൊക്കെ അവ പ്രസിദ്ധീകരിക്കാൻ വിഷമം അനുഭവപ്പെട്ടു എന്നാണ് അനുമാനിക്കേണ്ടത്. അതുകൊണ്ട് എളിയതോതിൽ 'ആര്യപ്രകാശനം' എന്നൊരു പ്രസിദ്ധീകരണശാല തന്നെ അദ്ദേഹം ആരംഭിക്കുകയും ചില പുസ്തകങ്ങൾ അതു മുഖേന പ്രസിദ്ധീകരിക്കുകയും ചെയ്തു. പക്ഷേ അധികം താമസിയാതെ സാഹിത്യ അക്കാദമിയും ഭാഷാ ഇൻസ്റ്റിറ്റ്യൂട്ടും പോലുള്ള സ്ഥാപനങ്ങളും സാഹിത്യ പ്രവർത്തക സഹകരണ സംഘം പോലുള്ള വൻ പ്രസാധകരും വേദബന്ധുവിന്റെ പുസ്തകങ്ങൾ അന്വേഷിച്ചു പിടിച്ച് പ്രസിദ്ധീകരിക്കാൻ തുടങ്ങി.

പ്രായം ഏറും തോറും *വേദബന്ധു*വിന് ജ്ഞാനോല്പാദനശേഷിയും ത്വരയും വർധിച്ചുകൊണ്ടിരുന്നു എന്നാണ് അവസാനക്കാലത്തെ അദ്ദേഹത്തിന്റെ രചനകളുടെ ഗുണവും ഗണവും കൊണ്ട് ഊഹിക്കേണ്ടത്.... ..ഇംഗ്ലീഷിലും ഹിന്ദിയിലും അദ്ദേഹം എഴുതിയിട്ടുള്ള കൃതികൾകൂടി കണക്കിലെടുത്താൽ 30 എണ്ണമെങ്കിലും വരുമെന്നാണ് എൻ.വി.കൃഷ്ണവാരിയർ ഒരിക്കൽ എന്നോട് പറഞ്ഞത്. നിർഭാഗ്യവശാൽ ഡോ.സുകുമാർ അഴിക്കോട് രസഭാരതിയുടെ അവതാരികയിൽ എഴുതിയതുപോലെ *വേദബന്ധു* വിലയേറിയ അനേകം ഗ്രന്ഥങ്ങൾ മലയാളത്തിൽ എഴുതിയിട്ടുണ്ടെങ്കിലും അദ്ദേഹം അവയ്ക്ക് അർഹമാം വണ്ണം മലയാളികൾക്ക് സുപരിചിതനായ ഒരു എഴുത്തുകാരനല്ല. അദ്ദേഹത്തിന്റെ ജീവചരിത്രത്തിന്റെ ഒരു രൂപരേഖ ഏതാനും വാചകങ്ങളിൽ എഴുതി ഒപ്പിക്കാൻ തന്നെ വളരെയേറെ ക്ലേശിക്കേണ്ടിവന്നു. എന്നിട്ടും ഇനിയും പല വിടവുകൾ അതിൽ ബാക്കിയാണ്. സ്വാതന്ത്ര്യസമരസേനാനി, സാമൂഹ്യതിന്മകൾക്കെതിരെ തൂലിക കൊണ്ടും ശരീരം കൊണ്ടും പോരാടിയ ധീരാത്മാവും വിവിധ ഭാഷാപണ്ഡിതനായ പ്രഗത്ഭഗ്രന്ഥകർത്താവും മറ്റും ആയിരുന്ന വേദ ബന്ധുവിനെയും അദ്ദേഹം അവശേഷിപ്പിച്ച പൈതൃകത്തെയും മലയാളികൾ ഇനിയും ഏറെ അറിയേണ്ടതുണ്ട്.

അവലംബം:- കേരളനവോത്ഥാനം, രണ്ടാം സഞ്ചിക
(ചിന്ത പബ്ലിഷേഴ്സ്- തിരുവനന്തപുരം)

സ്തുതാ മയാ വരദാ വേദമാതാ
പ്രചോദയന്താം പാവമാനി ദ്വിജാനാമ്
ആയുഃ പ്രാണം പ്രജാം പശും കീർത്തിം ദ്രവിണം
ബ്രഹ്മവര്ചസം മഹ്യം ദത്വാ വ്രജത ബ്രഹ്മലോകമ്
*- (അഥര്വവേദം 19.71.1.)*

**വേദബന്ധു - എസ്. ഗുപ്തൻനായർ സ്മരണിക 2019**





ഗുരു നിത്യചൈതന്യയതി

# മാനവികതയുടെ നവനീതം

**വിനയവാനും സ്നേഹവാനുമായ ആ നിർമല പുരുഷനെ ഞാൻ പ്രാത:സ്മരണീയനായി കരുതുന്നു...**

എനിക്ക് പതിനെട്ട് വയസ്സുള്ളപ്പോൾ കൊട്ടാരക്കര തൃക്കണ്ണമങ്കൽ എന്ന സ്ഥലത്തായിരുന്നു ഞാൻ താമസിച്ചിരുന്നത്. എന്റെ അയൽപക്കത്ത് ശ്രീ. *വേദബന്ധു*ശർമ അദ്ദേഹത്തിന്റെ അമ്മയേയും വേളിയേയും കൂട്ടി അടുത്ത വീട്ടിലായിരുന്നു താമസം. അന്ന് *വേദബന്ധു*ശർമയ്ക്ക് എന്നേക്കാൾ അഞ്ച് വയസ്സ് ഇളപ്പമുള്ള ഒരു മകനുണ്ടായിരുന്നു. മകൻ വളരെ ഊർജസ്വലനായിരുന്നതു കൊണ്ടു പല വികൃതിയും കാട്ടുമായിരുന്നു. എന്നാലും ഞങ്ങൾക്കെല്ലാം അവനെ വലിയ കാര്യമായിരുന്നു.

ശർമാജി എന്നേയും കൂടി ആര്യസമാജത്തിൽ ചേർത്ത് ഒരു ജയചന്ദ്രശർമയാക്കൻ വളരെ ആഗ്രഹിച്ചിരുന്നു. അതിന്റെ ഒരു പ്രാരംഭ നടപടിയെന്നപോലെ എല്ലാ ദിവസവും പാൽക്കാരൻ ശർമാജിയുടെ വീട്ടിൽ പാൽ കൊണ്ടു വരുമ്പോൾ എന്നെകൊണ്ട് ഒരു മൺചട്ടി കഴുകിച്ച് പാൽ അതിൽ ഒഴിച്ച് ഞാൻ തന്നെ അതു കാച്ചികൊടുക്കണമെന്ന് അദ്ദേഹത്തിന് നിർബന്ധമുണ്ടായിരുന്നു. ശർമാജിയുടെ വൃദ്ധയായ മാതാവിനു അത് വൈദികത്തിന് ചേർന്നതാണോ എന്ന് ശങ്ക. പാലുകാച്ചി ഞാൻ അടുപ്പിൽ നിന്നും താഴെ ഇറക്കി വെച്ചാൽ മൂന്നു ഗ്ലാസിൽ പാലൊഴിച്ച് പഞ്ചസാരയിട്ടു ഞാൻ ഇളക്കി കൊടുക്കണം. ഒന്ന് ശർമാജിക്ക്, ഒന്ന് അമ്മക്ക്, ഒരു ഗ്ലാസ് പാൽ എനിക്ക് തന്നെ. അമ്മ അപ്പോൾ ബഹളം കൂട്ടും. പാൽ കാച്ചി കൊടുക്കുന്ന ഞാൻ ബ്രഹ്മണൻ തന്നെയാണോ എന്നറിഞ്ഞേ അമ്മ പാലു കുടിക്കുകയുള്ളൂ. ശർമാജി പറയും ശുദ്ധമായ ബ്രാഹ്മണൻ, ജയചന്ദ്രശർമ. അപ്പോൾ അമ്മ ഉറക്കെ സംസാരിക്കാൻ തുടങ്ങും. ശർമാജി പറയും പൈത്യം പോകട്ടെ അമ്മാ. അദ്ദേഹം പറയുന്ന പൈത്യം ജാതി പൈത്യമാണ്. ഞാൻ ഒരു ചണ്ഡാളനായി ജനിച്ചതുകൊണ്ട് *വേദബന്ധു*ശർമയുടെ അമ്മയ്ക്കെങ്കിലും പൈത്യം പോകാൻ എനിക്ക് ദിവസവും പോയി പാലു കാച്ചി കൊടുക്കേണ്ടി വന്നിട്ടുണ്ട്. ഇങ്ങനെയാണ് ഞങ്ങളുടെ ബന്ധം തുടങ്ങിയിട്ടുള്ളത്. ഞാൻ സ്കൂൾ ഫൈനൽ ജയിച്ചതിനുശേഷം ഉപനയനം കഴിപ്പിച്ച് ആഫ്രിക്കയിലെ ആര്യസമാജത്തിന്റെ പ്രചാരകനാക്കാൻ അദ്ദേഹം തീരുമാനിച്ചു. അങ്ങനെ ഞാൻ ആത്രേയ ഗോത്രക്കാരനായി. അദ്ദേഹം പല മന്ത്രങ്ങളും പറഞ്ഞുതരും. വേദോപനിഷത്തുക്കൾ പഠിക്കണമെന്നും എന്നെ നിർബന്ധിച്ചു കൊണ്ടിരുന്നു. എന്റെ ഗോത്രം ആത്രേയമാണോ എന്ന് അറിഞ്ഞുകൂടാ. എന്നാലും ആയുർവേദത്തിൽ എനിക്ക് കമ്പം ഉണ്ടായി.

പിന്നെ ഞാൻ നാടുവിട്ടു പലയിടത്തും പോയെങ്കിലും *വേദബന്ധു*ശർമാജിയുടെ അനുഗ്രഹം എന്നിൽ തുടർന്ന് കൊണ്ടിരുന്നു. അദ്ദേഹത്തിന്റെ പുസ്തകങ്ങൾ എന്നെ പില്ക്കാലത്ത് വളരെയധികം സ്വാധീനിച്ചു. ഇപ്പോഴെന്റെ കൈവശം രസഭാരതിയും *ഋഗ്വേദപ്രവേശിക*യും താണ്ഡവലക്ഷണവും മാത്രമേയുള്ളൂ. അദ്ദേഹത്തിന്റെ രസഭാരതി എന്നെ വശീകരിക്കയാൽ പില്ക്കാലത്തു ഞാൻ പണ്ഡിതരാജന്റെ രസഗംഗാധരം പലയാവർത്തി വായിച്ചു പഠിക്കുകയും ചില ഭാഗങ്ങൾ മലയാളത്തിൽ ആക്കാൻ ശ്രമിക്കുകയും ചെയ്തു. സിംഗപ്പൂരിൽ ആയിരിക്കുമ്പോൾ താണ്ഡവലക്ഷണങ്ങൾ ചിത്രീകരിചിട്ടുള്ള മനോഹരമായ ഒരു പുസ്തകം കിട്ടി. ആഗ്രന്ഥം *വേദബന്ധു*ശർമാജിയുടേതായിരുന്നില്ലെങ്കിലും അദ്ദേഹത്തിന്റെ ഓർമയ്ക്കായി ഞാൻ അതുവാങ്ങി ഇപ്പോഴും സൂക്ഷിക്കുന്നു. വളരെ കൊല്ലങ്ങൾക്ക് ശേഷം ഈശാവാസ്യോപനിഷത്തിനും, മാണ്ഡൂക്യോപനിഷത്തിനും വ്യാഖ്യാനമെഴുതിയിട്ട് ബൃഹദാരണ്യകോപനിഷത്തിന്റെ മൂന്നുവാല്യങ്ങൾ ഇംഗ്ലീഷിലും മലയാളത്തിലും എഴുതി പ്രകാശിപ്പിച്ചു. സാമവേദത്തിനോടും ഛാന്ദോഗ്യോപനിഷത്തിനോടും മമത





**എം. പി. അപ്പൻ**

(സമ്പാദകൻ - കെ. കനകരാജ്)




# വേദവിത്തായ വേദബന്ധു

ഗൃഹസ്ഥാശ്രമിയായ ഒരു സന്ന്യാസി ആയിരുന്നില്ലേ അദ്ദേഹമെന്ന് എനിക്ക് തോന്നിയിട്ടുണ്ട്.

ഈ നൂറ്റാണ്ടിൽ ആർഷഭൂമിയിൽ ജീവിച്ചിരുന്ന ആധ്യാത്മികാചാര്യന്മാരുടെ മുൻപന്തിയിൽ നിതാന്തകാന്തി ചിന്തി ആദരണീയനായി ഭവിച്ച ഒരു പുണ്യപുരുഷനാണ് യശഃശരീരനായ *വേദബന്ധു* അവർകൾ. മർത്ത്യാകൃതി പൂണ്ട വേദോപനിഷത് സാരസർവസ്വമാണ് അദ്ദേഹമെന്ന പറഞ്ഞാലും തെറ്റില്ല.

ഗൃഹസ്ഥാശ്രമിയായ ഒരു സന്ന്യാസി ആയിരുന്നില്ലേ അദ്ദേഹമെന്ന് എനിക്ക് തോന്നിയിട്ടുണ്ട്. രജസ്തമോഗുണങ്ങളിൽ നിർമഗ്നരായ സഹോദര കോടികളോട് അനുകമ്പയും അതേസമയത്ത് ചെറിയൊരു വിദ്വേഷവും അധ്യാത്മാചാര്യന്മാർക്കുണ്ടാകാറുണ്ട്. ആ മനോഭാവം അദ്ദേഹത്തിനും ഉണ്ടായിരുന്നുവെന്ന് ഞാൻ ഊഹിക്കുന്നതിൽ അപരാധം ഉണ്ടെങ്കിൽ വായനക്കാർ ക്ഷമിക്കണം.

പതിനേഴാമത്തെ വയസ്സിൽ കാശിയിൽ പോകാനുംവിശ്വേശ്വരാനന്ദ,വിശ്വബന്ധു,പണ്ഡിതളുഷിറാം എന്നീ മഹാന്മാരുടെ ശിഷ്യത്വം സമ്പാദിച്ച് വേദോപനിഷത്തുക്കൾ അവധാനപൂർവം അഭ്യസിക്കാനും *വേദബന്ധു*വിനു സാധിച്ചു. ആര്യസമാജത്തിന്റെ ആദിമമിഷണറിമാരിൽ ഒരാളായി *വേദബന്ധു* അനുഷ്ഠിച്ചസേവനം ചിരസ്മരണീയമാണ്. ദയാനന്ദസരസ്വതിയുടെ 'സത്യാർഥപ്രകാശം' വിവർത്തനം ചെയ്തത് *വേദബന്ധു*വായിരുന്നല്ലോ. ആ ഗ്രന്ഥം, ഹൈസ്കൂളിൽ പഠിക്കുന്ന കാലത്ത് ഞാൻ വായിച്ചത് വ്യക്തമായി ഓർക്കുന്നു.

പഞ്ചാബിലെ ഉയർന്ന വേദാന്തസ്ഥാപനങ്ങളിൽ ആചാര്യനായി അദ്ദേഹം പ്രവർത്തിച്ചു തുടങ്ങി. അങ്ങനെ ഉത്തരേന്ത്യയിലെ പല പ്രദേശങ്ങളിലും അദ്ദേഹം അമൃതവർഷം പൊഴിക്കുന്ന ഒരു മനുഷ്യമേഘമായി സേവനം നിർവഹിച്ചത് ആരും മറന്നു കൂടാത്തതാണ്. കേരളത്തിലും അദ്ദേഹം മഹനീയ സേവനമാണ് നടത്തിയത്. മുപ്പതോളം ഗ്രന്ഥങ്ങൾ അദ്ദേഹം മലയാളത്തിൽ എഴുതി പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. അവയുടെ മഹിമ വിദ്വജ്ജനങ്ങൾ ഗ്രഹിച്ചിട്ടുണ്ടെന്നും പറയണം.

മഹാകവി പള്ളത്തു രാമന്റെ 'മിത്രകാന്തി' എന്ന ഖണ്ഡകാവ്യത്തിന് *വേദബന്ധു* എഴുതിയ അവതാരിക എന്റെ മനസ്സിൽ മായാത്ത മുദ്രപതിപ്പിച്ചിട്ടുണ്ട്. ആ കാവ്യം മഹാകവി വള്ളത്തോൾ, എ. ആർ. രാജരാജവർമ തുടങ്ങിയ സാഹിത്യമഹാരഥന്മാരുടെ മുക്തകണ്ഠമായ ശ്ലാഘ നേടിയതാണ്. അതിലുള്ള വരികൾ പലപ്പോഴും ഞാൻ ഓർമിപ്പിക്കാറുണ്ട്. ചിലതു കുറിക്കട്ടെ:-

*'സ്മേരതാരങ്ങളിൽ നിന്നും*
*അലകടലിന്നടിയെ*
*വേറെ വിണ്ണാക്കുന്ന*
*മണിമാലയിൽ നിന്നും*
*ഉദയപ്പൊൻ മലയിൽ*
*നിന്നൊലിക്കുമൊളിയിൽനിന്നു*
*ഹൃദയമലിക്കുമന്തിമേഘത്തിൽ നിന്നും*
*സത്യസൗന്ദര്യങ്ങൾ സമാഹരിച്ച കവികൾ*
*വർത്തിക്കയാൽ വർഗമൈത്രി വരച്ചുകാട്ടി'*

*വേദബന്ധു*വും ഞാനും പലപ്പോഴും തിരുവനന്തപുരത്തു പുത്തൻചന്ത മെയിൻ റോഡിൽ വെച്ചു



തോന്നുവാനും ശർമാജിയിൽ നിന്നും ലഭിച്ച പ്രചോദനം എനിക്ക് വലിയ അനുഗ്രഹമായി തീർന്നു. എത്രയും വിനയവാനും സ്നേഹവാനുമായ ആനിർമല പുരുഷനെ ഞാൻ പ്രാതഃസ്മരണീയനായി കരുതുന്നു. ഇതാണ് എന്റെ പവിത്രമായ ആ പഴയ സ്മരണ. (സമ്പാദകൻ - കെ. കനകരാജ്)

സന്ധ്യാവേളകളിൽ കണ്ടുമുട്ടാറുണ്ടായിരുന്നു. അദ്ദേഹം പരിഭാഷപ്പെടുത്തിയിരുന്ന കാവ്യശാസ്ത്ര ഗ്രന്ഥങ്ങളും മറ്റും പ്രസിദ്ധപ്പെടുത്താൻ മാർഗമാരായുന്ന കാലയളവായിരുന്നു അത്. ചിലപ്പോഴൊക്കെ അദ്ദേഹത്തിന്റെ ധർമരോഷം സംഭാഷണത്തിൽ പ്രകടമാക്കിയതായും ഞാൻ ഓർക്കുന്നു.

ഒരു കോളേജ് ലക്ചറർ ആയിരുന്നെങ്കിൽ മറ്റു പലരേയും അപേക്ഷിച്ച് താൻ കൂടുതൽ ശോഭിക്കുമായിരുന്നുവെന്ന് അദ്ദേഹം ഒരു ദിവസം പ്രസ്താവിക്കുകയുണ്ടായി. ആ സമയത്ത് എന്റെ കൂടെ നാലങ്കൽ കൃഷ്ണപിള്ള അവർകൾ ഉണ്ടായിരുന്നു. ആ പ്രത്യയസ്ഥൈര്യം പ്രകടിതമായപ്പോൾ ഞങ്ങൾ മന്ദഹസിക്കുകയാണ് ചെയ്തത്. തീർച്ചയായും അദ്ദേഹം ഒരു കോളേജ് പ്രൊഫസറായി അത്യധികം ശോഭിക്കുമായിരുന്നു. എന്തുചെയ്യാം ഭാഗ്യദേവത അദ്ദേഹത്തെ ആ വിധത്തിൽ അനുഗ്രഹിച്ചില്ല.

അദ്ദേഹത്തിന്റെ കാവ്യശാസ്ത്രഗ്രന്ഥങ്ങളിൽ ചിലത് കണ്ടിട്ടുണ്ട്. ചിലതുവായിക്കാൻ തുടങ്ങിയെങ്കിലും മുഴുവനും പാരായണം ചെയ്യാൻ സാധിച്ചില്ല. അക്ഷരങ്ങളുടെ ലഘുത്വവും കണ്ണിന്റെ വൈകല്യവുമായിരുന്നു കാരണങ്ങൾ. ആഗ്രന്ഥങ്ങൾ നിപുണമായി എഴുതിയതാണെന്നും പ്രയോജനപ്രദമാണെന്നും എനിക്ക് ബോധ്യമായി.

കേരള സർക്കാരിന്റെ നിയന്ത്രണത്തിലുള്ള സാംസ്കാരിക പ്രസിദ്ധീകരണ വകുപ്പ് *വേദബന്ധു*വിന്റെ രണ്ടു മഹാഗ്രന്ഥങ്ങൾ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. താണ്ഡവലക്ഷണമെന്ന ഗ്രന്ഥം പുറത്തുവന്നു. അതു ഞാൻ വായിച്ചിട്ടുണ്ട്. ഒന്നാമത്തെ ഗ്രന്ഥം, രണ്ടാമത്തെ ഗ്രന്ഥം മുദ്രിതമായോ എന്നത് ഓർമയില്ല. അന്ന് സാംസ്കാരിക പ്രസിദ്ധീകരണ വകുപ്പ് ഉപദേശകസമിതിയുടെ ചെയർമാൻ പ്രൊഫ. എസ്. ഗുപ്തൻ നായർ ആയിരുന്നു. അദ്ദേഹം ശക്തമായി വാദിച്ചാണ് ആ ഗ്രന്ഥം പ്രസിദ്ധപ്പെടുത്തണമെന്ന് സമിതി അംഗങ്ങളെക്കൊണ്ടു സമ്മതിപ്പിച്ചത്.

*വേദബന്ധു*വിനെ ഗണ്യമായ രീതിയിൽ അങ്ങനെ ആദരിക്കാൻ കേരള സർക്കാരിനു സാധിച്ചുഎന്നവസ്തുത ആ പ്രസിദ്ധീകരണവിഭാഗത്തിന്റെ ഉപദേശകസമിതിയിൽ ആദ്യം മുതൽ ഇന്നുവരെ മുടങ്ങാതെ അനുഗമിക്കാൻ ഭാഗ്യമുണ്ടായ ഈ ലേഖകൻ പ്രസ്താവിച്ചുകൊള്ളട്ടെ.

എത്ര വലിയ മഹാനെയും പിൻഗാമികൾ മറന്നു പോകാറുണ്ട്. ആ മഹാന്മാരുടെ ജീവിത ചരിതം പ്രസിദ്ധപ്പെടുത്തുകയും അവരുടെ കൃതികളെ തേടിപ്പിടിച്ച് വേണ്ടും വിധം മുദ്രണം ചെയ്ത് പ്രകാശിപ്പിക്കുകയും ചെയ്യേണ്ടത് പിൻഗാമികളുടെ കടമയാണ്. ഈ സ്മാരക ഗ്രന്ഥത്തിലൂടെ അനുഷ്ഠിക്കുന്ന സാംസ്കാരികയജ്ഞം ശ്ലാഘാനീയമാണ്. മഹാനായ *വേദബന്ധു*വിന്റെ പാവനാത്മാവ് നമ്മെയെല്ലാം അനുഗ്രഹിക്കുമാറാകട്ടെ എന്നു പ്രാർഥിച്ചു കൊള്ളുന്നു.

*അന്തഃഛിദ്രം നിമിത്തം ഇത്ര അശക്തവും, ആത്മാഭിമാനരാഹിത്യം നിമിത്തം ഇത്ര നിസ്തേജസ്കവും, നിരാധാരമായ ദുരഭിമാനം നിമിത്തം ഇത്ര സാമർഥ്യശൂന്യവും, അനാചാരം നിമിത്തം ഇത്ര മലിനവും, ജാതി ഭേദവും വർഗഭേദവും സ്വാർഥപ്രതിപത്തിയും നിമിത്തം ഇത്ര ഏതു സമുദായത്തിലെ വിജ്ഞരും ദൂരദർശികളുമായ അനുഗ്രഹീതവ്യക്തികൾ സനാതനധർമത്തിന്റെ ശാബ്ദികാർഥത്തിൽ ഞാന്നുകിടന്നുകൊണ്ട് ഹിന്ദുക്കളുടെ എണ്ണം എത്ര കുറഞ്ഞാലും ഹിന്ദുമതം നശിക്കയില്ലെന്നു ഘോഷിച്ചുകഴിയുന്നുവോ, ഏതു സമുദായത്തിലെ ചിന്താശീലരായ നേതാക്കന്മാർ അവരുടെ സ്വാർഥലാഭത്തിനും നേതൃത്വം വെച്ചുപോറ്റാനും വേണ്ടി മാത്രം ആഭ്യന്തരകലഹമുണ്ടാക്കി വകുപ്പുകൾ സൃഷ്ടിക്കുന്നതും, അപ്രകാരം വഴിതെറ്റിയ സാധുജനങ്ങളെ ആവേശത്തിന്റെയും വ്യാമോഹങ്ങളുടേയും കല്പിതമായ കെട്ടുപാടിൽ നിറുത്തി ആട്ടിൻപറ്റത്തെയെന്നപോലെ മേച്ചുനടക്കുന്നതും ജീവിതത്തിന്റെ അന്തിമമായ ആദർശമായി വിശ്വസിക്കുന്നുവോ, ഏതു സമുദായത്തിന്റെ സംഘടന ഒരംഗത്തേയോ ചില അംഗങ്ങളേയോ ദാസ്യത്തിനും അജ്ഞാനത്തിനും അന്ധവിശ്വാ സത്തിനും വിളനിലമാക്കി വെച്ചുകൊണ്ടിരിക്കുവാൻ സഹായിക്കുന്നുവോ, ആ സമുദായം തനിക്കോ ലോകത്തിനോ ഒരുതരത്തിലും നന്മചെയ്യാൻ സമർഥമാകാതെ, ക്രമേണ ക്ഷയിച്ച് ക്ഷയിച്ച് ലോപിക്കയോ, അല്ലെങ്കിൽ ഭൂകമ്പംപോലുള്ള ആഭ്യന്തരപ്രക്ഷോഭം നിമിത്തം തകർന്നു പൊടിഞ്ഞു നശിക്കയോ ചെയ്യും.*

*(പണ്ഡിത വേദബന്ധു)*

ഡോ. പി. എസ് രാധാകൃഷ്ണൻ
(സമ്പാദകൻ - കെ. കനകരാജ്)



# വേദബന്ധുവിന്റെ വിമർശാദർശം

നമ്മുടെ വിമർശനത്തിന്റെ പരിമിതമായ അർഥലോകത്തെ പരമാവധി വിപുലപ്പെടുത്തുവാൻ *വേദബന്ധു*വിനെ വിമർശകനെന്ന് വിശേഷിപ്പിച്ചേ തീരൂ.

*ബിരുദാനന്തര ബിരുദ പരീക്ഷയ്ക്ക് കുറിപ്പെടുക്കാൻ പാകത്തിൽ വല്ല തത്ത്വശാസ്ത്രങ്ങളും കാവ്യശാസ്ത്രങ്ങളും പരിചയപ്പെടുത്തുക വഴി നേടിയ ഒന്നല്ല വേദബന്ധുവിന്റെ വിമർശനദർശനം. ഭാരതീയകാവ്യശാസ്ത്രവും തത്ത്വശാസ്ത്രവും അദ്വൈതമായ ജൈവസത്തയാണെന്ന വെളിപാടിൽനിന്നാണ് ആ വിമർശാദർശം ജന്മമെടുക്കുന്നത്. ആ ധ്വന്യാത്മകമായ ചിന്തകളെ ദുർഗ്രഹം, സങ്കീർണം എന്നൊക്കെ വിളിച്ചാക്ഷേപിക്കുന്നതിനുപകരം, അവയുടെ പുനഃസൃഷ്ടിനടത്താനാണ് മലയാള വിമർശനം ശ്രമിക്കേണ്ടത്...*

പണ്ഡിറ്റ് *വേദബന്ധു*വിനെ ഉൾകൊള്ളാൻ മലയാള വിമർശനത്തിന് ഒരിക്കലും കഴിഞ്ഞിരുന്നില്ല. കർമനിരതമായ ഒരു ജീവിതം കൊണ്ടാണ് *വേദബന്ധു* ഈ അവഗണയെ നേരിട്ടത്. എഴുതേണ്ടിവന്ന അവസരങ്ങളിലെല്ലാം തന്നെ തന്റെ കർമബലം കൊണ്ട് മലയാള വിമർശനലോകത്തിന്റെ പരിമിതികളെ ഉല്ലംഘിക്കുവാനായിരുന്ന *വേദബന്ധു* എപ്പോഴും ശ്രമിച്ചത്. വിമർശകൻ എന്ന വിശേഷണം ഉപയോഗിച്ച് *വേദബന്ധു*വിനെ ചെറുതാക്കുകയല്ല ഇവിടെ ഉദ്ദേശ്യം. നമ്മുടെ വിമർശനത്തിന്റെ പരിമിതമായ അർഥലോകത്തെ പരമാവധി വിപുലപ്പെടുത്തുവാൻ *വേദബന്ധു*വിനെ വിമർശകനെന്ന് വിശേഷിപ്പിച്ചേ തീരൂ. കാരണം, മലയാള വിമർശനത്തെ സൈദ്ധാന്തികമായും ദാർശനികമായും പുനരുജ്ജീവിപ്പിക്കുവാൻ പോന്ന അനേകം ധ്വനിപാഠങ്ങൾ സൃഷ്ടിക്കുവാൻ *വേദബന്ധു*വിന് കഴിഞ്ഞിട്ടുണ്ട് എന്നത് തന്നെ.

*'കാവ്യകലയെപ്പറ്റി' 'ലോഗിനസിന്റെ ഉദാത്തതാ സമീക്ഷ' 'കാവ്യശില്പം' 'യവനകാവ്യതത്ത്വങ്ങൾ' 'ഭാരതീയ കാവ്യ ശാസ്ത്രസാരം' 'രസഭാരതി' 'അഭിനവഗുപ്തന്റെ രാസസിദ്ധാന്തം' 'അർഥവിജ്ഞാനം'* എന്നി ഗ്രന്ഥങ്ങളിലായാണ് *വേദബന്ധു*വിന്റെ വിമർശം സമാഹരിക്കപ്പെട്ടിരിക്കുന്നത്. ഈ ഗ്രന്ഥങ്ങളിൽ ഉടനീളം ചേർത്തിട്ടുള്ള അടികുറിപ്പുകളും പിൻകുറിപ്പുകളും വരെ *വേദബന്ധു*വിന്റെ വിമർശനത്തിന്റെ ആഴവും വ്യാപ്തിയും വെളിപ്പെടുത്തുന്നവയാണ്. സൗന്ദര്യദർശനത്തിന്റെ അനന്തമായ സാധ്യതകൾ ധ്വനിപ്പിക്കുന്ന സൂക്ഷ്മതത്ത്വങ്ങളെ കാര്യകാരണങ്ങളോടെ വിവരിച്ചു പോകുന്നതാണ് *വേദബന്ധു*വിന്റെ ശൈലി ഈ സൈദ്ധാന്തികമായ അന്വേഷണത്തെ ഒരു പുസ്തകത്തിൽ മാത്രമായി പരിമിതപ്പെടുത്താതെ ഒന്നിൽനിന്നും അടുത്തതിലേക്ക് വ്യാപിപ്പിക്കുവാൻ അദ്ദേഹം എപ്പോഴും ശ്രദ്ധിച്ചിരുന്നു. *വേദബന്ധു*വിന്റെ വിമർശനത്തിലെ സൈദ്ധാന്തികവും ദാർശനികവുമായ അർഥലോകം ഈ സാഹചര്യത്തിലാണ് രൂപപ്പെടുത്തുന്നത്.

രസദർശനം സാർവകാലികമായ സിദ്ധാന്തമായി രൂപപ്പെടുന്നത് *ഭരതമുനി*യുടെ *നാട്യശാസ്ത്ര*ത്തോടെയാണല്ലോ. *നാട്യശാസ്ത്ര*ത്തിലെ രസവികല്പം ഉൾപ്പെടെയുള്ള ചില ഭാഗങ്ങൾ *വേദബന്ധു* പരിഭാഷപ്പെടുത്തിയിട്ടുണ്ട് *നാട്യോല്പത്തി* പരിഭാഷപ്പെടുത്തുന്നിടത്ത് അപൂർവമായ ഒരു ധ്വനിപാഠമാണ് *വേദബന്ധു* സൃഷ്ടിക്കുന്നത്. *'ക്രീഡനീയകം'* എന്ന തത്ത്വമാണിവിടെ ഉദ്ദേശിക്കുന്നത്. *യോഗദർശന*ത്തോടും *കഥാർസിസി*നോടും സാധാരണീകരണ പ്രക്രിയയോടുമൊക്കെ താരത



മ്യം ചെയ്താണ് *വേദബന്ധു* ക്രീഡനീയകത്തെ വ്യാഖ്യനിക്കുന്നത് അതിലേക്ക് പോകുംമുമ്പ് *ക്രീഡനീയകം* എന്തെന്ന് വിശദീകരിക്കേണ്ടതു ണ്ട്.

*എന്താണ് ക്രീഡനീയകം?*

*ഗ്രാമ്യധര്‍മപ്രവൃത്തേ തു*
*കാമലോഭവശംഗതേ*
*ഈര്‍ഷ്യാ ക്രോധാദി സമ്മൂഢേ*
*ലോകേ സുഖിത ദുഃഖിതേ.*
*മഹേന്ദ്ര പ്രമുഖൈര്‍ ദേവൈരുക്തഃ*
*കില പിതാമഹഃ*
*ക്രീഡനീയകമിച്ഛാമോ*
*ദൃശ്യം ശ്രവ്യം ച യദ് ഭവേത്..*

*(ഭാരതീയ കാവ്യശാസ്ത്രസാരം. പുറം 357)*

മഹേന്ദ്രന്മാര്‍ മുതലായ ദേവന്മാര്‍ ബ്രഹ്മാവിനെ സമീപിച്ചിട്ട് പറഞ്ഞു:- *'ധര്‍മശാസനങ്ങള്‍ക്ക് വിപരീതമായി ആചരിക്കുന്നവരും കാമലോഭങ്ങ ളില്‍ കുടുങ്ങിക്കഴിയുന്നവരും ഈര്‍ഷ്യാക്രോധ ങ്ങള്‍ക്ക് വശഗരായി സുഖദുഃഖങ്ങള്‍ അനുഭവിക്കു ന്നവരുമായ ജനങ്ങള്‍ക്ക് പ്രയോജനപ്പെടുമാറ് ദൃശ്യവും ശ്രാവ്യവും ഒന്നിച്ചുള്ളതായ ക്രീഡാനീയ കം ഞങ്ങള്‍ ഇച്ഛിക്കുന്നു.'* കേവലം ഒരു പരിഭാഷ കന്‍ മാത്രമായിരുന്നെങ്കില്‍ ഇവിടം കൊണ്ടു് തൃ പ്തിപ്പെട്ടേനെ, എന്നാല്‍ *വേദബന്ധു* ഒരു പരിഭാഷ കന്‍ മാത്രമായിരുന്നില്ലല്ലോ. ക്രീഡനീയകമെ ന്ന തത്ത്വത്തെ അദ്ദേഹം ഇങ്ങനെ വിശദീകരിക്കു ന്നു. *'ക്രീഡനീയകം = ചിത്തത്തിന്റെ വിക്ഷിപ്താവ സ്ഥയുണ്ടാക്കുന്ന കലാവിശേഷം. പതഞ്ജലിയുടെ യോഗദര്‍ശനത്തില്‍ വിക്ഷിപ്താവസ്ഥ യോഗയോ ഗ്യമാണെന്ന് പറയുന്നു. ക്ഷിപ്താവസ്ഥയെക്കാള്‍ ശ്രേഷ്ഠമാണ് വിക്ഷിപ്താവസ്ഥ. അരിസ്റ്റോട്ടിലി ന്റെ കതാര്‍സിസ് (= വിരേചനം) എന്ന സിദ്ധാ ന്തത്തിനും യോഗദര്‍ശനത്തിലെ വിക്ഷിപ്തതയ്ക്കും തമ്മില്‍ ലോലമായ സമാനത കണ്ടെത്താവുന്ന താണ്.'* (ഭാരതീയ കാവ്യശാസ്ത്രസാരം. പുറം 21)

യോഗദര്‍ശനത്തിലെ വിക്ഷിപ്തതയോടും *അരി സ്റ്റോട്ടിലിന്റെ കാതാര്‍സിസിനോടും* ബന്ധപ്പെട്ട ത്തി *ക്രീഡനീയകത്തെ* വ്യാഖ്യാനിക്കുവാനാണ് *വേദബന്ധു* ഒരുങ്ങുന്നത്.

## ആത്മവിശ്രാന്തിയുടെ പൊരുള്‍

ദൃശ്യവും ശ്രാവ്യവും കൂടിച്ചേര്‍ന്ന *ക്രീഡനീയകം* വര്‍ണജാതിഭേദമില്ലാതെ ഏവര്‍ക്കും ആസ്വദി ക്കാവുന്നതാണെന്ന് *ഭരതമുനി* പറഞ്ഞിട്ടുണ്ട്. ക്രീഡ നീയകത്തിന്റെ ആസ്വാദനം, ചിത്തവൃത്തികലുഷ മായ മാനസികാവസ്ഥയില്‍ നിന്നുള്ള മുക്തിയാ ണ് സാധ്യമാക്കുന്നത്. അവിടെ കാലപരവും ദേശികവും വ്യക്തിഗതവുമായ പരിമിതികളെ ആസ്വാദകന്‍ അതിജീവിക്കയാണ് ചെയ്യുന്നത്. ആസ്വാദനം, സര്‍വലൗകികമായ അനുഭവമായി പരിണമിക്കുന്നത് അങ്ങനെയാണ്. ക്രീഡനീയ കത്തിന്റെ ആസ്വാദാനുഭവം കഥാര്‍സിസിനോടും സാധാരണീകരണം പ്രക്രിയയോടും ബന്ധപ്പെട്ടു ന്നത് അത്തരമൊരു അര്‍ഥപരിസരത്തിലാണ്.

കതാര്‍സിസിന് വിശുദ്ധീകരണമെന്ന അര്‍ ഥമല്ല *വേദബന്ധു* സ്വീകരിക്കുന്നത്. ദുഖാന്തനാ ടകം കാണുന്ന വ്യക്തിയുടെ വികാരങ്ങളെ പുറം തള്ളുകയോ വികാരങ്ങളുടെ ഗുണത്തില്‍ മാറ്റം വരുത്തുകയോ അല്ല അവിടെ സംഭവിക്കുന്നത്. വികാരങ്ങളോടുള്ള ആത്മാവിന്റെ ബന്ധത്തി ലാണ് പരിണാമം സംഭവിക്കുന്നത്. കരുണവും ഭയവും അനുഭവിക്കുന്നത് ആത്മാവാണല്ലോ. ആ അനുഭവം പ്രക്ഷുബ്ധമായ ആത്മാവിനെ ശാന്ത മാക്കുന്നു. അങ്ങനെ ആതതി (ടെന്‍ഷന്‍) അയ ഞ്ഞ ആത്മാവില്‍ മാത്രമേ ഭാവസന്തുലനാവസ്ഥ സൃഷ്ടിക്കപ്പെടുന്നുള്ളൂ. വിരേചനഫലമായ ആത്മ വിശ്രാന്തിയുടെ പൊരുളെന്തെന്ന് *വേദബന്ധു* വിവേചിച്ചറിയുന്നതിങ്ങനെയാണ്.

*വേദബന്ധു*വിന്റെ അന്വേഷണം ഇവിടെ നി ന്നും ആരംഭിക്കുകയാണ് ചെയ്യുന്നതെന്ന് പറയേ ണ്ടിയിരിക്കുന്നു. അരിസ്റ്റോട്ടിലിയന്‍ കാവ്യശാസ്ത്ര ത്തെയും ഭാരതീയ സൗന്ദര്യ ദര്‍ശനത്തെയും സാ ദൃശ്യപ്പെടുത്തിക്കൊണ്ട് സാധാരണീകരണതത്ത്വ ത്തെ പുനര്‍വ്യാഖ്യാനിക്കാനാണ് *വേദബന്ധു* ശ്രമിക്കുന്നത്. നടന്ന കാര്യങ്ങള്‍ വിവരിക്കുകയ ല്ല, നടക്കാനിടയുള്ളത് - സംഭാവ്യതയുടേയും ആവ ശ്യകതയുടെയും നിയമമനുസരിച്ച് സംഭവിക്കാവു ന്നത് - വര്‍ണിക്കുകയാണ് കവികര്‍മം. സാര്‍വ ലൗകികത - സാധരണത്വം - നേടുകയാണ് കാ വ്യത്തിന്റെ പ്രയോജനം. പ്രതിഭാദര്‍ശനമുള്ള എഴു ത്തുകാരന്‍ കഥാപാത്രഗതമായ സ്വഭാവത്തോട് താദാത്മീകരണം നേടുകയാണ് ആദ്യം ചെയ്യു ന്നത്. തുടര്‍ന്ന് സാമാന്യവത്കൃതമായ കവിമ നസ്സ് തന്റേതെന്ന നിലയില്‍ നിന്ന് വേര്‍പെട്ട് ഉയരുന്നു. ഈ കാവ്യതത്ത്വങ്ങളെയെല്ലാം വായ നക്കാരന്റെ തലയില്‍ വച്ച് പുനര്‍വ്യാഖ്യാനിക്കു വാന്‍ *വേദബന്ധു* ശ്രമിച്ചിട്ടുണ്ടെന്നാണ് ശ്രദ്ധേ യമായ കാര്യം.




ഇത് സാധാരണീകരണതത്ത്വത്തോട് എങ്ങനെയാണ് *വേദബന്ധു* പൊരുത്തപ്പെടുത്താൻ ശ്രമിക്കുന്നതെന്ന് നോക്കാം. 'അവിടെ കവിയിൽ എന്റേതെന്ന തോന്നലിലുണ്ടാകുന്ന ദുഖമോ, പരന്റേതെന്ന തോന്നലിലുണ്ടാകുന്ന ഈർഷ്യാദ്വേഷങ്ങളോ ഇല്ലാതെ, സാധാരണീകൃതമായ സഹൃദയതജാഗ്രത്താകുന്ന അവസ്ഥയും,കവിഹൃദയവും ലോകഹൃദയവും അഭിന്നത്വമനുഭവിക്കുന്ന നിലയും സൂചിതമാണ്.

...വിഭാവമെന്നാൽ ശ്രോതാവോ പ്രേക്ഷകനോ അറിയുന്ന അർഥമാണ് ലൗകികജ്ഞാനത്തിന്റെ വിഷയമായ വിഭാവം, കാവ്യവർണിതമായ വിഭാവമല്ല...കാവ്യഗതമായ വിഭാവങ്ങൾക്ക് ഭൗതികമായ ബാഹ്യസത്ത വേണ്ട, അത് ഭാവനയെ ആശ്രയിക്കുന്നു. ലൗകികജ്ഞാനം വിശിഷ്ടവും കാവ്യഗതമായ വിഭാവം സാമാന്യവുമാണെന്ന് താൽപര്യം. വായനക്കാരനെയും എഴുത്തുകാരനെയും സർവലൗകികമായ സാധാരണീകരണത്തിലേക്ക് പരിണമിപ്പിക്കുന്നത് കൃതിയുടെ വിഭവാർഥസൂചകമായ സാമാന്യമാണെന്ന *വേദബന്ധു* സിദ്ധാന്തിക്കുന്നു.

ഈ സാമാന്യ വിശേഷതത്ത്വങ്ങളുടെ പുനർവ്യാഖ്യാനങ്ങൾ നടക്കുന്നത് *'കാവ്യകലയെപ്പറ്റി'* എന്ന ഗ്രന്ഥത്തിന്റെ പിൻകുറിപ്പുകളിലാണെന്ന കാര്യംകൂടി ഇവിടെ ഓർക്കേണ്ടതുണ്ട്. ഇതേ ആശയങ്ങളെത്തന്നെ *'യവനകാവ്യതത്ത്വങ്ങൾ'* എന്ന ഗ്രന്ഥത്തിൽ അടിക്കുറിപ്പായി സംഗ്രഹിച്ച് ചേർത്തിട്ടുള്ളത് കാണാം. ക്ലാസിക്കായ സൈദ്ധാന്തികപാഠത്തിന്റെ അർഥരഹസ്യമെന്തെന്ന് നിരന്തരമായി അന്വേഷിച്ചുകൊണ്ടിരിക്കാനുള്ള മനഃസാന്നിധ്യം അപൂർവമായ ഒന്നത്രേ. പ്രത്യേകിച്ചും, പിൻകുറിപ്പുകളും അടിക്കുറിപ്പുകളുമൊക്കെ വിമർശനത്തിൽ ഇഷ്ടജനസേവാകലുഷമായ ശ്രദ്ധബന്ധായി പറയുന്ന ഒരു കാലത്ത്!

സാമാന്യ വിശേഷ തത്ത്വങ്ങളുടെ അർധവിചാരം *രസഭാരതി* (നാട്യശാസ്ത്രത്തിന് അഭിനവഗുപ്തൻ എഴുതിയ വിവൃതിയുടെ ആറാം അധ്യായത്തിന്റെ പരിഭാഷ) എന്ന ഗ്രന്ഥത്തിലും കാണാം. അലൗകികവും ലൗകികവുമായ സ്ഥിതിവിശേഷം വ്യാഖ്യാനിക്കുന്ന സന്ദർഭമാണിവിടെ ഉദ്ദേശിക്കുന്നത്. രസങ്ങളിൽ ശൃംഗാരവും, കരുണവും സ്ഥായിഭാവപ്രഭാവങ്ങളാണ്. ഹാസ്യം, രൗദ്രം, വീരം, ഭയാനകം, ബീഭത്സം, അത്ഭുതം എന്നി രസങ്ങൾ സ്ഥായിഭാവാത്മകങ്ങളും. *ഭരതമുനി*യുടെ ഈ വിഭജനത്തെ *അഭിനവഗുപ്തൻ* വ്യാഖ്യാനിക്കുന്നുണ്ട്. ശൃംഗാരവും കരുണയും സ്ഥായിഭാവത്തിൽ നിന്നുണ്ടാകുന്നതാണ് എന്നാൽ ഹാസ്യാദികളായ രസങ്ങൾ സ്ഥായിഭാവാത്മകങ്ങളായാണ് അനുഭവപ്പെടുന്നത്. സ്ഥായിഭാവത്തിന്റെ കൂടെ ചേർത്തിട്ടുള്ള പ്രഭവഃ, ആത്മക, എന്നീ പദങ്ങളുടെ പ്രസക്തിയെന്തെന്ന് *വേദബന്ധു* അന്വേഷിക്കുന്നുണ്ട്.

രതി ശൃംഗാരത്തിന്റെയും, ശോകം കരുണത്തിന്റെയും സ്ഥായിഭാവമാണല്ലോ. ഈ സ്ഥായിഭാവത്തിൽനിന്നും വ്യതസ്തമായ പ്രതീതിയാണ് ശൃംഗാര-കരുണങ്ങളുടെ ആസ്വാദത്തിൽ അനുഭവപ്പെടുന്നത്. ഉദാഹരണത്തിന്, രതിലീലയുടെ ലൗകികമായ ദൃശ്യം കാണുന്ന വ്യക്തിയിൽ രസാനുഭൂതിയല്ല ഉണ്ടാകുന്നത്. മറിച്ച് ലജ്ജയും വെറുപ്പുമാണ് അയാളിൽ പ്രതീതമാകുന്നത്. വിജാതീയ പ്രതീതിയുണ്ടാക്കുന്നതാണ് ശൃഗാരവും കരുണവുമെന്ന് ഇവിടെ വ്യക്തമാകുന്നു. ശൃംഗാരത്തിന്റെ രസപ്രതീതി രതിരൂപമല്ല. സുഖരൂപമാകുന്നു. അതുപോലെ, കരുണരസത്തിന്റെ പ്രതീതി ശോകാത്മകമല്ല. ദുഃഖാത്മകമാണ്. ശൃംഗാരകരുണങ്ങളിലെ വിഭാവാദികളുടെ അസാധാരണത്വത്തെ ധ്വനിപ്പിക്കുവാൻ അഭിനവഗുപ്തൻ നടത്തുന്ന പരിശ്രമം സഫലമാകുന്നത് *വേദബന്ധു*വിന്റെ ഈ വ്യാഖ്യാനത്തിലാണെന്ന കാര്യം ഇവിടെ എടുത്തു പറയണം (രസഭാരതി പുറം 215)

ഇതിൽ നിന്നും വ്യത്യസ്തമാണ് ഹാസ്യാദികളായ രസങ്ങളുടെ അർഥപ്രതീതി അവയുടെ ലൗകികമായ ദൃശ്യവും രസപ്രതീതിയും ഭിന്നമാകുന്നില്ല. സ്ഥായിഭാവത്തിൽനിന്നും അഭിന്നമായ പ്രതീതി അനുഭവപ്പെടുന്ന ഹാസ്യാദികളായ രസങ്ങൾ ലൗകികവും സാധാരണവുമാണെന്ന് വ്യാഖ്യാനിക്കുകയാണ് അഭിനവഗുപ്തന്റെ ലക്ഷ്യം സജാതീയ പ്രതീതിജനകമായ ഹാസ്യാദി രസങ്ങൾ മുമ്പ് സൂചിപ്പിച്ച വിശേഷവിഭാഗമാണ് അർഥമാക്കുന്നത്. വിജാതീയപ്രതീതിജനകമായ ശൃംഗാരകരുണങ്ങൾ സാമാന്യവിഭാവത്തെയും.

ഇവിടെ *വേദബന്ധു* നടത്തിയ സൈദ്ധാന്തികമായ അന്വേഷണത്തിന് ഒരനുബന്ധംകൂടി എഴുതിചേർക്കേണ്ടതുണ്ട്. രസസ്വരൂപത്തെ ആധാരമാക്കി അഭിനവഗുപ്താചാര്യൻ നടത്തുന്ന ഈ താരതമ്യം അതിസൂക്ഷ്മമാണെന്ന് സമ്മതിക്കാം. രസസ്വരൂപത്തിനുള്ളിലെ അർഥഘടനയുടെ സൂക്ഷ്മസ്ഥിതിയെ അത് അഭിവ്യക്തമാക്കുന്നുമുണ്ട് എന്നാൽ അഭിനവഗുപ്തന്റെ ഈ തത്ത്വവിചിന്തനം അദ്ദേഹത്തിന്റെ ദർശനത്തെ തന്നെ മറുത്തുനിൽ




ക്കുന്നണ്ടെന്ന കാര്യം മറച്ചുവച്ചുകൂടാ. രസാഭിവ്യക്തി അഖണ്ഡമായ അനുഭവമാണെന്ന് സിദ്ധാന്തിച്ച ആളാണല്ലോ *അഭിനവഗുപ്തൻ.* രസാനുഭവം ജ്ഞാനസ്വരൂപമാണെന്നാണല്ലോ അദ്ദേഹം സിദ്ധാന്തിക്കുന്നത്. ആനന്ദമയവും ജ്ഞാനസ്വരൂപവുമായ ആത്മാവിന്റെ തന്നെ ആസ്വാദനമാണ് രസരൂപത്തിൽ പ്രതീകമാകുന്നത്. അവിടെ സംഭവിക്കുന്ന ലൗകികവാസനകളുടെ സാധാരണീകരണത്തിന് ആനുപാതികമായ മാറ്റമൊന്നും സംഭവിക്കുന്നുമില്ല. രതിശോകങ്ങളായാലും ഹാസ്യരൗദ്രങ്ങളായാലും സാധാരണീകരണത്തിലേക്കുള്ള പരിണാമം ഏറ്റക്കുറച്ചിലുകളോടെയല്ല, ലൗകികമെന്നും, അലൗകികമെന്നും സാധാരണമെന്നും അസാധാരണമെന്നുമുള്ള ദ്വൈതാവസ്ഥയല്ലവിടെ അനുഭവപ്പെടുന്നത്.

### അഹം മഹാദേവ

എന്നുമാത്രവുമല്ല, ശൃംഗാരവും കരുണവും ഉൾപ്പെടെയുള്ള എല്ലാ രസങ്ങൾക്കും മൂലപ്രകൃതിയായി അഭിനവഗുപ്തൻ കാണുന്നത് ശാന്തത്തെയാണെന്താനും. ശാന്തത്തിന്റെ ആത്മജ്ഞാനതത്ത്വത്തിൽ എത്തിച്ചേരാത്ത ശൃംഗാര-കരുണാദികളായ രസങ്ങൾ ചിത്തവൃത്തികലുഷമായ രൂപത്തിലാണിരിക്കുന്നതെന്ന കാര്യം അഭിനവഗുപ്തൻ സൂചിപ്പിക്കുന്നുണ്ട്. ശാന്തത്തിന്റെ തത്ത്വജ്ഞാന പരമായ അർഥഘടനയോടെ പൊരുത്തപ്പെടുമ്പോഴേ ഈ രസങ്ങളെല്ലാംതന്നെ അവൈയക്തികവും അലൗകികവും അസാധാരണവുമൊക്കെ ആകുന്നുള്ളൂ. രസാസ്വാദനം എന്നത് തത്ത്വജ്ഞാനമാകുമ്പോൾ സ്ഥായിഭാവാത്മകം, സ്ഥായിഭാവപ്രഭവം എന്നിങ്ങനെ രണ്ടവസ്ഥകളില്ല. ആത്മജ്ഞാനത്തിന്റെ ജ്ഞാനപ്രതീതിയുടെ അദ്വൈതമായ സ്ഥിതി മാത്രമേയുള്ളൂ.

അഭിനവഗുപ്തന്റെ രാസവ്യാഖ്യാനത്തിലെ ദാർശനികമായ സാധ്യതകൾ *'അഭിനവ ഗുപ്തന്റെ രസസിദ്ധാന്തം'* എന്ന ഗ്രന്ഥത്തിൽ *വേദബന്ധു* വിശദമായി ചർച്ച ചെയ്യുന്നുണ്ട്. *അഭിനവഗുപ്തൻ* ശൈവാദ്വൈതത്തിന്റെയും, പ്രത്യഭിജ്ഞാദർശനത്തിന്റെയും പ്രയോക്താക്കളിൽ പ്രമുഖനായിരുന്നു. ജ്ഞാതമായതിന്റെ വിവേകമെന്നതാണ് പ്രത്യഭിജ്ഞാശബ്ദത്തിന്റെ അർഥം. അഹം എന്ന ആത്മതത്ത്വവും, അജ്ഞാനത്തിന്റെ മറയാൽ മൂടിയിരിക്കുകയാണ്. എപ്പോഴും അഹങ്കാരത്തിന്റെ ആവരണമുള്ളതിനാൽ ആത്മജ്ഞാനം അചേതനമായിത്തന്നെയിരിക്കുന്നു. അവിടെയുള്ള ആവരണം, അജ്ഞാനരൂപമാണ്. ഈ അജ്ഞാനത്തിന്റെ ദൂരീകരണത്തിലൂടെയാണ് ആത്മതത്ത്വം പ്രകാശിക്കുന്നത്. ആത്മതത്ത്വം പ്രകാശിക്കുന്നതോടെ *'അഹം മഹാദേവ'* ഞാൻ മഹാദേവൻ തന്നെയാകുന്നു. എന്ന ബോധം വ്യക്തിക്കുണ്ടാകുന്നു. പുനർവായനകളിലൂടെ സഹൃദയഹൃദയത്തിലുണ്ടാകുന്ന സംവിദ്‌വിശ്രാന്തിയെ ഈ ദാർശനികമായ അർഥപരിസരത്തിലൂടെ വ്യാഖ്യാനിക്കുവാനാണ് വേദബന്ധു ഒരുമ്പെടുന്നത്.

സ്വാധീനവും സ്വാത്മഭൂതവുമായ ശക്തിതത്ത്വത്തിലൂടെ തന്റെ പരിപൂർണമായ അഹന്തയും പ്രകാശമയമായ സ്വരൂപവും തിരിച്ചറിയുന്ന ശിവതത്ത്വത്തെക്കുറിച്ച് പ്രത്യഭിജ്ഞാദർശനം സൂചിപ്പിക്കുന്നുണ്ട്. ശക്തിയുടെ സാന്നിധ്യത്തിലൂടെ മാത്രമേ ശിവം{ൻ} തന്റെ പ്രകാശമയമായ സ്വരൂപം തിരിച്ചറിയുന്നുള്ളൂ. സ്വാഭാവികമായും ആനന്ദവാദത്തിലാണ് ശൈവാദ്വൈതം ചെന്നെത്തുന്നത്. അഭിനവഗുപ്തൻ സിദ്ധാദിച്ച ആത്മാസ്വാദാത്മകമായ രസാഭിവ്യക്തി ഈ ആനന്ദവാദത്തിന്റെ പുനഃസൃഷ്ടിയായിരുന്നു. അതിദുഷ്കരമായ ഈ പുനഃസൃഷ്ടിയുടെ ഉള്ളു കണ്ടറിയാനും അത് സുവിശദമായി വ്യാഖ്യാനിക്കാനും കഴിഞ്ഞതാണ് *വേദബന്ധു*വിലെ ദാർശനികവിമർശകന്റെ നേട്ടം.

ശബ്ദവും അർഥവും അഭിന്നമാണെന്ന സ്ഫോടതത്ത്വത്തെ അംഗീകരിച്ചയാളാണ് *വേദബന്ധു.* പ്രകൃതിപുരുഷതത്ത്വങ്ങൾ ഒന്നിച്ചിരിക്കും പോലെ ശബ്ദാർഥങ്ങൾ ഒന്നിച്ചിരുന്നു. മീമാംസകരുടെ മതത്തിൽ അർഥം ശബ്ദത്തിൽ സ്വയമേവ ഉള്ളതാകുന്നു. ഭർതൃഹരിയുടെ വാക്യപതീയത്തെ വ്യാഖ്യാനിച്ചു കൊണ്ട് ശബ്ദർഥങ്ങളുടെ അദ്വൈതദർശനത്തിലാണ് വേദബന്ധു ചെന്നെത്തുന്നത്. ശബ്ദബ്രഹ്മമാണ് അദ്വൈതതത്ത്വം. അത് അർഥരൂപത്തിൽ വിവൃതമായിട്ട് പ്രപഞ്ചമായി പരിണമിക്കുന്നു. ഇങ്ങനെ അർഥവിജ്ഞാനത്തെ പ്രതിഭാ ദർശനവുമായി സമന്വയിക്കുകയാണ് *വേദബന്ധു* ചെയ്യത്. വാക്‌തത്ത്വം പ്രതിഭയുടെ സാക്ഷാത്ക്കാരമത്രെ. പ്രതിഭ എന്നാൽ ദീപ്തിയാണ്. വക്താവിൽ നിന്നും പുറപ്പെട്ട് ശ്രോതാവിൽ പ്രവേശിക്കുന്ന ശബ്ദം, ശ്രോതാവിന്റെ ബുദ്ധിയിൽ ഉണ്ടാക്കുന്ന ദീപ്തിയാണ് പ്രതിഭ. ഇത് ബുദ്ധിയുടെ ഗുണമാകുന്നു. സോപാനക്രമത്തിൽ ആർജിക്കുന്ന സിദ്ധിയാണ് പ്രതിഭയുടെ തത്ത്വജ്ഞാനം എന്നു പറയുന്നത്. ശുശ്രൂഷ, ശ്രവണം, ഗ്രഹണം, ധാരണം, ഊഹാപോഹം, അർഥവിജ്ഞാനം, തത്ത്വജ്ഞാനം എന്നിവ ബുദ്ധികൊണ്ട് നേടിയാൽ പ്രതിഭയുടെ അനുഭൂതി ലഭിക്കുന്നു. ഇങ്ങനെ



വാഗ്വിജ്ഞാനം ഒരേസമയം ശാസ്ത്രവും ദർശനവുമാണെന്ന സത്യം *വേദബന്ധു* തന്റെ അർഥവിജ്ഞാനം എന്ന ഗ്രന്ഥത്തിൽ ആവർത്തിച്ച് പറയുന്നുണ്ട്. വ്യാകരണത്തിലും നിരുക്തത്തിലുമാണ് അദ്ദേഹം വാക്കിന്റെ ശാസ്ത്രീയരൂപം അന്വേഷിക്കുന്നത്. അതിന്റെ ദാർശനിക രൂപത്തെ വേദങ്ങളിലും ആർഷദർശനങ്ങളിലും *വേദബന്ധു* കണ്ടെത്തുന്നു. 'പാണിനീ'യവും പാതഞ്ജല 'മഹാഭാഷ്യവും' 'വാക്യപദീയ'വും സ്വസിദ്ധാന്തസമർഥനത്തിന് അദ്ദേഹം ഉപയോഗിക്കുകയും ചെയ്യുന്നു.

## അർഥത്തിന്റെ അനന്തകേളികൾ

അർഥത്തിന്റെ സൈദ്ധാന്തികമായ സാധ്യതകളെക്കുറിച്ച് 'ഭാരതീയകാവ്യശാസ്ത്രസാര'ത്തിന്റെ ചില ഭാഗങ്ങളിൽ *വേദബന്ധു* ചർച്ച ചെയ്യുന്നുണ്ട്. *ആനന്ദവർധന*ന്റെ *'ധ്വന്യാലോകം'*, *മഹിമഭട്ടി*ന്റെ *'വ്യക്തിവിവേകം'*, *കുന്തക*ന്റെ *'വക്രോക്തി ജീവിതം'* എന്നി കൃതികൾ വ്യാഖ്യാനിക്കുന്ന സന്ദർഭങ്ങളിൽ അത് കാണാം. കുന്തകന്റെ സൈദ്ധാന്തികതലം വ്യക്തമാക്കുന്ന ഒരു ഭാഗം നോക്കാം. കുന്തകൻ അഭിധാവാദിയാണ്. അദ്ദേഹം ലക്ഷ്യവ്യംഗ്യാർഥം സ്വീകരിക്കുന്നുണ്ടെങ്കിലും അത് വാച്യത്തിൽ അന്തർഭവിക്കുന്നുവെന്നു പറയുന്നു. *കുന്തക*ന്റെ വക്രോക്തിതത്ത്വം എന്തെന്ന് അപഗ്രഥിക്കുവാൻ *വേദബന്ധു* നൽകുന്ന ഇത്തരം സൂചനകൾ അതിപ്രധാനമാണ്.

ആനന്ദവർധനന്റെ 'ധ്വനാലോക'ത്തെക്കുറിച്ച് ചർച്ച ചെയ്തുകൊണ്ട് കൃതിയുടെ പാഠം സാധ്യമാകുന്ന അനന്തമായ അർഥകേളിയുടെ കാര്യവിചാരത്തിലാണ് *വേദബന്ധു* ചെന്നെത്തുന്നത്. 'ധ്വന്യാലോക'ത്തിലെ കാരികകൾ അർഥങ്ങൾക്ക് അന്തമില്ലെന്ന കാര്യം ആവർത്തിച്ച് പറയുന്നുണ്ട്. അവയിൽ പ്രധാനമായ ഒന്ന് തിരഞ്ഞെടുക്കുവാൻ *വേദബന്ധു* ശ്രമിച്ചിട്ടുണ്ട്. അതിതാണ്, *ധ്വനേരിത്ഥംഗുണീഭൂതവ്യംഗ്യസ്യ ചസമാശ്രയാത്. നകാവ്യാര്ഥവിരാമോ/സ്തിയദിസ്യാത്പ്രതിഭാഗുണഃ. പ്രതിഭാഗുണമുണ്ടെങ്കിൽ ഇങ്ങനെ ധ്വനിയെയും ഗുണീഭൂതവ്യംഗ്യത്തെയും ആശ്രയിച്ച കാവ്യത്തിൽ അർഥങ്ങൾക്ക് അവസാനം കാണുകയില്ല. - അർഥം അനന്തമായിരിക്കും.*

വാക്തത്ത്വത്തിന്റെ സാക്ഷാത്കാരമായ പ്രതിഭാദർശനത്തെയും അർഥങ്ങളെ അനന്തമായി വ്യാഖ്യാനിക്കാൻ പോന്ന പ്രതിഭാഗുണത്തെയും ഒന്ന് സമന്വയപ്പെടുത്തി നോക്കുക. *വേദബന്ധു* നടത്തുന്ന അർഥാന്വേഷണം എത്ര സൂക്ഷ്മമായിരുന്നെന്ന് അവിടെ വ്യക്തമാകും. ഒപ്പം അർഥം അനന്തമായിരിക്കും എന്ന് ആവർത്തിച്ച് പറയുന്ന വിമർശന ബുദ്ധിയും ശ്രദ്ധേയമാണ്. *വേദബന്ധു* ഉദ്ധരിച്ച ഭാഗത്തിന്റെ അടുത്തുവരുന്ന കാരികയിലും, *'വ്യംഗ്യാർഥസംബന്ധം ഇല്ലാതിരുന്നാലും വാച്യാർഥം സ്വാഭാവികമായിത്തന്നെ അനന്തമാകുന്നു'* എന്നകാര്യം ആനന്ദവർധനൻ പറയുന്നുണ്ട്. *'ആനന്ത്യമേവ വാച്യസ്യ ശുദ്ധസ്യാപി സ്വഭാവതഃ' - ആനന്ദവർധന*ന്റെ *'ധ്വന്യാലോകം'* പുറം 733

കൃതിയുല്പാദിപ്പിക്കുന്ന അർഥങ്ങളുടെ പ്രക്രിയ അനന്തമാണെന്ന സങ്കല്പം *'ധ്വന്യാലോക'* പാഠത്തിൽ ഗൂഢമായിരിക്കുന്നു. അതിലൊരു ഭാഗം പ്രതിഭാഗുണം എന്ന പേരിൽ *വേദബന്ധു* സൂചിപ്പിക്കുകയും ചെയ്തു. ഇത്തരം അർഥനിഷ്ഠമായ സൂചകങ്ങളെ വ്യാഖ്യാനിക്കുക പോയിട്ട്, ഒരാവൃത്തി വായിക്കാൻ പോലും മിനക്കെടാതെ 'കാവ്യസ്യാത്മാ ധ്വനി, എന്ന് ഗ്രഹണി പിടിച്ച കുട്ടിയെ പോലെ പിച്ചും പേയും പറയുന്ന നമ്മുടെ അക്കാദമിക വിമർശനത്തെക്കുറിച്ചെന്തു പറയാൻ. എന്തായാലും ഭാരതീയ സൗന്ദര്യദർശനത്തിന്റെ നാഡീസ്പന്ദനം *വേദബന്ധു*വിനെപ്പോലെ പരീക്ഷിച്ചറിഞ്ഞ മറ്റൊരു വിമർശകൻ നമുക്കില്ലെന്ന സത്യം ഇവിടെ ആവർത്തിക്കേണ്ടിയിരിക്കുന്നു.

സൈദ്ധാന്തികമായ അന്വേഷണമാണ് വിമർശനരൂപം രൂപപ്പെടുത്തുന്ന പ്രധാനഘടകങ്ങളിലൊന്ന്. ദാർശനികമായ മനസ്സിൽ നിന്നേ അത്തരം ഒരു അന്വേഷണം നടക്കാറുള്ളു. പണ്ഡിത *വേദബന്ധു*വിലെ ദാർശനിക വിമർശകന്റെ സൈദ്ധാന്തികമായ പക്ഷപാതത്തെ ഈ തലത്തിൽ വേണം മനസ്സിലാക്കുവാൻ. ബിരുദാനന്തരബിരുദപരീക്ഷയ്ക്ക് കുറിപ്പെടുക്കാൻ പാകത്തിൽ വല്ല തത്ത്വശാസ്ത്രങ്ങളും കാവ്യശാസ്ത്രങ്ങളും പരിചയപ്പെടുത്തുക വഴിനേടിയ ഒന്നല്ല വേദബന്ധുവിന്റെ വിമർശനദർശനം. ഭാരതീയകാവ്യശാസ്ത്രവും തത്ത്വശാസ്ത്രവും അദ്വൈതമായ ജൈവസത്തയാണെന്ന വെളിപാടിൽനിന്നാണ് ആ വിമർശാദർശം ജന്മമെടുക്കുന്നത്. ആ ധ്വന്യാത്മകമായ ചിന്തകളെ ദുർഗ്രഹം, സങ്കിർണം എന്നൊക്കെ വിളിച്ചാക്ഷേപിക്കുന്നതിനുപകരം, അവയുടെ പുനഃസൃഷ്ടിനടത്താനാണ് മലയാള വിമർശനം ശ്രമിക്കേണ്ടത്. മലയാള വിമർശനത്തെ അതിന്റെ ജഡസ്ഥിതിയിൽനിന്നും പുനരുജ്ജീവിപ്പിക്കുന്ന അത്തരമൊരു പുനഃസംഘടനയെക്കുറിച്ച് ആലോചിക്കേണ്ട സമയം അതിക്രമിച്ചിരിക്കുന്നു.





**ഡി. വിനയചന്ദ്രൻ**
(സമ്പാദകൻ - കെ. കനകരാജ്)

# അറിവിന്റെ നിത്യബന്ധു

**അനവധി ആയുസ്സിന്റെ ഏകാഗ്രപഠനത്തിന് തുല്യമാണ് *വേദബന്ധു*വിന്റെ ആശയലോകത്തെ സഫലത**

സാംസ്കാരിക കേരളത്തിന് ഈ അടുത്ത കാലത്തുണ്ടായ ഏറ്റവും വലിയ നഷ്ടങ്ങളിൽ ഒന്നാണ് *വേദബന്ധു*വിന്റേത്. ബാലാമണിയമ്മ സംസ്കൃത സംബന്ധമായ ഏതു സംശയത്തിലും നിവൃത്തിവരുത്തിയിരുന്നത് അദ്ദേഹത്തിൽ നിന്നായിരുന്നുവെന്ന് വായിച്ചതോർക്കുന്നു. ശ്രദ്ധാലുക്കളായ കേരളീയർ എത്രമാത്രം അദ്ദേഹത്തെ അംഗീകരിച്ചിരുന്നുവെന്നതിനുള്ള ഒരു സൂചനയാണത്. കൊട്ടാരക്കരയിലെ അദ്ദേഹത്തിന്റെ വസതി സന്ദർശിച്ച എന്റെ സുഹൃത്ത് പറഞ്ഞകാര്യം കൂടി പറയാം. ഋഷിയുക്തമായ ആ മഹാനുഭാവൻ പത്തുമുന്നൂറു പൂച്ചകൾക്ക് ദിവസേന ഭക്ഷണമൊരുക്കി കൊടുക്കുമായിരുന്നുവത്രേ. ജ്ഞാനം ദയകൊണ്ടു ദൈവീകമാക്കുന്ന വിശിഷ്ട പാരമ്പര്യത്തിന്റെ അപൂർവം കണ്ണികളിലൊന്നായിരുന്നു ആ മഹായോഗി. ഉള്ളൂർ എസ്. പരമേശ്വരയ്യർ കഴിഞ്ഞാൽ മലയാള സാഹിത്യത്തിന് അത്യപൂർവമായ സംഭാവനനൽകിയ ഒരു തമിഴ്ബ്രാഹ്മണനാണ് അദ്ദേഹം.

*വേദബന്ധു* എന്ന വെങ്കിടാചല അയ്യർ കാശിയിൽ പോയി ഗുരുകുല സമ്പ്രദായത്തിൽ സംസ്കൃത ഭാഷയിലും സാഹിത്യത്തിലും അസാധരണമായ പഠിപ്പു നേടി. സംസ്കൃതത്തിനൊപ്പം ഗ്രീക്കും, ലാറ്റിനും സാമാന്യക്കാരുടേതായ ഇംഗ്ലീഷും അദ്ദേഹത്തിന് വശഗമായിരുന്നു. ഹോഷ്യാർപൂരിലെ വിശ്വേശ്വരാനന്ദ വൈദികശോധസംസ്ഥാനിലെ ഉപകാര്യദർശിയായി അദ്ദേഹം വളരെക്കാലം പ്രവർത്തിച്ചു. വിശ്വബന്ധുശാസ്ത്രി, വിശ്വേശ്വരസിദ്ധാന്തശിരോമണി എന്നിവർ അദ്ദേഹത്തിന്റെ ഗുരുനാഥന്മാരായിരുന്നു.

ആര്യസമാജത്തിൽചേർന്ന് ആധ്യാത്മിക നവോത്ഥാന പ്രസ്ഥാനത്തിൽ ഏർപ്പെട്ടുകൊണ്ടാണ് അദ്ദേഹം കേരളത്തിൽ വിദ്യാഭ്യാസാനന്തര കാലം അരങ്ങേറിയത്. ദയാനന്ദസരസ്വതിയുടെ അനുയായി പണ്ഡിറ്റ് ഋഷിറാമിന്റെ സഹായിയും ദ്വിഭാഷിയുമായിരുന്നു. കല്പാത്തി ബ്രാഹ്മണത്തെരുവിൽ എല്ലാവർക്കും നടക്കാനുള്ള സ്വാതന്ത്ര്യത്തിനുവേണ്ടി അദ്ദേഹം നടത്തിയ പ്രക്ഷോഭം പ്രത്യേകം പ്രാധാന്യം അർഹിക്കുന്നു.

മഹർഷി അരവിന്ദോയെപ്പോലെ ആദ്യകാലത്തെ സാമൂഹ്യപ്രവർത്തനങ്ങൾക്കുശേഷം അദ്ദേഹം പഠനമനനങ്ങൾക്കും ഗ്രന്ഥരചനയ്ക്കും വേണ്ടി സഫലമായി സമയം വിനിയോഗിച്ചു. കുട്ടികൃഷ്ണമാരാർ, കെ. എൻ. എഴുത്തച്ഛൻ, എൻ. വി. കൃഷ്ണവാരിയർ, സുകുമാർ അഴിക്കോട്, കെ.എസ്.നാരായണപിള്ള, പി.ശ്രീധരൻപിള്ള തുടങ്ങിയവരാണ് അദ്ദേഹത്തിന്റെ കൃതികൾക്ക് ആമുഖങ്ങൾ എഴുതിയിട്ടുള്ളത്. അർഥവിജ്ഞാനം, ഭാരതീയ കാവ്യ ശാസ്ത്രസാരം, യവനകാവ്യതത്ത്വങ്ങൾ, അഭിനവഗുപ്തന്റെ രസസിദ്ധാന്തം, രസഭാരതി, ഋഗ്വേദപ്രവേശിക, പുരുഷസൂക്തവ്യാഖ്യാനം, ലോംഗിനസിന്റെ ഉദാത്തതാ സമീക്ഷ, കാവ്യകലയെപ്പറ്റി കാവ്യശില്പം എന്നിവയാണ് അദ്ദേഹത്തിന്റെ പ്രമാണിക കൃതികൾ. ഇവയെല്ലാം അനവധി ആയുസ്സിന്റേതായ ഏകാഗ്രമായ പഠനത്തിന്റെയും, വിമർശനത്തിന്റെയും ഫലമായിട്ടുള്ളതാണെന്നു കാണാൻ കഴിയും അവയിൽ ഋഗ്വേദപ്രവേശികയും രസഭാരതിയും നമ്മുടെ വൈജ്ഞാനികശാഖയ്ക്കു ലഭിച്ച അസുലഭ തീർഥങ്ങളാണ്. ഋഗ്വേദ പ്രവേശികയുടെ രചനയ്ക്ക് അദ്ദേഹത്തെ പ്രേരിപ്പിച്ച മുഖ്യകാരണം ആമുഖത്തിൽ സൂചിപ്പിക്കുന്നുണ്ട്. 'നമ്മുടെ തലമുറയ്ക്ക് യഥാർത്ഥത്തിൽ വേദത്തെപ്പറ്റി ധാരണയെക്കാൾ ഏറെ തെറ്റിദ്ധാരണകളാണുള്ളത്'. ഈ ദുഃസ്ഥിതിയ്ക്ക് പല കാരണങ്ങളും പറയാം. മുഖ്യകാരണം വേദാധ്യാപനം സ്വധർമമാക്കിയിരുന്ന വിഭാഗത്തിന്റെ ധർമവിലോപം തന്നെ. വേദാർഥം ഗ്രഹിക്കുക പണ്ടത്തേക്കാൾ പരമാവശ്യമായതുകൊണ്ടും സായണാചര്യരുടെ




ഭാഷ്യം വേദാത്മാവിനെ വേണ്ടത്ര തുറന്നുകാട്ടാത്തതുകൊണ്ടുമാണ് ഈ മഹായജ്ഞം അദ്ദേഹം നിർവഹിച്ചത്. അഥർവവേദം പിന്നീടുണ്ടായതാണെന്ന സാധാരണ സമീപനത്തെ സയുക്തികം അദ്ദേഹം ഉപേക്ഷിക്കുന്നുണ്ട്. ഋഗ്വേദപ്രവേശികയാണെങ്കിലും ആർഷജ്ഞാനത്തിന്റെ സർവതോമുഖമായ ശക്തിപ്രകാശങ്ങൾ ഈ പഠനങ്ങൾ നൽകുന്നു. പതിനൊന്ന് പ്രധാന അധ്യായങ്ങളും ഉപാധ്യായങ്ങളുമുള്ള ഇത് ആധുനിക കാലത്തു മലയാളത്തിലുണ്ടായിട്ടുള്ള ഏറ്റവും വിശിഷ്ടമായ ഗ്രന്ഥമാണ്. ഇന്നത്തെ സാഹചര്യങ്ങളിൽ ആർജിച്ച് ദൃഢമാക്കിയ സംസ്കാരങ്ങളുടെ മുഷ്ടിക്കുള്ളിൽ ഞെരിഞ്ഞുകഴിയുന്ന ചിന്താധാരയുടെ പ്രബലമായ ഒഴുക്കിൽ നിന്ന് ബുദ്ധിയെ സർവഥാ മോചിപ്പിക്കുക സുകരമല്ല. നമ്മുടെ വ്യവഹാരസിദ്ധമായ ഭാഷയിലൂടെ ഋഗ്വേദ ഭാഷയുടെ അർത്ഥം ഗ്രഹിക്കാനോ ഗ്രഹിപ്പിക്കാനോ ശ്രമിപ്പിക്കാനോ ശ്രമിക്കുമ്പോൾ പദേ പദേ ഉണ്ടാകുന്ന പരാജയം നമുക്ക് മറക്കാനാവില്ല. വേദത്തിലെ ശബ്ദം ചെറുതാണെന്നതിനാൽ അതിൽ മന്ത്രഹൃദയമായ ഭാവം മുഴുവൻ ഒതുങ്ങുകയില്ലെന്നോർക്കണം. തന്മൂലം ഒരു ശബ്ദത്തിലൂടെ തന്മന്ത്രം പ്രകാശിപ്പിക്കാനുദ്ദേശിക്കുന്ന ഭാവം അസംഖ്യവും അനന്തവിശാലവും പലപ്പോഴും പ്രകരണഭേദം പോലെ വിഭിന്നവുമായിരിക്കും. കൂടുതൽ അറിയുന്നതുകൊണ്ട് അഹങ്കാരരഹിതമായ ഒരു വിശുദ്ധി അദ്ദേഹത്തിന്റെ എല്ലാ പഠനങ്ങൾക്കുമുണ്ട്. മുൻവിധിയില്ല പൗരസ്ത്യവും, പാശ്ചാത്യവും, പൗരാണികവും നവീനവുമായ എല്ലാ പണ്ഡിതശ്രേണികളിൽ നിന്നും ഉചിതമായവ സ്വീകരിക്കും.

ഈശ്വരതുല്യരായ ആളുകളെയും സത്യദർശനത്താൽ വിമർശിക്കുന്ന നാലപ്പാടന്റെ ആർഷജ്ഞാനം, ഒ.എം.സി.യുടെ ഋഗ്വേദപരിഭാഷ, റെയ്മണ്ടോ പണിക്കരുടെ '*വേദിക് എക്സ്പീരിയൻസ്*' എന്നിവ ഈ പുസ്തകത്തോട് ചേർത്തു വായിക്കാവുന്നവയാണ്. വള്ളത്തോളിന്റെ ഋഗ്വേദ പരിഭാഷ ഈ പരികല്പനയിലല്ലെങ്കിലും മലയാളികളായ സഹൃദയർക്ക് പ്രിയപ്പെട്ടതാണ്.

നാട്യശാസ്ത്രമെന്ന വിശ്വകോശത്തിന്റെ പഠനത്തിന് അഭിനവഗുപ്തന്റെ അഭിനവഭാരതിയല്ലാതെ വേറേ വഴിയില്ല. അഭിനവഗുപ്തൻ കാശ്മീരിയാണെങ്കിലും ഈ ഗ്രന്ഥത്തിന്റെ എല്ലാ കൈയെഴുത്തുകോപ്പികളും മലയാളലിപിയിൽ കേരളത്തിൽനിന്ന് ലഭിച്ചിട്ടുള്ളതാണ്. അവ നാഗര ലിപിയിൽ കേരളത്തിൽ നിന്നു ലഭിച്ചിട്ടുള്ളതാണ്. അവ നാഗര ലിപിയിൽ മറ്റു സ്ഥലങ്ങളിൽ എത്തിച്ചതിൽ നിന്നാണ് ഗ്രന്ഥരൂപങ്ങൾ പുറത്തു വന്നിട്ടുള്ളത്. സൈന്ധവ നാഗരികതയും തെക്കേ ഇന്ത്യയും തമ്മിലുള്ള ബന്ധവും ദക്ഷിണേന്ത്യൻ പ്രാചീന സാഹിത്യവും, സംസ്കൃതവും തമ്മിലുള്ള ചർച്ചകളും പുതിയ ഗവേഷണങ്ങൾക്ക് വിധേയമാകേണ്ടതാണെന്ന് ഇക്കാര്യം വെളിപ്പെടുത്തുന്നു. ഇതിന്റെ ആമുഖത്തിൽ തന്നെ ആട്ടത്തെക്കുറിച്ച് നമ്മുടെ കഥകളി പണ്ഡിതന്മാർ നടത്തിവരുന്ന നിർവചനത്തിന്റെ അപര്യാപ്തത *വേദബന്ധു* വിശദമാക്കുന്നുണ്ട്. '*നാട്യം രസാശ്രിതവും വാക്യാഭിനയാത്മകവുമാണ്. നൃത്തം ഭാവാശ്രിതവും പദാർഥാഭിനയാത്മകവുമാകുന്നു. നൃത്തം താളലയാശ്രയവും ഭാവാഭിനയശൂന്യവുമാണ്. ആട്ടത്തിൽ ഇവ മൂന്നും ചേരുന്നുണ്ടല്ലോ*'- സാഹിത്യമീമാംസയിൽ ഭാരതം നൽകിയിട്ടുള്ള ഏറ്റവും മികച്ച സംഭാവനയാണ് രസസിദ്ധാന്തം. അതിന്റെ നല്ല പാഠമാണ് അഭിനവഗുപ്തന്റേത്. അതിന്റെ വിമർശാത്മകപഠനമാണ് രസഭാരതി. ആനന്ദവർധനനെപ്പോലെയും, അഭിനവഗുപ്തനെപ്പോലെയും മേധാശക്തിയുള്ള വിമർശകന്മാർ ലോകത്ത് അക്ഷരാർത്ഥത്തിൽ വിരലിലെണ്ണാവുന്നവരേ ഉണ്ടായിട്ടുള്ളൂ. കശ്മീരിശൈവാദ്വൈതിയും പ്രത്യഭിജ്ഞാ ദർശനക്കാരനുമായ അദ്ദേഹത്തിന്റെ നാൽപതിലധികം കൃതികളിൽ സാഹിത്യസംബന്ധിയായവ വളരെക്കുറവ്. അവതന്നെ ലഭിച്ചത് മാനവരാശിക്കു കിട്ടിയ വലിയ അനുഗ്രഹം. കേരളീയരായ ജിജ്ഞാസുക്കളുടെ അർഥനയാണ് രസഭാരതിയുടെ സൃഷ്ടിക്കുഹേതുവെന്ന് വേദബന്ധുവിന്റെ കൽപന. '*ഇന്ത്യയിലെ ഏറ്റവും പഴയ സാഹിത്യചിന്തയെ ആവിഷ്കരിക്കുന്നതുവഴി ലോകത്തിലെ ഏറ്റവും പുതിയ സാഹിത്യ ചിന്താചക്രവാളങ്ങളുമായി ബന്ധപ്പെടാനും സ്വതന്ത്രമായ സാഹിത്യവിചാരത്തിനു പ്രചോദനം കൊടുക്കുവാനും കഴിയുന്നുവെന്നത് ഈ പ്രസിദ്ധീകരണത്തിന്റെ മികച്ച മേന്മയാണ്.*' ഈ അഭിപ്രായം സുകുമാർ അഴിക്കോട് രേഖപ്പെടുത്തിയിട്ടുള്ളതാണ്.

ഗ്രീക്ക് പരിചയമില്ലാത്ത എന്നേപ്പോലുള്ളവർ അരിസ്റ്റോട്ടിൽ, പ്ലേറ്റോ, സോക്രട്ടീസ് എന്നീ പേരുകൾ ഗ്രീക്കുകാർ എങ്ങനെയാണുച്ചരിക്കുന്നതെന്ന് 'കാവ്യകലയെപ്പറ്റി', 'ഉദാത്ത സമീക്ഷ' എന്നിവ വായിച്ചാണ് മനസിലാക്കിയത്. അറിസ്തോതേലെസ്, പ്ലതോൻ, സോക്രതേസ്,





| പ്രസ്താവന | പ്രരോചനം | അവതാരിക |
| --- | --- | --- |
| *വേദബന്ധു* | കുട്ടിക്കൃഷ്ണമാരാർ | പി. ശ്രീധരൻപിള്ള |

(സമ്പാദകൻ - കെ. കനകരാജ്)

# കാവ്യകലയെപ്പറ്റി...

അരിഃസ്താതേലസ് (അരിസ്റ്റോട്ടിൽ) എഴുതിയ പെരി പൊഇതികെസ് (പൊയറ്റിക്സ്) ന്റെ മലയാള രൂപമാണ് കാവ്യകലയെപ്പറ്റി...

## പ്രസ്താവന

*വേദബന്ധു*

*യുക്തോ/യമാത്മസദൃശാന് പ്രതി മേ പ്രയത്നഃ*
*നാ/സ്ത്യേവ തജ്ജഗതി സര്വമനോഹരം യത്*
*കേചിജ്ജ്വലന്തി വികസന്ത്യപരേ നിമീല-*
*ന്ത്യന്യേ യദഭ്യുദയഭാജി ജഗത് പ്രദീപേ.*
*(ഭാമഹൻ).*

*അരിഃസ്താതേലസ്(അരിസ്റ്റോട്ടിൽ)* എഴുതിയ *പെരിപൊഇതികെസ്(പൊയറ്റിക്സ്)* എന്ന ഗ്രീക്ക് സാഹിത്യശാസ്ത്രത്തിന്റെ മലയാളരൂപമാണ് ഈ ചെറുപുസ്തകം.

*പൊയറ്റിക്സിന്റെ* അനേകം വിവർത്തനങ്ങളും, ഭാഷ്യങ്ങളും, വിമർശനങ്ങളും, സ്വതന്ത്രമായ പഠനങ്ങളും ഇംഗ്ലീഷിലുണ്ട്. വിശ്വവിഖ്യാതരായ മഹാപണ്ഡിതന്മാർ തയ്യാറാക്കിയവയാണവ. *അരിസ്റ്റോതേലസിന്റെ*നേരായ അഭിമതം വെളിപ്പെടുത്തുന്നതിൽ അവ പ്രായേണ ദയനീയമാംവണ്ണം പരാജയപ്പെട്ടുപോയെന്ന്, *പ്രൊഫസർ ഗിൽബർട്ട് മർറേ, ബൈവാട്ടറുടെ* വിവർത്തനത്തിന് എഴുതിയ മുഖവുരയിൽ പ്രഖ്യാപിക്കുന്നു. *പ്രൊഫസർമാരായ ഹംഫറേ ഹൗസ്, കൊളിൻ ഹാർഡി* മുതലായ മറ്റനേകം വിദ്വാന്മാരും ഏറെക്കുറെ ഇതേ അഭിപ്രായം പറയുന്നുമുണ്ട്. ആ നിലയ്ക്ക് പ്രസ്തുത രൂപാന്തരത്തെപ്പറ്റി ഞാൻ എന്തെങ്കിലുമെഴുതിയാലത് വ്യർഥപ്രലാപമായിരിക്കയേ ഉള്ളൂ.

*അരിസ്റ്റോതേലെസിന്റെ* രാജ്യതന്ത്രവിവർത്തനത്തിന്റെ ഉപോദ്ഘാതത്തിൽ *എർനസ്റ്റ് ബാർക്കർ* പറയുംപോലെ, ഓരോ ഭാഷയിലും അനേകം ശബ്ദങ്ങൾക്ക് അവയുടേതായ സാഹചര്യവും, ധ്വനിയും, സ്ഫൂർതിയും, വൃത്തിവിശേഷവുമുണ്ട്. അവ മുഴുവൻ അതേ മാതിരി മറ്റൊരു ഭാഷയിലേക്ക് പകരുക സുകരമല്ല. ഗ്രീക്കുപോലുള്ള ഭാവപ്രധാനമായ ഭാഷകളെ സംബന്ധിച്ചിടത്തോളം ഈ അസമർഥത പൂർണരൂപേണ അനുഭവപ്പെടുകയും ചെയ്യും.

ലാറ്റിനിലൂടെ യൂറോപ്പിൽ പ്രചരിച്ച ഗ്രീക്ക് ശബ്ദങ്ങളെ പറ്റി പരാമർശിക്കവേ, *സർ ജോൺ മയേർസ്,* ഗ്രീക്കുനാമങ്ങളുടെ ലാറ്റിൻ രൂപം ഒരു കൊലപാതകമാണെന്ന് അപലപിക്കുന്നു. ഗ്രീക്ക് സംജ്ഞങ്ങളെ ഇംഗ്ലീഷ് രൂപത്തിൽ വികൃതപ്പെടുത്തിവരുന്ന നടപ്പ് ഉപേക്ഷിക്കണമെന്ന് *ജോൺ ബർനറ്റും* വേറെ പല ഇംഗ്ലീഷ് വിദ്വാന്മാരും ഉപദേശിക്കുന്നുമുണ്ട്.

*അരിസ്റ്റോതേലെസിന്റെ* ശൈലി വിലക്ഷണമാണ്. അതിൽ മനോഹരമായ അംശം ന്യൂനവും,തർക്കംഅധികവുമാകുന്നു.അതിനുസാഹിത്യ

**അറിവിന്റെ നിത്യബന്ധു...**

എന്നിങ്ങനെ പുരാതന യവനരും ഭാരതീയരും തമ്മിലുള്ള ബന്ധത്തിന്റെ നിദർശനമായി ഗാന്ധാരകലയെ അന്വേഷകർ വിശേഷിപ്പിക്കാറുണ്ട്. കാവ്യകലയെപ്പറ്റി എന്ന ഗ്രന്ഥം വായിച്ച് കുട്ടികൃഷ്ണമാരാർ എഴുതിയിട്ടുള്ള 'പ്രരോചന' ത്തിന്റെ ഒടുവിലത്തെ ഖണ്ഡിക ഉദ്ധരിച്ച് ഈ സ്മരണിക ഉപസംഹരിക്കാം. 'വായിച്ചു പോകുന്തോറും മഹാനായ ഒരു സാഹിത്യ തത്ത്വചിന്തകന്റെ മുമ്പിലാണ് എത്തിപ്പെട്ടുനിൽക്കുന്നതെന്ന തോന്നിക്കൊണ്ടിരുന്നു എന്നല്ല ചിലപ്പോൾ ഭരതന്റെയോ ആനന്ദവർധനന്റെയോ മുമ്പിലല്ലേ ഞാൻ സവിനയം ചെന്നു ചേർന്നതെന്നും തോന്നിയിരുന്നു. ഗഹനങ്ങളായ ലോകതത്ത്വങ്ങളിലേക്കിറങ്ങുന്ന മഹാപുരുഷന്മാർ എപ്പോഴും തൊട്ടുരുമ്മികൊണ്ടാണ് നടക്കുക അവർ തമ്മിൽ അകലുന്നിടത്തുപോലും അതിൽ നിന്നു നമുക്ക് നല്ല പാഠമേ പഠിക്കാനുള്ളൂ.'

*(മലയാള മനോരമ 1995 നവംബർ 26)*

**വേദബന്ധു - എസ്. ഗുപ്തൻനായർ സ്മരണിക 2019**




സ്വഭാവമില്ല; വെറുംശാസ്ത്രീയമാണത്. പ്രതിസങ്കേതങ്ങളും, സൂചനകളും അതിൽ കൂടുതലാണ്. പാണിനിയുടേതുപോലെ സൂത്രാത്മകവും ദുരൂഹവുമാണത്. അതുകൊണ്ട്, അരിസ്റ്റോതേലെസ് വാങ്മയം എപ്പോഴും പുനർഘടനയും, വ്യാഖ്യാനവും, ഒരു മഹാഭാഷ്യം തന്നേയും അപേക്ഷിക്കുന്നുവെന്ന് *പ്രൊഫസർ ഡി. എസ്. മാർഗല്യഥ്* തയ്യാറാക്കിയ *പൊയറ്റിക്സ്* രൂപാന്തരത്തിന്റെ ആമുഖത്തിൽ വിസ്തരിച്ച് പ്രതിപാദിച്ചിട്ടുണ്ട്.

ഗ്രീക്കുവർണമാല നമ്മുടേതു പോലെ പൂർണമല്ല. എല്ലാ ഗ്രീക്കുധ്വനികളെയും പ്രതിനിധീകരിക്കാൻ ഗ്രീക്കിൽ വർണങ്ങളില്ല. ഈ വർണദാരിദ്ര്യം ഗ്രീക്ക് ഉച്ചാരണത്തെ സാരമായി വികൃതപ്പെടുത്തിയിട്ടുണ്ട്. പഴയഗ്രീക്കിന്റെ ആദിമമായ ഉച്ചാരണം നീണാളത്തെ തുടർച്ചയായുള്ള മാറ്റം കഴിഞ്ഞ്, പ്രായേണ ലോപിച്ച പോയിട്ടുണ്ടെന്നും, ഇന്നു നാമറിയുന്ന ഉച്ചാരണം മുഴുവൻ തീർച്ചയായും ആദിമമല്ലെന്നും *പ്രൊഫസർ സ്റ്റർടിവന്റ്* വിശദമാക്കുന്നുണ്ട്. സ്വരങ്ങളുടെ ഉച്ചാരണതലോം കുഴഞ്ഞതാണ്. ചില സ്വരങ്ങൾക്ക് നിശ്ചിതമായ വർണമേയില്ല. ഒരേ സ്വരവർണം ഒന്നിലധികം ധ്വനികൾക്കായി പ്രയോഗിക്കാറുണ്ട്. ചുരുക്കത്തിൽ ഗ്രീക്കുശബ്ദങ്ങളുടെ ഉച്ചാരണം അനിശ്ചിതമായി തീർന്നിരിക്കുന്നു. *അരിസ്റ്റോതേലെസി*ന്റെ കാലത്തെ ഉച്ചാരണം ഇന്നു നമുക്ക് നിശ്ചയവുമില്ല.

ഗ്രീക്കും, സംസ്കൃതവും, സഗോത്രഭാഷകളാകകൊണ്ട്, ഗ്രീക്കുഭാവങ്ങൾക്കും, സംസ്കൃതഭാവങ്ങൾക്കും തമ്മിൽ പൊരുത്തമുണ്ടായിരിക്കേണ്ടതാണെന്നും, അത് അന്വേഷണീയമാണെന്നും കരുതുന്ന ചിന്തകന്മാരുണ്ട്. അതിനാൽ ഗ്രീക്ക് ഭാവങ്ങളെ കൂടുതൽ സമഞ്ജസമായി വ്യഞ്ജിപ്പിക്കുവാൻ ഇംഗ്ലീഷ് ശബ്ദങ്ങളെക്കാൾ സംസ്കൃത ശബ്ദങ്ങൾക്ക് കെല്പുണ്ടെന്ന വിദ്വന്മതം വിസ്മരിക്കാവതല്ല.

ഈ പശ്ചാത്തലത്തിലാണ് വിനീതമായ പ്രസ്തുത പ്രയത്നം നിർവഹിച്ചിരിക്കുന്നത്. ഗ്രീക്ക് സംജ്ഞകൾ, യഥാശക്യം, മൂലത്തിനോടൊപ്പിച്ച് ഉച്ചരിക്കുംപൊലെ ഇതിൽ കൈകാര്യം ചെയ്യുന്നുണ്ട്. വർണങ്ങളുടെ ഉച്ചാരണത്തെ സംബന്ധിച്ചിടത്തോളം സമീപതമമായ സമാനതയേ ശ്രവണഗോചരമാകുന്നുള്ളൂ എന്നുവരാം. ഈ നിഃസഹായത അപരിഹാര്യമാണല്ലോ?

നമ്മുടെ അലങ്കാരശാസ്ത്രത്തിൽ പ്രചാരമുള്ളതായ പരിഭാഷകൾ പ്രയോഗിച്ച് മൂലത്തിലെ ഭാവം കൂടുതൽ വിശദമാക്കാൻ ശ്രമിച്ചിട്ടുണ്ട്. ഇംഗ്ലീഷിൽ പ്രചരിച്ച പരിഭാഷകളുടെ ശാബ്ദികമായ ഭാഷാകരണം ഭയങ്കരമായ തെറ്റിദ്ധാരണകളുണ്ടാക്കുമെന്ന് പറയാതെ തരമില്ല. അലങ്കാരശാസ്ത്രത്തിന്റെ കഥ പോകട്ടെ, രാജനീതിയിൽ പോലും ഇതാണ് അനുഭവം. ഉദാഹരണത്തിന് പ്ലേറ്റോവിന്റെ *'റിപ്പബ്ലിക്'* എന്നപേരെടുക്കാം *'പോളിതേഇആ'* എന്നാണ് ഗ്രീക്ക് മൂലനാമം. 'പൗരത്യ' എന്നാവാം സംസ്കൃതം. 'പുര'മാണ് 'പോളിസ്'. വാസ്തവത്തിൽ അത് പൗരശാസ്ത്രമാണ് – പുരത്തിന്റെ വ്യവസ്ഥയെപ്പറ്റി പറയുന്ന ശാസ്ത്രമാണ്. റിപ്പബ്ലിക് എന്ന ശബ്ദത്തിന്റെ പ്രചാരത്തിലിരിക്കുന്നതും, പൊതുവെ സ്വീകൃതവുമായ അർഥമതാണോ?

ഗ്രന്ഥത്തിൽ കാണുന്ന ഗ്രീക്കുനാമങ്ങൾക്കും പരിഭാഷകൾക്കും പരിചയാത്മകമായ കുറിപ്പുകൾ വേറെ ആയിചേർത്തിട്ടുണ്ട്. *പെരിപൊഇതികേസിനെ*പ്പറ്റി ഒരു അധ്യയനവും, *അരിസ്റ്റോതേലെസി*ന്റെ ജീവചരിത്രസംക്ഷേപവും, *അരിസ്റ്റോതേലെസി*നുമുമ്പുള്ള ഗ്രീക്കുവാങ്മയത്തിന്റെ ചുരുങ്ങിയ പരിചയവും, പരിശിഷ്ടമായികൊടുത്തിട്ടുമുണ്ട്. ഇവ അപൂർണവും പരിമാർജനീയവുമാണെന്നിരുന്നാലും, അനുവാചകർക്ക് അല്പമെങ്കിലും ലാഭംചെയ്യുമെന്ന് ഞാൻ ആശിക്കുന്നു.

വിശ്വത്തിന്റെ കാലദേശാധിഷ്ഠിതമായ അതിരുകൾ ചുരുങ്ങിവന്നുകൊണ്ടിരിക്കുന്നു. ഇന്നു രാഷ്ട്രങ്ങൾക്കോ, വ്യക്തികൾക്കോ കൂപമണ്ഡൂകവത് ജീവിക്കുവാൻ കഴിയുകയില്ല, അത് അഭിലഷണീയവുമല്ല. 'വസുധൈവ കുടുംബക' മെന്ന് നമ്മുടെ പൂർവജന്മാർ പറഞ്ഞിട്ടുള്ളത് ഇനിയെങ്കിലും പ്രായോഗികമാക്കേണ്ടിയിരിക്കുന്നു. പടിഞ്ഞാറൻ നാട്ടുകളിൽ ഇടക്കാലത്തുണ്ടായിവന്ന *'ഹ്യൂമനിസ്റ്റ്'* പ്രസ്ഥാനത്തിന് എത്രയോ മുമ്പ് മാനുഷധർമം ഭാരതീയർക്ക് ജ്ഞാതമായിരുന്നുവെന്ന് മഹാഭാരതം സാക്ഷി പറയുന്നുണ്ട്.

*ഗുഹ്യം ബ്രഹ്മ തദിദം വോ ബ്രവീമി*
*ന മാനുഷാത് ശ്രേഷ്ഠതരം ഹി കിഞ്ചിത്..*

*മനുഷ്യരേ, നിങ്ങൾക്ക് ഞാൻ ഈ രഹസ്യമായ ബ്രഹ്മോപദേശം പറഞ്ഞുതരുന്നു. മാനുഷ ധർമത്തേക്കാൾ ശ്രേഷ്ഠമായ ധർമം തീർച്ചയായുമില്ല.* ഈ പരമശ്രേഷ്ഠമായ മാനുഷധർമം അജ്ഞാതകാലം തൊട്ട് പ്രവഹിക്കുന്ന ഒരൊറ്റ ഗംഗയാണ്. മനുഷ്യവർഗത്തിന്റെ അനുഭവങ്ങളും, ജ്ഞാനസാധനങ്ങളും വഹിച്ചുകൊണ്ട് നിരന്തരം ഒഴുകികൊണ്ടിരിക്കുന്ന ഈ വിദ്യാരൂപിണിയായ മന്ദാകിനി സ്വർഗലോകത്തേയും മർത്യലോകത്തേയും



ചേർക്കുന്ന അമൃതധാരയാകുന്നു. അതിന് ജാതിയോ, ദേശമോ, ഭാഷയോ ഇല്ല. അതിന്റെ സ്രോതത്തെ അങ്ങിങ്ങായി അണകെട്ടി നിറുത്തുന്നതുകൊണ്ട്, അതവിടെ നിരുദ്ധമാകുമെന്ന കരുതുന്നവർ മൂഢന്മാരാണ്. അതിൽ അവിടവിടെ സ്നാനഘട്ടങ്ങളുണ്ടാക്കി തീർഥസ്നാനം ചെയ്യുന്നവർ അതിൽ ചേർക്കുന്ന അർഘ്യങ്ങൾ കണ്ട് ആ സ്നാനഘട്ടം അവരുടെ സ്വകാര്യസ്വത്താണെന്ന് അവകാശപ്പെടാൻ അവർക്കൊ, നമ്മുടെതല്ലെന്ന് പറഞ്ഞു ഭ്രഷ്ട് കല്പിക്കാൻ നമുക്കോ അധികാരമില്ല. മാനുഷധർമം വിശ്വത്തിന്റെതാണ്. അതിൽ വിശ്വാത്മാവിന്റെമഹിമ സൂത്രാത്മാവായി നിഗൂഢമായിരുപ്പുണ്ട്. അതറിയുന്നവനാണ് സൗന്ദര്യത്തിന്റേയും, ശിവത്തിന്റേയും, സത്യത്തിന്റേയും വിശ്വരൂപത്തിലെത്തിക്കുന്ന സ്രോതാപത്തി കൈവരുത്തുന്ന പൂർണമനുഷ്യൻ. വ്യാവഹാരികമായി പറഞ്ഞാൽ സത്സംസ്കാരങ്ങളുടെയും, ജ്ഞാനാനുഭൂതിയുടേയും ആദാനപ്രദാനവും, സമന്വയവും മാനവകുടുംബത്തിന്റെ ആവശ്യമാകുന്നു. ഭൗതികവും, സാമ്പത്തികവുമായി ഏറെ പുരോഗമിച്ച് ഉയർന്ന് 'ചന്ദ്രലോകത്തിൽ എത്തിക്കഴിഞ്ഞു' വെന്ന കരുതി ഞെളിയുന്ന ഇന്നത്തെ തലമുറയ്ക്ക് പോലും, ഇരുപത്തിനാലുനീണ്ട നൂറ്റാണ്ടുകൾക്ക് മുമ്പ് സത്സംസ്കാരത്തിന്റേയും, മാനുഷധർമത്തിന്റേയും ഓദാത്യം ദർശിച്ച സംതൃപ്തരായിരുന്നയവനന്മാരിൽ നിന്നും പലതും ഗ്രഹിക്കുവാനുണ്ട്. *അരിസ്റ്റോതേലിസി*ന്റെ സന്ദേശത്തിൽ ഈ ഗുഹ്യമായ തത്ത്വം ദേശകാലാനവഛിന്നമായി ജ്വലിക്കുന്നുമുണ്ട്. അതുകൊണ്ട് പഴയ ഗ്രീക്കുവർഗത്തെ മറന്നാൽ മാനുഷധർമത്തെപ്പറ്റി പൂർണമായറിയാതെ കിണറ്റിലെ തവളപോലെ കഴിഞ്ഞുകൂടേണ്ടിവരും. *പ്ലതോ*ന്റേയും, *അരിസ്റ്റോതേലെസി*ന്റേയും വിശുദ്ധമായ വിചാരങ്ങൾ, അവയുടെ മൂലസ്വഭാവത്തിനു കോട്ടം തട്ടാതെ, നമ്മുടെ തലമുറയ്ക്കു ലഭിക്കേണ്ടിയിരിക്കുന്നു. അർഹരായ വിദ്വാന്മാർ ഈ കർത്തവ്യ നിർവഹണത്തിലേർപ്പെടാൻ എന്റെ ഈ വിനീതവും, ദുർബലവുമായ ഉദ്യമം പ്രചോദനം നൽകുമെങ്കിൽ ഞാൻ കൃതാർഥനാകും. നിരൂപണപടവും സാഹിത്യ മനീഷിയുമായ ശ്രീ. പി. ശ്രീധരൻപിള്ള (സീതാരാമൻ) ഇതിന് ഒരു അവതാരക എഴുതി പ്രോത്സാഹനം തന്നതിന് അദ്ദേഹത്തോടും, കാവ്യമർമജ്ഞനും ബഹുശ്രുതനുമായ ശ്രീ. കെ. എം. കുട്ടികൃഷ്ണമാരാര് ഒരു പ്രരോചനമെഴുതി ഈ ചെറുഗ്രന്ഥത്തിന് ഈടും ഗാംഭീര്യവും പകർന്നതിന് അദ്ദേഹത്തോടും എനിക്ക് അളവറ്റ നന്ദിയുണ്ട്.

പ്രസ്തുതയത്നത്തിൽ പല കുറവും കാണുമെന്നു എനിക്കുബോധമുണ്ട്. വിദ്വാന്മാരായ അനുവാചകന്മാർ അത് ക്ഷമിക്കണമെന്ന് സവിനയം പ്രാർഥിക്കുന്നു.

*വിദിതസകലവേദ്യൈര്ന*
*പ്രശംസന്തി ലോകേ*
*ഗ്രഥിതമപി മഹദ്ഭിഃ*
*കിം പുനര്മാദൃശേന.*
*ഇതി വിഫലസമേ/സ്മിന്*
*വാഗ്വ്യയേ/ഹം പ്രവൃത്തഃ*
*സ്വമതിവിമലതായൈ*
*ക്ഷന്തുമര്ഹന്തി സന്തഃ..*

---

## പ്രരോചനം

കുട്ടികൃഷ്ണമാരാർ

(ആത്മഗതം)

*സംസാരസമുദ്രത്തിൽ നിന്നു കരയേറുകയാണ് മനുഷ്യജീവിതത്തിന്റെ പരമപ്രാപ്യം എന്നു കേട്ടാൽ മറ്റോരോ ലാഭങ്ങൾക്കായി വെമ്പിപ്പായുന്നവർ തിരിഞ്ഞുനോക്കുകയേ ഇല്ല. വല്ലവരും തിരിഞ്ഞുനിന്നു കേൾക്കുവാൻവേണ്ടി ഇങ്ങനെ പറയാം.*

(പ്രകാശം)

കാലം നീങ്ങുംന്തോറും ഏകലോകമായി വളരുന്ന പ്രപഞ്ചത്തിൽ ശാശ്വതസമാധാനം - ലോകസംഗ്രഹം - പുലർത്തുകയാണ് മനുഷ്യരായി ജനിച്ചവരുടെ മുഖ്യ കർത്തവ്യം. അതിനുള്ള പരിശ്രമങ്ങൾ പലകാലമായി നടന്നിട്ടും അസമാധാനമേ എങ്ങും പെരുകുന്നുള്ളൂ. ഈ വൈപരീത്യത്തിനു കാരണമെന്താണ്? കാരണം തേടുന്നതിനേക്കാൾ പരിഹാരം തേടുകയാണ് ക്ഷിപ്രകർത്തവ്യമെന്നായിരിക്കുന്നു.

ഭാരത വർഷം ലോകസംഗ്രഹത്തിനു പണ്ടേ നിർദ്ദേശിച്ചുവെച്ച മാർഗം ആധ്യാത്മികതയാണ് - വ്യക്തികൾക്ക് സംസാരമുക്തിയും പ്രപഞ്ചത്തിന് ഏറെക്കുറേ സമാധാനവും നേടാൻ തക്ക ഒറ്റവഴി - മനുഷ്യന്റെ സ്ഥൂലശരീരത്തെ ബലാൽ വലിച്ചുകൊണ്ടുനടക്കുന്ന ഇന്ദ്രിയങ്ങളുടെ കടിഞ്ഞാൺ പിടിക്കുന്ന ബുദ്ധിയിലേക്കും അതിന്റെ മേലാളായ ആത്മാവിലേക്കും ശ്രദ്ധ തിരിക്കുക, അവയെപ്പറ്റി മനനനിദിധ്യാസങ്ങൾ ചെയ്തു ആ മേലാളെ സ്വവശത്താക്കുക. ജനിക്കുന്ന മനുഷ്യർക്കെല്ലാം ഇതു സാധ്യമല്ല, വേണ്ടതാനും. രാഷ്ട്രങ്ങ



ളുടെ നേതൃസ്ഥാനത്തെത്തുന്നവരിൽ ആധ്യാത്മികത ഉണ്ടായാൽമതി, പരപ്രത്യയനേയബുദ്ധികളായ ആയിരം-പതിനായിരങ്ങൾ അവരെ കണ്ണുചിമ്മി അനുവർത്തിച്ചു കൊള്ളും.

ആധ്യാത്മികമായ ശ്രദ്ധയിലെത്തുവാൻ ഉപാസിക്കേണ്ടുന്ന മാർഗങ്ങളാണ് കലാപ്രകാരങ്ങൾ, വിശേഷിച്ചും സാഹിത്യവിദ്യ. പക്ഷെ സയൻസിന്റെ അപൂർവസിദ്ധികൾ പെരുകും തോറും മറ്റു കലകൾക്ക് കിട്ടുന്ന ഉപാസനം പോലും സാഹിത്യത്തിന് കിട്ടാതായ് വരുന്നു. 'ഈ ശാസ്ത്രയുഗത്തിൽ എന്തു സാഹിത്യവിദ്യാഭ്യാസം!' എന്നാണ് സയൻസിന്റെ വിജയഘോഷണ. മാർഗത്തെത്തന്നെ ഇത്ര ആകാലികമായി കാണുന്നവർ ഏതു ലക്ഷ്യത്തിലെത്തുമെന്ന് നാടുനീളെ കാണുകയും ചെയ്യുന്നു. അവർ അവരുടെ വഴിക്കു ചെന്ന് എത്തുന്നേടത്തെത്തട്ടെ.

ലോകസംഗ്രഹത്തിനുള്ള ഏകസാധനം ആധ്യാത്മികതയാണെന്നും അതിലേക്കുള്ള സുഗമമാർഗം സാഹിത്യവിദ്യയാണെന്നും ബോധപ്പെട്ടിട്ടുള്ള ചിലരും ഇക്കൂട്ടത്തിലുണ്ടാവണമല്ലോ. അവരെയാണ് ഇവിടെ അഭിമുഖീകരിക്കുന്നത്. *'കാവ്യകലയെപ്പറ്റി'* ഈ ഉത്തമഗ്രന്ഥം നമ്മുടെ സാഹിത്യവീക്ഷണത്തെ പരിഷ്കരിച്ച് വിശാലമാക്കി ആധ്യാത്മികതയിലെത്തിക്കുവാൻ വളരെയേറെ സഹായിക്കുന്നതാണെന്ന്, ഇതാദ്യമായി ഒന്നു വായിച്ചതിൽനിന്നുതന്നെ എനിക്കനുഭവപ്പെട്ടു. നമ്മുടെ ഭാരതവർഷത്തിന് പുറത്തു പുരാതന ഗ്രീസിൽനിന്നുനേരെ വന്നതാണിത് - പടിഞ്ഞാറൻ ലോകത്തിൽ ആദ്യമായി തത്ത്വചിന്താപഥം തെളിച്ച സോക്രതേസ് (സോക്രട്ടീസ്) എന്ന ആധ്യാത്മിക പുരുഷന്റെ പ്രശിഷ്യനായ അരിസ്റ്റോതേലെസ് (അരിസ്റ്റോട്ടിൽ) എന്ന സഹൃദയൻ എഴുതിയ സാഹിത്യശാസ്ത്രത്തിന്റെ പൂർണരൂപം. ആധ്യാത്മികതയിലേക്കുള്ള ഉത്തമമാർഗം സാഹിത്യമാണെന്ന സൂചന കൂടി ഈ ചരിത്രത്തിൽ അന്തർഭവിയ്ക്കുന്നു. അതുകൊണ്ടുതന്നെയാവണം, ആധ്യാത്മികവിഷയങ്ങളിൽ ദത്തശ്രദ്ധനായ ശ്രീ. *വേദബന്ധു* ഇതിനെ നമ്മുടെ ഭാഷയിലാക്കുവാൻ ഉത്സുകനായതെന്നും കരുതാം; ഭാഷാവിവർത്തനം ചെയ്കമാത്രമല്ല, ദേശകാലവിദൂരതയാൽ ദുർഗ്രഹങ്ങളാവുന്ന വിശേഷണങ്ങൾക്ക് ചില കുറിപ്പുകളും, സാമാന്യമായൊരധ്യയനവും എഴുതിച്ചേർത്തതിൽനിന്നു താനിത് ഒരാധ്യാത്മിക സാധനയായാണ് കൈക്കൊണ്ടിരിക്കുന്നതെന്നും തെളിയുന്നു. എന്തിനെയും അലസദൃഷ്ട്യാ വാണിജ്യ ദൃഷ്ട്യാ പെരുമാറുന്നവർക്കുള്ള ഒരു മുന്നറിയിപ്പാണിത്.

നമ്മുടെ ഈ പിതാമഹസമ്പത്തിനെപ്പറ്റി ഏറെ വിസ്തരിക്കാൻ ഞാനുദ്യമിക്കുന്നില്ല. ഇക്ഷുക്ഷീരഗുഡാദികളുടെ മാധുര്യഭേദം വിവരിക്കാൻ സരസ്വതിയ്ക്കും കഴിവില്ല. അതുവേണ്ടുന്നവർ ആസ്വദിച്ചുതന്നെ അറിയേണ്ടതാണ്. ഒന്നാസ്വദിച്ചതിൽ എനിയ്ക്കുണ്ടായ അനുഭവം ഇതാണ്: വായിച്ചുപോകുംതോറും, മഹാനായ ഒരു സാഹിത്യതത്ത്വചിന്തകന്റെ മുമ്പിലാണ് എത്തിക്കപ്പെട്ടു നില്ക്കുന്നതെന്ന് തോന്നിക്കൊണ്ടിരുന്നു; എന്നല്ല ചിലപ്പോൾ ഭരതന്റെയോ, ആനന്ദവർധനന്റെയോ മുമ്പിലല്ലേ ഞാൻ സവിനയം ചെന്നു ചേർന്നതെന്നും തോന്നിയിരുന്നു. ഗഹനങ്ങളായ ലോകതത്ത്വങ്ങളിലേക്കിറങ്ങുന്ന മഹാപുരുഷന്മാർ എപ്പോഴും തൊട്ടുരുമ്മികൊണ്ടാണ് നടക്കുക. അവർ തമ്മിൽ അകലുന്നിടത്തുപ്പോലും അതിൽ നിന്ന് നമുക്ക് നല്ല പാഠമേ പഠിക്കാനുണ്ടാവൂ.

സഹൃദയലോകമേ, ആ സഹയാത്രികരുടെ തീർഥയാത്ര നോക്കി നിങ്ങളും കൃതകൃത്യരാവുക!

*11-07-67, ഋഷിപ്രസാദം, കോഴിക്കോട്*

## അവതാരിക

**പി. ശ്രീധരൻപിള്ള**

ഗ്രീസിലെ ഏതൻസു നഗരത്തിനുതൊട്ടുപുറത്തായി *'അപ്പോളോലൈസിയസ്'* എന്നപേരിൽ സൂര്യദേവതയുടേതായ ഒരമ്പലം പണ്ടുണ്ടായിരുന്നു. അതിന്റെ പ്രാന്തത്തിൽ, പാശ്ചാത്യലോകത്തിലെ ആദ്യത്തേതായ സർവകലാശാല ഇന്നേക്ക് സുമാർ 2300 കൊല്ലം മുമ്പ് ഉദയം ചെയ്തു. *'ലൈസിയം'* എന്നറിയപ്പെട്ടിരുന്ന ആ വിദ്യാപീഠത്തിന്റെ സ്ഥാപകനും, നേതാവും, അദ്ധ്യക്ഷനും ആയിരുന്നു സുഗൃഹീതനാമാവായ *അരിസ്റ്റോട്ടിൽ.*

തന്റെ സർവകലാശാലയിൽ പ്രസംഗങ്ങൾ നടത്താൻ ആ മഹാപണ്ഡിതൻ കുറെ കുറിപ്പുകൾ എഴുതി തയ്യാറാക്കിയിരുന്നു. അവയാണത്രേ പിൽക്കാലത്ത് വിജ്ഞാനലോകത്തിന്റെ ആദരാതിശയങ്ങൾക്കും മുക്തകണ്ഠമായ പ്രശംസയ്ക്കും ഭാജനമായി ഭവിച്ച *'അരിസ്റ്റോട്ടിൽ കൃതികൾ'.*

ക്രി.പി. 13-ാം ശതകത്തിൽ ഈ കുറിപ്പുകൾ കണ്ടെടുക്കപ്പെട്ടിട്ടില്ലായിരുന്നു എന്നുവരികിൽ യൂറോപ്യൻ പരിഷ്കാരത്തിന്റെ ഇന്നത്തെ മുഖചിത്രം പാടെ ഭിന്നമായ ഒരു പ്രകൃതത്തെ അവലംബിച്ചേനെ എന്നത്രേ വിദഗ്ധപണ്ഡിതന്മാർ



അഭിപ്രായപ്പെട്ടിട്ടുള്ളത്. ഇത്രമാത്രം മാഹാത്മ്യവും പ്രാമാണികതയും അർഹിക്കുന്നതായി അരിസ്റ്റോട്ടിൽ കൃതികളിൽ എന്തൊക്കെയാണുള്ളത് എന്നൊരു പ്രശ്നം ഇവിടെ സംഗതമാണ്. പാശ്ചാത്യവിജ്ഞാനകോടിയിൽ ഇന്നു നാം വിലമതിക്കുന്ന എപ്പേർപ്പെട്ട ശാസ്ത്ര-സാമൂഹ്യ-സാഹിത്യ ശാഖകളുടേയും അടിത്തറ പാകിയത് മേല്പറഞ്ഞ കൃതികളിലെ സിദ്ധാന്തങ്ങളും, അഭ്യൂഹങ്ങളും, നിഗമനങ്ങളും ഒക്കെ ആയിരുന്നു എന്നു പറയുമ്പോൾ, അവയുടെ അന്യാദൃശമായ മഹത്വം സുസ്പഷ്ടമാകുമല്ലോ.

തന്റെ *ലൈസിയം* പ്രസംഗങ്ങളിൽ *അരിസ്റ്റോട്ടിൽ* കൈകാര്യം ചെയ്ത വിഷയങ്ങൾ, വിവിധങ്ങളും സർവതോമുഖങ്ങളും ആയിരുന്നു. വാനശാസ്ത്രം, ജീവതന്ത്രം, സസ്യശാസ്ത്രം, ഊർജതന്ത്രം, ഭൈഷജ്യം എന്നിങ്ങനെയുള്ള ഭൗതികശാസ്ത്രങ്ങളും, രാജ്യതന്ത്രം, മനഃശാസ്ത്രം, ധർമശാസ്ത്രം (എത്തിക്സ്) തുടങ്ങിയ സാമൂഹ്യവിജ്ഞാനീയങ്ങളും, ഇവക്കെല്ലാം പുറമെ തർക്കശാസ്ത്രം, സാഹിത്യമീമാംസ എന്നിവയും, അധ്യാത്മവിദ്യയും അദ്ദേഹത്തിന്റെ സുചിന്തിതങ്ങളായ ദർശനങ്ങൾക്കും, ചർച്ചകൾക്കും ഗവേഷണത്തിനും വിഷയമായി ഭവിച്ചു. സാധകബാധകങ്ങളെ തുലനം ചെയ്ത് ഒരു പ്രമേയത്തിന്റെ നിജാവസ്ഥ വെളിപ്പെടുത്തുക എന്ന കാര്യത്തിൽ ആ ആചാര്യന്റെ ധിഷണാശക്തി നിസ്തുലവും സർവംകഷവുമായിരുന്നു.

ചുരുക്കത്തിൽ, വസ്തുതകളെ അപഗ്രഥിച്ച് അവയ്ക്ക് നിയാമകമായി വർത്തിക്കുന്ന അടിസ്ഥാനതത്ത്വം വെളിപ്പെടുത്തുന്നതിന് ആർജവപൂർവം ഒരുമ്പെട്ട ആദ്യത്തെ 'ഗവേഷക'നും *അരിസ്റ്റോട്ടിൽ* അല്ലാതെ മറ്റാരും ആയിരുന്നില്ല. ഇന്നു നമുക്ക് ലഭിച്ചിട്ടുള്ള പാശ്ചാത്യതർക്കശാസ്ത്രം (ലോജിക്) *അരിസ്റ്റോട്ടിൽ* നട്ട തൈ വളർന്നു വൻമരമായതു മാത്രമാണ്. രാജ്യതന്ത്രവും, ധർമശാസ്ത്രവും, മറ്റാരുടേതുമല്ല. ജീവ-സസ്യശാസ്ത്രങ്ങളിൽ വ്യക്തിധർമങ്ങൾ മുഖേന വർഗസ്വഭാവം വെളിപ്പെടുത്താമെന്നും, അതിന്നും മറ്റും 'മാതൃക'കളുടെ സുസൂക്ഷ്മമായ പരിശോധനയും പഠനവും അനപേക്ഷണീയമാണെന്നും ഉള്ള ഗവേഷണതത്ത്വത്തെ ആദ്യമായി ഉന്നയിച്ചതും അദ്ദേഹം തന്നെ ആയിരുന്നു.

സാഹിത്യത്തെക്കുറിച്ചു പറയുമ്പോൾ, *അരിസ്റ്റോട്ടിലിന്റെ പൊയറ്റിക്സ്,* അതായത് *'കാവ്യകല'* യെപ്പറ്റി ഉള്ള പ്രബന്ധം കാവ്യനിർമാണനിരൂപണപ്രസ്ഥാനങ്ങളിലെ ഒരു മൗലികഗ്രന്ഥമായിതന്നെ അദ്യപി നിലകൊള്ളുന്നു. അതിന്റെ നിർമിതി മുതൽ നാളിതുവരെയ്ക്കുമുള്ള പാശ്ചാത്യസാഹിത്യത്തിന്റെ അനസ്യൂതമായ വളർച്ചയ്ക്കും അന്യാദൃശമായ വികസനത്തിനും പ്രേരകമായിത്തീർന്ന ഉപാധികളിൽ, പ്രമുഖവും ആദരണീയവും ആധികാരികവുമായുള്ള ആദിമപ്രമാണമായിരിക്കുന്നു അത്. സമുദ്രചാരികൾക്ക് ഒരു ദീപസ്തംഭം എങ്ങനെയോ, അങ്ങനെയാണ് സാഹിത്യനാവികന്മാർക്ക് ഈ ഉത്കൃഷ്ടകൃതി വെളിച്ചം വീശിപ്പോന്നിട്ടുള്ളത്.

പാശ്ചാത്യഭാഷകളിൽ ഇന്നോളം ഉണ്ടായിട്ടുള്ള കവിതയേയും നിരൂപണകലയേയും സംബന്ധിച്ച ലക്ഷണഗ്രന്ഥങ്ങൾ എല്ലാംതന്നെ ഈ മൂലകൃതിയെ ഒരു പ്രകാരത്തിലല്ലെങ്കിൽ മറ്റൊരു വിധത്തിൽ ഉപജീവിച്ചും, അതിന്റെ പ്രാമാണികതയെ മാനിച്ചും ആണ് രൂപം കൊണ്ടിട്ടുള്ളത്. അതിനോടു കടപ്പാട് കൂടാതെ യാതൊരു സാഹിത്യവിചാരവും യൂറോപ്യൻ ഭഷകളിൽ ഉണ്ടായിട്ടില്ല എന്നു പറഞ്ഞാൽ പോലും അത് ഒരത്യുക്തി ആകയില്ല.

അപ്രകാരമുള്ള ആധികാരികതയും അനിഷേധ്യതയും കൈവരിച്ച ഈ ഗ്രീക്കുകൃതിയുടെ ഒരു ശരിയായ ഭാഷാവിവർത്തനവും, അതിലെ പ്രതിപാദ്യങ്ങളെ വിശദീകരിക്കാനായിട്ടു സാമാന്യം വിസ്തരിച്ചുള്ള ഒരു 'ഭാഷ്യ'വും ആണത്രെ എന്റെ സ്നേഹിതൻ *ശ്രീ.വേദബന്ധു* തന്റെ *'കാവ്യകലയെപ്പറ്റി'* എന്ന നിബന്ധനം മുഖേന നിർവഹിച്ചിരിക്കുന്നത്. അതിൽ അദ്ദേഹം സാമാന്യേതരമായ വിജയം കൈവരിച്ചിട്ടുണ്ട് എന്നിവിടെ രേഖപ്പെടുത്തുവാനും സന്തോഷമുണ്ട്. മലയാളഭാഷ ഉപരിവിദ്യാഭ്യാസത്തിന് അദ്ധ്യയനമാദ്ധ്യമാമാക്കാൻനിശ്ചയിച്ച നിലയ്ക്ക് യൂറോപ്യൻ ഭാഷകളിൽ നിന്നു കഴമ്പുറ്റ ഇത്തരം അടിസ്ഥാനകൃതികളെ വിവർത്തനം ചെയ്യേണ്ടതും, പഠിക്കേണ്ടതും നമുക്ക് ഒരവശ്യകർത്തവ്യമായും പരിണമിച്ചിട്ടുണ്ട്.

*ശ്രീ. വേദബന്ധു*വിന്റെ ധീരമായ പ്രകൃത പരിശ്രമത്തെ കുറിച്ച് ഒരു വാക്കുകൂടെ ഇവിടെ സംഗതമാണ്. അദ്ദേഹത്തിന്റെ വിവർത്തനത്തെ, *ബൈവാട്ടർ* എന്ന ഗ്രീക്കുപണ്ഡിതന്റെ *'അരിസ്റ്റോട്ടിൽ ഓൺ ദി ആർട്ട് ഓഫ് പോയട്രി'* എന്ന ഇംഗ്ലീഷ് പരിഭാഷയുമായി ഞാൻ ഒത്തുനോക്കി സാരം ചോരാതെയും, കാര്യഭാഗത്തിന് ഈഷദ് ഭ്രംശം ഭവിക്കാതേയും അവക്രവും പ്രസന്നവുമായ ഭാഷയിൽ അതിനെ മലയാളത്തിലാക്കാൻ *ശ്രീ.*




*വേദബന്ധുവിനു* സാധിച്ചിട്ടുണ്ടെന്നു നിസ്തർക്കാമായി പറയാം. ആധുനിക പണ്ഡിതന്മാരെ വിഷമിപ്പിക്കുന്നതായ ചില ഘട്ടങ്ങൾ മൂലത്തിൽ ഉള്ളവപോലും, ഭൂരിപക്ഷസമ്മിതി ലഭിച്ചിട്ടുള്ള ഭാഗം പിടിച്ചാണ് വിവർത്തകൻ ഭാഷയിൽ അവതരിപ്പിച്ചിരിക്കുന്നത്.

*'കാവ്യകലയെപ്പറ്റി'* എന്ന ഭാഷാനിബന്ധത്തിൽ, മൂലത്തിന്റെ ശരിതർജ്ജമയ്ക്കും ബാഹ്യമായി, ഭാഷാവിവർത്തകൻ ചെയ്തിരിക്കുന്നത് രണ്ട് കാര്യങ്ങളാണ്. *അരിസ്റ്റോട്ടിൽ* കൃതിയിൽ ഉടനീളം ഉള്ള ഉല്ലേഖനങ്ങളെയും, സാങ്കേതിക സംജ്ഞകളേയും വേർതിരിച്ചെടുത്ത് പ്രത്യേകമാക്കി അവയ്ക്ക് പരിമിതവും കാര്യമാത്രപ്രസക്തവുമായ ഒരു വിവരണം നൽകിയിട്ടുണ്ട് എന്നതാണ് അവയിൽ ഒന്നാമത്തേത്. ഇതിൽ ചില സങ്കേതലക്ഷ്യങ്ങളുടെ വിവരണം വേണ്ടത്ര വിസ്തൃതമോസമ്പൂർണമായുംവ്യക്തമോ ആയിട്ടില്ലഎന്നു വന്നേക്കാം. എങ്കിലും, വിശ്വസനീയമായ ഒരു വിജ്ഞാനകോശത്തിന്റെ അഭാവത്തിൽ മലയാള വായനക്കാർക്ക് പ്രതിപാദ്യത്തിലെ വാങ്മയം പരസഹായം കൂടാതെ വായിച്ചു ഗ്രഹിക്കാൻ അവ ശരിക്കും ഉപകരിക്കുമെന്നുള്ളതിൽ സന്ദേഹമില്ല.

രണ്ടാമത്തേത്, 'ഒരു അദ്ധ്യയനം' എന്നുള്ള ഭാഗമാണ്. ഇത് മൂലഗ്രന്ഥത്തിന്റെ പരപ്പേറിയ ഒരു ഭാഷ്യമത്രേ ആകുന്നത്. ആ ഗ്രന്ഥത്തിൽ *അരിസ്റ്റോട്ടിൽ* ഉൾക്കൊള്ളിച്ചിട്ടുള്ള ഓരോ ആശയത്തിന്റെയും സമഗ്രമായ ഒരു പ്രതിരൂപം പഠിതാക്കൾക്കും കിട്ടുന്നതിനുവേണ്ടി, *അരിസ്റ്റോട്ടിലി*ന്റെ തന്നെ ധർമശാസ്ത്രം, രാജ്യതന്ത്രം മുതലായ കൃതികളിൽനിന്നും, *അരിസ്റ്റോട്ടിലി*നെപ്പറ്റി അദ്ദേഹത്തിന്റെ കാലശേഷം ഇന്നോളമുള്ള പണ്ഡിത പ്രമുഖന്മാർ രചിച്ചിട്ടുള്ള നിരൂപണ കൃതികളിൽ നിന്നും, സംസ്കൃതത്തിൽ സമാന്തരമുള്ള ലക്ഷണഗ്രന്ഥങ്ങളിൽ നിന്നുപോലും പ്രകരണങ്ങളും സിദ്ധാന്തങ്ങളും മറ്റും ഉദ്ധരിച്ച് ഉദാത്തമായ ഒരു പ്രപഞ്ചനം തന്നെ സംഘടിപ്പിച്ചിരിക്കയാണ് ശ്രീ *വേദബന്ധു* ചെയ്യുന്നത്.

ഈ സാധനയ്ക്കുവേണ്ടി വന്നിട്ടുള്ള അഭ്യാസവും, ശ്രമവും, ക്ലേശസഹിഷ്ണുതയും, ത്യാജ്യഗ്രാഹ്യ വിവേചനാകൗശലവും, അനുവാചകന്മാരുടെ അളവറ്റ അഭിനന്ദനത്തിന് അർഹമാവും വിധം തന്നെ ഇതിൽ തെളിഞ്ഞു നിൽപ്പുണ്ട്.

ഇക്കാര്യത്തിൽ സംസ്കൃതത്തിലെ പേരുകേട്ട വാർത്തികന്മാരെയാണ് അദ്ദേഹം നമ്മെ അനുസ്മരിപ്പിക്കുന്നതും. ഒരു വാർത്തികത്തിന് വേണ്ട *'ഉക്താനുക്തദുരുക്താർഥവ്യക്തചിന്ത'*യുടെ പടലപിണക്കാതെ തന്നെ, അവ ഓരോന്നായും, കൂട്ടിയിണക്കിയും അദ്ധ്യയനകർത്താവ് തന്റെ ഈ ഭാഷ്യത്തിൽ ബോധപൂർവം പ്രയോഗിച്ചിട്ടുള്ളതായി കാൺമാൻ കഴിയും. ആ യത്നം മൂലകൃതിയുടെ തത്ത്വസാരം സമഞ്ജസമായി വ്യഞ്ജിപ്പിക്കുവാനുള്ള പ്രക്രിയയുടെ പുഷ്കലതയ്ക്ക് പുഷ്ടി കൂട്ടീട്ടുമുണ്ട്.

മൊത്തത്തിൽ പറയുന്നതായാൽ, ശ്രീ. വേദബന്ധുവിന്റെ നിഷ്കൃഷ്ടവും, അവധാനസഹിതവുമായ ഈ സദുദ്യമം സഹൃദയലോകത്തിന്റെ ശ്ലാഘയെ ആകർഷിക്കത്തക്കവിധം സമീചീനവും സാരസ്പൃക്കും ആയിട്ടുള്ളതായിട്ടാണ് അനുഭവപ്പെടുന്നത്. വിശ്വസാഹിത്യ ശേവധിയിലെ പല അമൂല്യ രത്നങ്ങളേയും, ഇതേതോതിൽ, ഇതേ പാകത്തിൽ മയപ്പെടുത്തി എടുത്ത് അദ്ദേഹം മേലും കൈരളിക്ക് കാഴ്ചവെയ്ക്കുമെങ്കിൽ അത് നമുക്കൊരു വിലയറ്റ നേട്ടമായിരിക്കും.

***(11-07-66 പി. ശ്രീധരൻപിള്ള, ആറന്മുള)***

*നമുക്ക് ആരാധിക്കുവാൻ മുപ്പത്തിമുക്കോടി ദേവന്മാരുണ്ടെന്നും, മതം പഠിപ്പിക്കുവാൻ അഷ്ടാദശപുരാണങ്ങളും എട്ടുലക്ഷം സ്തോത്രങ്ങളും പതിനായിരക്കണക്കിനു ഉപാഖ്യാനങ്ങളുമുണ്ടെന്നും ദിഗന്തം മാറ്റൊലികൊള്ളിച്ചതുകൊണ്ടോ, വ്യാസന്റേയും വസിഷ്ഠന്റേയും ശുകന്റേയും പരീക്ഷിത്തിന്റേയും പേർ പറഞ്ഞു് ആത്മവ്യാമോഹം പൂണ്ടതുകൊണ്ടോ, അകത്തും പുറത്തും നിന്ന് നമ്മുടെ സമു ദായം, നൊടിക്കു നൂറുവട്ടമെന്നവണ്ണം നിരന്തരം ഏറ്റുകൊണ്ടിരിക്കുന്ന ആഘാതങ്ങൾക്കു പ്രതിവിധിയാകുന്നില്ല. സനാതനധർമമെന്നും വേദാന്തമെന്നും മറ്റുമുള്ള മായാമോഹകങ്ങളായ മെഴുകിട്ടു്, ഹിന്ദുസമുദായ ത്തിന്റെ ക്ഷതവിക്ഷതവും ദുർബലവും അഴുകിയതുമായ ശരീരത്തെ തേച്ചുമിനുക്കി ചായമടിച്ചു പ്രദർശിപ്പിച്ചതുകൊണ്ടും, ആകാശഭേദകമായ ശബ്ദകോലാഹലം മൂലം ഹിന്ദുക്കളുടെ കല്പിതമഹത്വം ഘോഷിച്ചതുകൊണ്ടും ഒരു പ്രയോജനവുമുണ്ടാകാൻ പോകുന്നില്ല. മത്സരപ്രധാനമായ ഈ ലോകത്തിൽ, യാഥാർഥ്യങ്ങളെ ധൈര്യസമേതവും, ബുദ്ധിപൂർവവും നേരിടാത്ത സമുദായങ്ങൾക്കു ദീർഘകാലം ജീവിക്കുവാൻ കഴിയുകയുമില്ല.* ***(പണ്ഡിത വേദബന്ധു)***



പ്രസ്താവന
വേദബന്ധു

# അഭിനവഗുപ്തന്റെ രസസിദ്ധാന്തം

ഭരതമുനിയുടെ രസമെന്ന പദാർഥം വസ്തുനിഷ്ഠമാണ്,
അത് അഭിനവഗുപ്തന്റെ ആത്മനിഷ്ഠതയിൽ പരിണിതമായതെങ്ങനെ...

അഭിനവഗുപ്തന്റെ രസസിദ്ധാന്തം പൂർണമായി ഗ്രഹിച്ചു കഴിഞ്ഞുവെന്ന് ധൈര്യമുള്ള കാവ്യശാസ്ത്രാചാര്യന്മാർ ജഗന്നാഥപണ്ഡിതന്റെ കാലം വരെ തീരെ വിരളമായിരുന്നു. പണ്ഡിതരാജനെ അതിശയിക്കുന്ന പണ്ഡിതന്മാർ പിന്നീടുണ്ടായതായി തെളിവുമില്ല. എന്താണ് ഈ ദുർജ്ഞേയതയ്ക്ക് കാരണം? മഹാദാർശനികനായ അഭിനവഗുപ്തന്റെ രസവിഷയകമായ ചർച്ച, അഭിനവവാങ്മയത്തിൽ പല സ്ഥലങ്ങളിലായി ചിതറിക്കിടക്കുന്നു എന്നതാണ് മുഖ്യകാരണം. അദ്ദേഹത്തിന്റെ രസവിചാരം 'അഭിനവഭാരതി' യിലും ധ്വന്യാലോകലോചനടീകയിലും മാത്രം ഒതുങ്ങി നില്ക്കുന്നില്ല. ഈ വസ്തുത പ്രസ്തുത നിബന്ധത്തിൽ ഉദ്ധൃതമായ ഇതരഗ്രന്ഥങ്ങളുടെ തത്സംബന്ധമായ പ്രകരണങ്ങളിൽ നിന്ന് മനസ്സിലാകുമല്ലോ.

നാട്യശാസ്ത്രത്തിന്റെ വ്യാഖ്യാനമായ അഭിനവഭാരതിയുടെ ദാർശനികത അതിന്റെ രണ്ടാം മംഗളശ്ലോകം വിശദമാക്കുന്നുണ്ട്.

*ഷട്ത്രിംശകാത്മകജഗദ്ഗഗനാവഭാസ-*
*സംവിന്മരീചിചയചുംബിതബിംബശോഭം*
*ഷട്ത്രിംശകം ഭരതസൂത്രമിദം വിവൃണ്വന്*
*വന്ദേ ശിവം ശ്രുതി പദാര്ഥവിവേകധാമ.*

നാട്യവേദത്തെ മുപ്പത്തിയാറ് അധ്യായമായി വിവരിക്കുവാൻ പുറപ്പെടുന്ന അഭിനവഗുപ്തൻ, വേദത്തിന്റെയും വേദാർഥത്തിന്റെയും ധാമമായ ശിവനെ നമസ്കരിക്കുന്നു. ആ ശിവൻ മുപ്പത്തിയാറു തത്ത്വമാകുന്നു. ജഗദ്രൂപമായ ആകാശത്തെ പ്രകാശിപ്പിക്കുന്ന സംവത്ചിത്ശക്തി സ്വരൂപവും സ്വമരീചിസമൂഹവുമാകുന്ന പ്രതിബിംബമാകുന്നു. ഓരോ അധ്യായത്തിന്റെയും മംഗളം ഓരോ തത്ത്വത്തെ ശിവസ്വരൂപമായി കല്പിക്കുന്നതാണ്. മുപ്പത്തിയാറ് അധ്യായത്തിന്റെ ഈ ദാർശനികതത്ത്വസമന്വയം ശൈവദർശനത്തിന്റെ എല്ലാ തത്ത്വങ്ങളേയും ആശ്ലേഷിക്കാത്തതിനാൽ ഒരു അധ്യായം കൂടി വേണ്ടിവരുന്നുവെന്നു അഭിനവഗുപ്തനു തോന്നി. അതിനാൽ ഒടുവിലത്തെ അധ്യായത്തിൽ നിന്നും ചീന്തി എടുത്ത അംശം മുപ്പത്തി ഏഴാമധ്യായമാക്കി വർധിപ്പിച്ചു. ഈ അധ്യായം 'അനുത്തര'മെന്ന തത്ത്വത്തിന്റെ പ്രതീകമാണ്. 'ചിത്ശക്തി' യാണ് 'അനുത്തരവിമർശം'. ഇതുതന്നെയാണ് സ്വതന്ത്രം! ഇതു പ്രകാശത്തിന്റെ ഒരു രൂപമാകുന്നു - അതിനാൽ പ്രകാശം തന്നെ. 'ചിത്ശക്തി' പ്രകാശരൂപതയായാൽ പരമശിവനുമായി സംബന്ധയാണ്. ചിത്ശക്തിയുക്തശിവമാണ് ആത്മാവിന്റെ വാസ്തവികരൂപം. ഇതാണിതിന്റെ സ്വഭാവം. 'സ്വ'ഭാവം മാത്രമാണ് പരമോപാദേയം. സ്വ-ഭാവം പ്രകാശരൂപം സ്വതന്ത്രം - എല്ലാം ഒന്നുതന്നെയാണ്. ഇതിന്റെ പ്രകാശരൂപത ചിത്ശക്തിയാണെന്നതു പോലെ ഇതിന്റെ സ്വാതന്ത്ര്യം ആനന്ദശക്തിയാകുന്നു.' അനുത്തരവിമർശരൂപമായ' ചിത്ശക്തിയിൽ വിശ്രാന്തി തന്നെയാണ് ആനന്ദശക്തി. ഈ അന്തിമസ്ഥിതികൂടി നാട്യശാസ്ത്രവുമായി സമന്വയിക്കാനായാണ് മുപ്പത്തിയേഴാമധ്യായം ഉണ്ടാക്കിയതു്. പ്രസ്തുത അധ്യായത്തിന്റെ മംഗളാചരണമിതാണ്.

*ആകാംക്ഷാണാം പ്രശമനവിധേഃ*
*പൂർവഭാവാവധീനാം*
*ധാരാപ്രാപ്തസ്തുതിഗുരുഗിരാം*
*ഗുഹ്യതത്ത്വപ്രതിഷ്ഠാ*
*ഊര്ധ്വാദന്യഃ പരഭുവി ന വാ*
*യത് സമാനം ചകാസ്തി*
*പ്രൗഢാനന്തം തദഹമധുനാ-*
*നുത്തരം ധാമ വന്ദേ.*

രസചർവണകൊണ്ട് സിദ്ധിക്കുന്ന രസാനുഭൂതി ഈ അനുത്തരധാമത്മകമായ 'അനുത്തരവിമർശന'മാണ്. ഇതാണ് സംവിദ് വിശ്രാന്തി എന്ന



രസം. ഇപ്രകാരം രസസിദ്ധാന്തത്തെ ശൈവ പ്രത്യഭിജ്ഞാനഭൂതിയുമായി സമന്വയിക്കുന്ന വിസ്മയകരമായ ചർച്ചയാണ് അഭിനവഗുപ്തന്റെ രസ വിമർശം.

ഭരതമുനിയുടെ രസമെന്ന പദാർഥം വസ്തുനിഷ്ഠമാണ് അത് അഭിനവഗുപ്തന്റെ ആത്മനിഷ്ഠതയിൽ പരിണിതമായതെങ്ങനെ എന്ന് സ്പഷ്ടമാകണമെങ്കിൽ ശൈവാദ്വൈത ദർശനത്തിന്റെ ചിന്തന പദ്ധതിയിൽക്കൂടി മുന്നോട്ടു നീങ്ങാതെ വഴിയില്ല. അങ്ങനെ നമ്മുടെ കാവ്യശാസ്ത്രചിന്ത നീങ്ങുകയും ചെയ്തിട്ടുണ്ട്. ആലങ്കാരികന്മാരുടെയും ധ്വനി വാദികളുടെ തന്നെയും രസപ്രതീതി, വസ്തുവിനെ നിശ്ശേഷം വിട്ടു പിരിയുന്നില്ല. അതുകൊണ്ട്, രസതത്ത്വത്തിന്റെ ധ്വനികാലത്തിനു ശേഷമുള്ള ഗതി ശുദ്ധ ദാർശനികമായി.

സാമാന്യമായി രസാസ്വാദനത്തിന്റെ വിഷയത്തിൽ ചില പ്രശ്നങ്ങൾ മുഖ്യമാണ്. അവ ഇങ്ങനെ സംഗ്രഹിക്കാം.

(1) കാവ്യം എന്നത് കവി-അനുവാചക നിരപേക്ഷമായ വസ്തുവാകുന്നു. അത് അനുവാചകന്റെ അനുഭൂതിയാകുന്നതെങ്ങനെ?

(2) കാവ്യഗതമായ അനുഭവം പരകീയമാണ്. അത് അനുവാചകന്റെ സ്വകീയമാകുന്നതെങ്ങനെ?

(3) കാവ്യത്തിലെ 'വിശേഷം' അനേകം അനുവാചകന്മാർക്ക് ആസ്വാദം തരുമാറു സാമന്യമാകുന്നതെങ്ങനെ?

(4) കാവ്യാസ്വാദം സാധിക്കുന്നതിന് കവി, കാവ്യം, അനുവാചകൻ എന്ന മൂന്നിനും തമ്മിൽ സ്ഥാപിതമാകുന്ന സംബന്ധം എന്താണ്?

(5) രസമാസ്വദിക്കുവാൻ കാവ്യത്തിനും അനുവാചകനുമിടയ്ക്ക് എത്രത്തോളം സാമീപ്യവും അകൽച്ചയുമുണ്ടാകണം?

(6) കാവ്യം സമുചിതമായി മനസ്സിലാക്കുവാൻ അനുവാചകനിൽ ഉണ്ടാകേണ്ടതായ രൂപ പരിവർത്തനം ഏതു തരമായിരിക്കണം?

(7) അനുവാചകന്റെ മനസ്സിൽ കാവ്യാസ്വാദം എങ്ങനെ നടക്കുന്നു? അതിന്റെ ഘടകങ്ങൾ ഏവ?

മുഖ്യമായ ഈ പ്രശ്നങ്ങളാണ് രസവിമർശനത്തിന്റെ കാതൽ. ഇവയ്ക്ക് സംഗതവും നിശ്ചിതവുമായ സമാധാനം കണ്ടെത്താത്ത രസപ്രതിപാദനം പ്രയോജനരഹിതമാണ്. അഭിനവഗുപ്തൻ ഇവയ്ക്ക് ശരിയായ സമാധാനം നല്കുന്നുണ്ട്. അഭിനവഗുപ്തന്റെ സമാധാനം ഭരതൻ, ലോല്ലടഭട്ടൻ. ശ്രീശങ്കുകൻ, തോതഭട്ടൻ, ഭട്ടനായകൻ എന്നീ ആചാര്യന്മാരുടെ പ്രതിപാദനത്തിന്റെ തുടർച്ചയും സംശോധനവുമാകുന്നു. അതാണു രസസിദ്ധാന്തത്തിന്റെ ചരിത്രപരമായ വീക്ഷണം. പ്രസ്തുത നിബന്ധത്തിൽ ഓരോ ആചാര്യന്റെയും മതവും അതിലെ സംഗതമായ അംശവും സംഭാവിതമായ ന്യൂനതകളും തത്തത് സന്ദർഭങ്ങളിൽ നിർദ്ദേശിക്കുന്നുണ്ട്. അഭിനവഗുപ്തൻ തന്റെ സിദ്ധാന്തം ഇപ്രകാരം വ്യക്തമാക്കുന്നു. -

(1) കാവ്യാർഥമാണു രസം കാവ്യാത്മകമായ വാക്യത്തിൽ നിന്ന് അധികാരിയായ രസികന് (സഹൃദയൻ) കൂടുതൽ പ്രതീതി കിട്ടുന്നു. അതാണ് അഭിവ്യക്താർഥം.

(2) ഈ പ്രതീതി സഹൃദയന് കിട്ടുന്നത് സാധാരണീകൃതമായ രൂപത്തിലാണ്. അതിനാൽ സഹൃദയൻ ദേശകാലങ്ങൾ, സ്വപരഭാവങ്ങൾ, ശത്രുമിത്രമധ്യസ്ഥാദിനില, സുഖദുഃഖാദിയായ ജ്ഞാനം, വിഘ്നബഹുലമായ ബോധങ്ങൾ ഇവയിൽ നിന്നെല്ലാം വിമുക്തനായിട്ട്, ക്ഷണരഹിതവും തടയറ്റതും സാക്ഷാത് ഹൃദയത്തിൽ പ്രവേശിച്ചതുമായ നിലയിൽ ഈ പ്രതീതി അനുഭവിക്കുന്നു.

(3) പ്രതീതി കാലത്ത് സാമാജികന്റെ ആത്മാവ് വിശേഷമായി ഉപേക്ഷിതമോ ഉല്ലിഖിതമോ ആകുന്നില്ല.

(4) വിഭാവാദികളുടെ സാധാരണീകരണം ദേശകാലപരിമിതമല്ല. വർത്തമാനവും കാവ്യത്തിൽ വർണിതവുമായ ദേശകാലാദിയായ നിയാമക ഹേതുക്കളിൽ നിന്ന് അത്യന്തം വേർപ്പെട്ട നില സാധാരണീകരണത്തെ പോഷിപ്പിക്കുന്നു.

(5) രസപ്രതീതി സകല സാമാജികരിലും സമാനമാണ്. അതു രസത്തെ പരമോത്കർഷതയിലെത്തിക്കുന്നു. സമാന പ്രതീതി ഉണ്ടാകയാൽ സമസ്തസാമാജികന്മാർക്കും സമാനമായ അനുഭൂതി സിദ്ധിക്കുന്നു.

(6) നിർവിഘ്നമായ ഈ പ്രതീതി ചമത്കാരത്മകമാണ്. സർവഥാ നിർവിഘ്നവും രസാത്മകവുമായ പ്രതീതി കൊണ്ട് ഗ്രഹിക്കുന്ന ഭാവമാണു രസം. വിഘ്നങ്ങളുടെ അപസാരങ്ങളാണ് വിഭാവാദികൾ.

അഭിനവഗുപ്തൻ രസാത്മകമായ കലാതത്ത്വത്തെ ഉറച്ച ദാർശനിക ഭൂമികയിൽ പ്രതിഷ്ഠിച്ചു. രസാസ്വാദം ശൈവാശയമനുസരിച്ച് ഏറെക്കുറെ



ആത്മാസ്വാദമാണെന്ന് അദ്ദേഹം വ്യാഖ്യാനിച്ചു. ശൈവമതം ആനന്ദവാദമാണ്. അതനുസരിച്ച രസാനുഭൂതിയുടെ ആനന്ദാത്മകത അദ്ദേഹം പ്രഖ്യാപിച്ചു. വ്യഞ്ജനയെ ആശ്രയിച്ച് രസാനുഭൂതിയുടെയും അഭിവ്യക്തിയുടെയും സംശ്ലിഷ്ടരൂപം വിശദമാക്കിയിട്ട് ഒരു വശത്ത് രസത്തിന്റെ വ്യക്തിപരത അഥവാ ആത്മപരത ഭ്രമരഹിതമായി വ്യാഖ്യാനിച്ചതും മറുവശത്ത് അദ്വൈതസിദ്ധാന്തത്തെ ആശ്രയിച്ച് രസത്തിന്റെ അന്തരംഗവും ബഹിരംഗവും പരസ്പരം സംബന്ധമാണെന്നുള്ള ദാർശനികാടിസ്ഥാനം ഉറപ്പിച്ചതും അദ്ദേഹത്തിന്റെ സംഭാവനയാണ്.

രസത്തിന്റെ സമഷ്ടിഗതത്വം അദ്ദേഹത്തിന്റെ അനർഘമായ ആവിഷ്കാരമാകുന്നു. മാർക്സ്വാദികളുടെ സമഷ്ടിചേതനയെ അനുസ്മരിപ്പിക്കുന്ന രീതിയിലാണ് അദ്ദേഹത്തിന്റെ ചിന്തനപ്രക്രിയ. പരമാത്മചൈതന്യം സാമൂഹികമായ അവസരങ്ങളിൽ പൂർണമായി വികസിച്ച കൂടുതൽ പ്രകാശിക്കുന്നുവെന്ന് അദ്ദേഹം വ്യാഖ്യാനിക്കും പോലെ തോന്നുന്നു.* അഭിനവഗുപ്തന്റെ സംവിദ്വിശ്രാന്തി എന്ന രസാനന്ദം പിന്നീട് കലാശാസ്ത്രത്തിൽ സർവത്ര വ്യാപിച്ചു. നാട്യരസത്തിൽ നിന്നു കാവ്യരസത്തിലും കാവ്യരസത്തിൽ നിന്നു പ്രബന്ധകാവ്യത്തിലും പ്രബന്ധകാവ്യത്തിൽ നിന്നു മുക്തകത്തിലും വ്യാപിച്ച ബ്രഹ്മാനന്ദ സദൃശമായ രസാനന്ദം, കാവ്യത്തിൽ രസബ്രഹ്മമായും സംഗീതത്തിൽ നാദബ്രഹ്മമായും വികസിച്ചു. നാദബ്രഹ്മം 'തന്ത്രാലോക'ത്തിൽ അദ്ദേഹം വിവരിക്കുന്നുണ്ട്. സംഗീതത്തിൽ ബ്രഹ്മസദൃശമായ രസം നാദബ്രഹ്മമാണെന്ന് സംഗീതരത്നാകര കർത്താവായ ശാർങ്ഗദേവൻ വിശദമായി വ്യാഖ്യാനിക്കുന്നുണ്ട്. ഭർതൃഹരിയുടെ ശബ്ദബ്രഹ്മം വ്യാകരണകലയുടെ പ്രാണനാണ്. ഇപ്രകാരം എല്ലാ കലയിലും ബ്രഹ്മാനന്ദ സദൃശമായ രസതത്ത്വം ആത്മാവുപോലെ വ്യാപ്തമാണ്.

ഇപ്രകാരമുള്ള ആധ്യാത്മികത കൊണ്ട് വ്യാവഹാരിക ലോകത്തിൽ കലയുടെ മൂല്യം നിർധാരണം ചെയ്യുന്നതെങ്ങനെ എന്ന ആക്ഷേപം ഉണ്ടാകാറുണ്ട്. ആധുനികമായ സാഹിത്യനിരൂപണത്തിൽ രസവിചാരം അപ്രസക്തമാണെന്ന് വാദിക്കുന്നവർ ദുർലഭമല്ല. ഇന്ന് കാവ്യനാടകങ്ങൾ സഹൃദയരുടെ ആസ്വാദ്യ വസ്തുവല്ലാതെ, തനി പ്രചാരണ സാധനമായി മാറിയിരിക്കുകയാണല്ലോ. കലകളെല്ലാം പ്രചാരണമാണ് എന്ന ധാരണ പണ്ടും ഇടയ്ക്കിടയ്ക്ക് പൊങ്ങി വന്നിട്ടുണ്ട്. ആ ധാരണയോടെ കല സൃഷ്ടിക്കുന്നവർ, കലാകാരന്മാരും കവികളും, ലോകത്തിന് സംഭാവന ചെയ്യുന്നത് ആത്മാഭിവ്യക്തിയല്ലാതെ, പരഭാവങ്ങളുടെ അനുകരണവും അനുകീർത്തനവുമായിരിക്കുമെന്ന് അഭിനവഗുപ്തൻ വിചാരിക്കും പോലെ തോന്നുന്നു. എങ്കിലും അതിലും രസനീയത ആരോപിക്കുന്നതാണ്. സ്ഥായീഭാവത്തിന്റെ സ്വരൂപംവ്യാഖ്യാനിക്കവേവാസനയിൽ ചിത്രീകരണം ചെയ്യുന്ന ഉപാധികളാണ് അഭ്യാസാദി ജനിതവും ശിക്ഷ മുതലായവ കൊണ്ട് പ്രാപ്തവുമായ സാംസ്കാര പരമ്പര എന്ന് അദ്ദേഹം നിർദ്ദേശിക്കുന്നു. വിദഗ്ധരായ പ്രചാരക കവികൾ രണ്ടു സാമഗ്രികളുപയോഗിച്ച് വ്യക്തികളുടെ ചിത്തത്തിൽ പുതിയ സംസ്കാരങ്ങൾ തിരുകിക്കയറ്റി വാസനാരൂപമായ സ്ഥായിഭാവത്തെ ദുർബലപ്പെടുത്തുകയും പുതിയ സംസ്കാരങ്ങൾക്ക് വിധേയമാക്കുകയും ചെയ്യാറുണ്ട്. രതി എന്ന മൂലവാസന കവിയുടെ സർഗശക്തി മൂലം പച്ച ശൃംഗാരരസത്തിലെന്ന പോലെ, ആത്മരതി, പുത്രരതി, തുടങ്ങിയവയായി മാറ്റാവുന്നതാണ്. കരുണ വാല്മീകിയിലുണ്ടാക്കിയ, ആസ്വാദ്യതയും ബുദ്ധഭഗവാനിലുണ്ടാക്കിയ ആസ്വാദ്യതയും ഭിന്നമാണ്. കാരണം വിഭാവങ്ങളുടെ അസമാനതയാകുന്നു. സ്ഥായിഭാവമാണല്ലോ രസനീയതയിലെത്തുന്നത്. അതു ലോകത്തിൽ ആഖണ്ഡമായി, സർവ സാധാരണമായി വ്യാപ്തമാണെങ്കിലും, അതിനെ ആവരണം ചെയ്യാൻ കഴിവുള്ള സാംസ്കാരങ്ങൾ കവിസൃഷ്ടമായ വിഭാവങ്ങളുടെ സന്തതിയാണെന്നതാണ് അഭിനവഗുപ്തന്റെ മതം. ഇവിടെയാണ് പ്രത്യഭിജ്ഞാദർശനത്തിലെ ക്രിയാശക്തിയെന്ന ആത്മാവിന്റെ സ്വാതന്ത്ര്യസിദ്ധാന്തം സംഗതമാകുന്നത്. അഭിനവഗുപ്തന്റെ സ്വാതന്ത്ര്യം ദാർശനിക സന്ദർഭത്തിൽ മാത്രം സംഗതമാണെന്ന് ധരിക്കരുത്. കവിക്ക് സ്വേച്ഛപോലെ തന്റെ പ്രതിഭ പ്രയോഗിക്കാൻ പൂർണസ്വാതന്ത്ര്യമുണ്ട്. പരിസ്ഥിതി കൊണ്ടും തനിക്ക് പ്രിയമെന്നു തോന്നുന്ന പരകീയ ഭാവങ്ങളുടെ ആകർഷണീയത കൊണ്ടും കവി സമ്പാദിക്കുന്ന സാസ്കാരങ്ങൾ അയാളുടെ കല്പനകൾക്ക് ശക്തി കൊടുക്കുന്നു. അഭിനവഗുപ്തൻ 'ഘടകർപരകുളക വിവൃതി'യുടെ അവസാനം എഴുതുന്നു. *ന വൈ ദോഷാ ദോഷാ നച ഖലുഗുണ ഏവചഗുണാഃ നിബന്ധഃ സ്വാതന്ത്ര്യം സപദിഗുണദോഷാന് വിഭജതേ ജയം ഹീ വൈദഗ്ധീ പ്രകൃതിമധുരാ തസ്യ സുകവേഃ യദത്രോത്പാദാദപ്യതിസുഭഗഭാവഃ പരിണതഃ* ഈ സ്വാ




തന്ത്ര്യം മൂലം കവി തത്കാലം ഗുണവും ദോഷവും വിവേചിക്കുന്നു-വേർതിരിക്കുന്നു. അന്യഥാ ഗുണം ഗുണമല്ല, ദോഷം ദോഷവുമല്ല, പ്രകൃതിമധുരമായ ഈ സ്വതന്ത്ര പ്രതിഭാശക്തിയാണ് കവിയെ സൃജനനിയമങ്ങൾ അതിക്രമിച്ചുതന്നേയും സുഭഗമായതു് അഭിവ്യക്തമാക്കുവാൻ പ്രേരിപ്പിക്കുന്നതു്. ഭവഭൂതി 'മലതീമാധവം രചിച്ചത്' വൈദിക ധർമവിരുദ്ധമായ ബൗദ്ധകാപാലികാദിമത വാദങ്ങൾക്ക് വിരുദ്ധമായി പ്രചാരണം എന്ന നിലയ്ക്കാണെങ്കിലും, അതിലെ സുഭഗഭാവം ആസ്വാദ്യമാണ്. ആധ്യാത്മിക നിലവാരത്തിൽ പ്രതിഭ സ്വച്ഛ ദർപ്പണം പോലെ ശിവതത്ത്വത്തിന്റെ ബഹിരന്തരങ്ങളെ തത്കാലം പ്രതിബിംബിക്കുന്നുവെങ്കിൽ കാവ്യനിലവാരത്തിൽ കാവ്യാത്മകമായ സമ്പൂർണവിഷയങ്ങളെ തത്ക്ഷണം ഝടിതി പ്രതിഭാസിപ്പിക്കുന്നുമുണ്ട്. അങ്ങനെ സംസൃഷ്ടമോ സ്വായത്തീകൃതമോ ആയ എല്ലാ വാസനാ സംസ്കാരങ്ങളുടെയും സമ്മിശ്രിത സ്ഥായി ഭാവം രസനീയമാണെന്നതാണ് അഭിനവഗുപ്തന്റെ മതം. ഇന്നു നാം കാണുന്ന സാമുദായിക കാവ്യങ്ങളും, വർഗദ്വന്ദ്വഭാവാധിഷ്ഠിതമായ പ്രബന്ധങ്ങളും, പുതിയ സംസ്കാരങ്ങൾ പ്രേക്ഷകനിൽ നിറയ്ക്കുമ്പോൾ അയാളുടെ വാസന വ്യഭിചരിതമായുയർന്നു രസാനുഭൂതിതമാകുന്നു. അതുകൊണ്ടു രസസിദ്ധാന്തം ആധുനിക സാഹിത്യ നിരൂപണത്തിൽ അസംഗതമാണെന്ന് പറഞ്ഞുകൂടാ. ദത്തന്റെയും അഭിനവഗുപ്തന്റെയും ഭാവനിരൂപണം ചില അവസരങ്ങളിൽ സ്പഷ്ടവും സംഗതവുമാകുന്നില്ലായിരിക്കാം. എന്നാൽ അപ്രകാരമുള്ള കുറവുകൾ പരിഹരിച്ച് വിഭാവം, അനുഭാവം, വ്യഭിചാരിഭാവം എന്നിവയുടെ അർഥം വ്യാപകമാക്കി സമന്വയിക്കുവാൻ, അഭിനവഗുപ്തന്റെ വ്യാവഹാരിക വീക്ഷണം സ്വാതന്ത്ര്യം തരുന്നുണ്ട്. അങ്ങനെ അവയെ സംസ്കരിച്ചു സ്ഥായിഭാവുമായി സംയോജിപ്പിച്ചാൽ ഏതു് അവസ്ഥയിലും രസം നിഷ്പന്നമായികൊള്ളും. അഭിനവഗുപ്തന്റെ രസസിദ്ധാന്തമെന്ന ഈ നിബന്ധം രസസിദ്ധാന്തത്തിന്റെ നിഷ്കൃഷ്ടമായ പരിചയം നല്കുവാൻ പ്രയോജനപ്പെട്ടുമെന്നു വിശ്വസിക്കുന്നു. ഭാരതീയ രസസിദ്ധാന്തത്തെയും പാശ്ചാത്യ സൗന്ദര്യശാസ്ത്രത്തെയും താരതമ്യപ്പെടുത്തി പരീക്ഷിക്കുമ്പോൾ രണ്ടിന്റെയും ഉന്നം ആസ്വാദ്യതാ സംസിദ്ധിയാണെന്നു തെളിയും. പ്രാചീനവും നവീനവുമായ കാവ്യാസ്വാദന പ്രക്രിയ, മനുഷ്യപ്രകൃതിയുടെ മൗലികമായ സമാനതപോലെ, സമാനമാകുന്നു. ദേശ-കാലങ്ങളുടെ അതിരുകൾ ലംഘിക്കുന്ന മാനുഷ പ്രകൃതിയിൽ മൂലരൂപമായ സമാനതയുള്ളതു പോലെ. കലാസ്വാദനത്തിലും സംപാദിതമായ സംസ്കാരങ്ങൾക്കപ്പുറമുള്ള സംവിത് സമാനം തന്നെ. രസാനുഭൂതി ആ സംവിദ് വിശ്രാന്തിയിലെത്തുമ്പോൾ അസമാനത മറന്ന് ആസ്വാദകൻ ഭാവലോകത്തിൽ സ്വതന്ത്രനായി വിഹരിക്കുന്നു. ഇതാണ് അഭിനവഗുപ്തന്റെ രസം.

അങ്ങനെ വെറും വ്യാവഹാരികമായ ലോകത്തിൽ, വിഭാവങ്ങളുടെ സ്വരൂപം ലക്ഷ്യത്തിനു ചേരും പോലെ സൃഷ്ടിക്കുവാൻ കഴിയുന്ന കവി കാവ്യവസ്തുവിലൂടെ അവതരിപ്പിക്കുന്ന അനുഭാവങ്ങളുടെ അഭിലഷിതമായ പ്രഭാവം പ്രേക്ഷകനിലോ, ഗൃഹീതാവിലോ, ഗഹനമായി പതിപ്പിക്കുന്നു. തദ്വാരാ അവന്റെ ചിന്തയിൽ ഉയരുന്ന വ്യഭിചാരിഭാവങ്ങൾ ആർജിത സാംസ്കാര ബലാത് സ്ഥായിഭാവത്തെ രസതത്ത്വത്തിലെത്തിക്കുന്നു. ഈ സാമാന്യതത്ത്വം ഏതുതരം കലാ രൂപത്തിലും പ്രയോഗിക്കാവുന്നതാണ്. ഇവിടെ കാവ്യത്തിന്റെ മൂല്യമെന്തെന്നോ, എന്തായിരിക്കണമെന്നോ ഉള്ളതായ വിഷയമാണ്. അതിനാൽ രസാനുഭൂതി ഏതു കലാനിരൂപണത്തിന്റെയും ഫലമാകുന്നു.

രസസിദ്ധാന്തത്തിന്റെ പുനഃപ്രതിഷ്ഠാപനത്തിൽ അഭിരുചിയുള്ള നവീന നിരൂപകന്മാരുടെ ശ്രദ്ധ ഈ സംശോധനത്തിൽ പതിയേണ്ടതാണ്. അതിന് അല്പമെങ്കിലും പ്രചോദനം നല്കാൻ ഈ പ്രബന്ധത്തിന് കഴിഞ്ഞാൽ ഞാൻ കൃതാർഥനായിരിക്കും. സമാനചിന്തയിൽ ഏർപ്പെട്ടുന്ന സഹയാത്രികരുടെ ഉപദേശം സഹർഷം സ്വീകരിക്കുകയും, അടുത്ത പതിപ്പുണ്ടാകാൻ ഇടയായാൽ അതനുസരിച്ച് നിബന്ധം സംസ്കരിക്കുകയും ചെയ്യുന്നതാണെന്നും പറഞ്ഞു കൊള്ളുന്നു.

(സമ്പാദകൻ - കെ. കനകരാജ്)

***സന്ധ്യയുടെ അങ്ഗങ്ങൾ***

*വൈദികമായ സന്ധ്യോപാസനത്തിന്റെ അംഗങ്ങളിവയാണ്:- ആചമനം, ഇന്ദ്രിയസ്പർശം, മാർജനം, പ്രാണായാമം, അഘമർഷണം, മനസാ പരിക്രമണം, ഉപസ്ഥാനം, ഗായത്രീ, സമർപണം. ഇതൊമ്പതും ചേർന്നാൽ സന്ധ്യോപാസന പൂർത്തിയാകും.*





ആമുഖം

കെ. പി. നാരായണ പിഷാരടി

# ഋഗ്വേദപ്രവേശിക

ഭാരതീയ വിജ്ഞാനങ്ങളുടെയെല്ലാം ഉത്ഭവസ്ഥാനം വേദമാണ്...

വെളിച്ചങ്ങളുടെയെല്ലാം ഉത്ഭവസ്ഥാനം സൂര്യനാണ്. അതുപോലെ ഭാരതീയ വിജ്ഞാനങ്ങളുടെയെല്ലാം ഉത്ഭവസ്ഥാനം വേദമാണ്. അറിവു നല്കുന്ന ഏറ്റവും പഴയ സംസ്കൃത നിബന്ധം എന്നാണ് വേദമെന്നവാക്കിനർഥം. വിദ്യ എന്ന വാക്കിന്റെ അർഥവും അതുതന്നെ. വസിഷ്ഠൻ, വിശ്വാമിത്രൻ മുതലായ മഹർഷിമാർ തപസ്സുചെയ്തു സാക്ഷാത്ക്കരിച്ചിട്ടുള്ള മന്ത്രങ്ങളുടെ സമാഹരണമാണ് വേദം. അനാദികളും അനന്തങ്ങളും സംസ്കൃതഭാഷാമയങ്ങളുമായ മന്ത്രങ്ങളാണ് വേദത്തിലെ ഉള്ളടക്കം. വേദമന്ത്രങ്ങളുടെ ആവിർഭാവം ഏതു കാലത്താണെന്ന് ആർക്കും അറിഞ്ഞുകൂടാ.

കിട്ടാവുന്നേടത്തോളം വേദമന്ത്രങ്ങളെല്ലാം സമാഹരിച്ചു സ്വരൂപത്തിന്റെയും ഉപയോഗത്തിന്റെയും അടിസ്ഥാനത്തിൽ നമുക്കു വേർതിരിച്ചു ക്രമപ്പെടുത്തിത്തന്നതു് വേദവ്യാസനത്രേ. ഋഗ്വേദം, യജുർവേദം, സാമവേദം, അഥർവവേദം ഇങ്ങനെ നാലായിട്ടാണ് വേദം വേർതിരിച്ചിട്ടുള്ളത്. പദ്യങ്ങൾ മാത്രമുൾക്കൊള്ളുന്നവയും ദേവതാസ്തുതിരൂപങ്ങളുമായ മന്ത്രങ്ങൾ മാത്രമേ ഋഗ്വേദത്തിലുള്ളൂ. ഗദ്യപ്രധാനവും യജ്ഞവിധികൾ ഉൾക്കൊള്ളുന്നതുമായ വേദമാണ് യജുർവേദം. പാടുവാൻ പറ്റിയ മന്ത്രങ്ങൾ സാമവേദത്തിൽ സംഗ്രഹിച്ചിരിക്കുന്നു. ശത്രുസംഹാരാദികളായ ലൗകികകാര്യങ്ങൾ സാധിക്കുന്നതിനുവേണ്ടി ചെയ്യുന്ന പാപകർമങ്ങൾപോലും വിധിക്കുന്ന, അല്പം താഴെയെന്ന് പറയാവുന്ന വേദമത്രെ അഥർവവേദം.*[1] ദേവതാപ്രീതികരങ്ങളായ യജ്ഞകർമങ്ങളിലാണ് ഋഗ്വേദമന്ത്രങ്ങളുടെയും യജുർവേദമന്ത്രങ്ങളുടെയും സാമഗാനത്തിന്റെയും ഉപയോഗം. ഈ വേദങ്ങളുടെ രക്ഷക്കുവേണ്ടി ആറുവേദാംഗങ്ങളും നാലു ഉപാംഗങ്ങളും നാലു ഉപവേദങ്ങളും ഉണ്ടായിട്ടുണ്ട്. ശിക്ഷ, കല്പം, വ്യാകരണം, നിരുക്തം, ജ്യോതിഷം, ഛന്ദശ്ശാസ്ത്രം ഇവയാണ് വേദാംഗങ്ങൾ. മീമാംസ, ന്യായശാസ്ത്രം, പുരാണങ്ങൾ, ധർമശാസ്ത്രങ്ങൾ ഇവ നാലും വേദങ്ങളുടെ ഉപാംഗങ്ങളാണ്. ആയുർവേദം, ധനുർവേദം, ഗാന്ധർവവേദം(സംഗീതം), നാട്യവേദം (അഭിനയം) ഇവ ഉപവേദങ്ങളുമാണ്. ഇങ്ങനെ വിജ്ഞാനപ്രദങ്ങളായ വിദ്യകൾ അല്ലെങ്കിൽ കൃതികൾ ആകെ പതിനെട്ടുവകയാണെന്നു പണ്ടുള്ളവർ കണക്കാക്കിയിരുന്നു. ഈ പതിനെട്ടു വിദ്യകളുടെ പ്രാധാന്യം കരുതിയാണ് വേദവ്യാസൻ തന്റെ കൃതികളിൽ പതിനെട്ട് എന്ന സംഖ്യയ്ക്കു മുൻഗണന നൽകിയിട്ടുള്ളത് എന്ന് തോന്നുന്നു. പുരാണങ്ങൾ പതിനെട്ട്, മഹാഭാരതത്തിൽ പർവങ്ങൾ പതിനെട്ട്, ഭഗവദ്ഗീതയിൽ അധ്യായങ്ങൾ പതിനെട്ട് മുതലായവ ശ്രദ്ധിക്കുക.

കേരളത്തിൽ മൂന്ന് വേദങ്ങളെ ഉള്ളൂ. അഥർവവേദമില്ല. മൂന്നുവേദങ്ങളിൽ ഏതെങ്കിലും ഒരു വേദമെ കേരള ബ്രാഹ്മണർ പഠിക്കാറുള്ളൂ. ദ്വിവേദിയും ത്രിവേദിയും ചതുർവേദിയും കേരളത്തിലില്ല. മൂന്നു വേദക്കാരുമുള്ള ഗ്രാമങ്ങൾ തന്നെ കുറവാണ്. തൃശ്ശൂർക്കാരും ശുകപുരത്തുകാരും ഋഗ്വേദികളാണ്. പെരുവനം ഗ്രാമത്തിൽ യജുർവേദക്കാരാണ് അധികം. പാഞ്ഞാൾ പ്രദേശത്ത് സാമവേദികളുണ്ട്. പന്നിയൂർഗ്രാമത്തിൽ പണ്ടു മൂന്നു വേദക്കാരും ഉണ്ടായിരുന്നുവെന്ന് കേട്ടിട്ടുണ്ട്. കേരളബ്രാഹ്മണർ പൊതുവിൽ ഓരോ വേദം നിഷ്കർഷിച്ചു പഠിക്കുന്നവരാണ്.

വേദപരീക്ഷകളും വേദോത്സവങ്ങളും ഇവി

1. *വേദബന്ധു*വിന്റെ വൈദികപക്ഷവിചാരബോധമോ, അവതാരികയോ ആമുഖമോ എഴുതുന്ന ഗ്രന്ഥത്തിന്റെ വായനയോ കൂടാതെയെഴുതുന്ന വരികളിൽ ഈവിധ അവൈദികചിന്തകൾ കടന്നുകൂടാറുണ്ട്. ആമുഖകാരന്റെ പക്ഷം പൗരാണികമാണ്, *വേദബന്ധു* എതിർക്കുന്നതു മതാണ്. ഒട്ടേറെ അവൈദികപക്ഷങ്ങളെ ഈ ആമുഖം അവതരിപ്പിക്കുന്നുണ്ട്. (പത്രാധിപർ)




ടെ ധാരാളം നടന്നിരുന്നു. തൃശ്ശൂരും തിരുനാവായയിലുമുള്ള വേദജ്ഞന്മാരുടെ ഋഗ്വേദപരീക്ഷയായിരുന്നു,കടവല്ലൂരന്യോന്യം.വൃശ്ചികമാസത്തിൽ പതിനാറു ദിവസം രണ്ടു യോഗക്കാരും തമ്മിൽ വാശിയേറിയ മത്സരമാണ് കടവല്ലൂർ ശ്രീരാമ ക്ഷേത്രത്തിൽ വച്ചു നടന്നിരുന്നത്. നാല്പതോളം കൊല്ലമായി, അതു ഇല്ലാതായിട്ട്. ഋഗ്വേദ മഹോത്സവത്തിന് ത്രിസന്ധയെന്നും യജുർവേദമഹോത്സവത്തിന് ഓത്തൂട്ട് എന്നുമാണ് പേര്. വേദം മുഴുവനും നാവിന്മേൽ നൃത്തം വയ്ക്കുന്ന പ്രയോഗ നിപുണന്മാരായ വേദപണ്ഡിതന്മാർക്ക് തങ്ങളുടെ പ്രാവീണ്യം കാണിക്കുവാനുള്ള രംഗങ്ങളായിരുന്നു കടവല്ലൂരന്യോന്യത്രിസന്ധകളും ഓത്തൂട്ടുകളും. ഇപ്പോൾ അത്രയ്ക്കു പാണ്ഡിത്യമുള്ളവർ നന്നേ കുറവായിരിക്കുന്നു.

ഇപ്പോൾ എന്റെ മുമ്പിലിരിക്കുന്നത്, വേദശാസ്ത്ര-സാഹിത്യപണ്ഡിതനും പലവക ഉത്തമഗ്രന്ഥങ്ങളുടെ കർത്താവും ബഹുഭാഷാഭിജ്ഞനുമായ *വേദബന്ധു*വിന്റെ "ഋഗ്വേദപ്രവേശിക" എന്ന പുസ്തകമാണ്. കേരള സാഹിത്യ അക്കാദമി 1988 മാർച്ചിൽ പ്രസിദ്ധപ്പെടുത്തിയ, ഏറ്റവും വിജ്ഞേയമായ ഈ പുസ്തകം വായിച്ചപ്പോൾ അതു വായനക്കാർക്ക് ഒന്നു പരിചയപ്പെടുത്തണമെന്നു തോന്നി. അതിന്റെ ആമുഖമെന്ന നിലയിലാണ് വേദവേദാംഗാദികളെക്കുറിച്ച് ഇവിടെ സാമാന്യം ചിലതു് പ്രസ്താവിച്ചത്.

വേദം പഠിക്കാത്തവരും സംസ്കൃതം അറിയാത്തവരുമായ മലയാളവായനക്കാർക്ക് ഉപയോഗപ്പെടുന്ന ഋഗ്വേദപഠനങ്ങൾ ഇതേവരേ കാര്യമായൊന്നും ഉണ്ടായിട്ടില്ല. ആദ്യമൊന്നുണ്ടായത് മഹാകവി വള്ളത്തോളിന്റെ ഋഗ്വേദപരിഭാഷയും അതിനെക്കുറിച്ചുള്ള ചില പഠനങ്ങളുമാണ്. ഋഗ്വേദമന്ത്രങ്ങളുടെ സാമാന്യം ഒരാശയം മനസ്സിലാക്കാൻ അതു വഴിവച്ചു. ഋഗ്വേദമന്ത്രങ്ങളുമായി നേരിട്ടു പരിചയപ്പെടുവാൻ അന്നും സാധിച്ചില്ല. ഈയിടെ ഒ.എം.സി നാരായണൻനമ്പൂതിരിപ്പാട് ഋഗ്വേദത്തിലെ അറുപത്തിനാലധ്യായങ്ങളിലായി പരന്നു കിടക്കുന്ന പതിനായിരത്തി നാനൂറ്റി എഴുപത്തിരണ്ട് മന്ത്രങ്ങളും സായണഭാഷ്യത്തിന്റെ വെളിച്ചത്തിൽ വ്യാഖ്യാനിച്ചതന്നത് വേദജിജ്ഞാസയുള്ള മലയാള വായനക്കാർക്ക് ആ മന്ത്രങ്ങളുമായി നേരിട്ടു പരിചയപ്പെടുവാനും പദപദാർഥങ്ങൾ മനസ്സിലാക്കുവാനും അവസരം ലഭിച്ചിരിക്കുന്നു. അതു വലിയ ഭാഗ്യമായി.

ഋഗ്വേദസ്വരൂപത്തെയും അതിന്റെ ഉള്ളടക്കത്തെയും വിലയിരുത്തുന്ന നല്ലൊരു പഠനത്തിന്റെ ആവശ്യകത, പിന്നേയും അവശേഷിച്ചിരിക്കുകയായിരുന്നു. അത് ഈ ഋഗ്വേദപ്രവേശികയിലൂടെ ബ്രഹ്മശ്രീ *വേദബന്ധു* നിർവഹിച്ചിരിക്കുന്നു. ഋഗ്വേദത്തെസ്സംബന്ധിച്ചു കിട്ടാവുന്നിടത്തോളം സംസ്കൃത ഭാഷാമയങ്ങളായ പഠനങ്ങൾ പരിശോധിച്ചും വേണ്ട സന്ദർഭങ്ങളിലെല്ലാം പ്രസക്തഭാഗങ്ങൾ അടിക്കുറിപ്പായി വ്യാഖ്യാനിച്ചു ചേർത്തും ആധികാരികമായി തയ്യാറാക്കിട്ടുള്ള പുസ്തകമാണ് ഈ ഋഗ്വേദപ്രവേശിക. അതിന്റെ ഉള്ളടക്കത്തെ സംബന്ധിച്ച് ഒരു സാമാന്യാവലോകനം ഇവിടെ നിർവഹിക്കണമെന്നു കരുതുന്നു.

ചെറിയ അക്ഷരത്തിൽ 472 പേജും 40 ക. വിലയുമുള്ള *വേദബന്ധു*വിന്റെ ഈ ഋഗ്വേദപ്രവേശികയിൽ മൂന്നു ഖണ്ഡമുണ്ട്. ഒന്നാം ഖണ്ഡത്തിൽ ഋഗ്വേദത്തിലെ ശബ്ദസ്വരൂപവശദീകരണമാണ്. രണ്ടാം ഖണ്ഡത്തിൽ സ്തുതിക്കപ്പെട്ടിട്ടുള്ള വിഷയങ്ങളുടെ അവലോകനമാണ്. മൂന്നാമത്തെ പരിശിഷ്ടഖണ്ഡത്തിൽ ഋഗ്വേദത്തിൽ നിന്ന് പൊതുവിൽ അറിഞ്ഞിരിക്കേണ്ടുന്ന ഏതാനും സൂക്തങ്ങളും മന്ത്രങ്ങളും എടുത്തു വ്യാഖ്യാനിച്ച് ചേർത്തിരിക്കുന്നു. ആദ്യസൂക്തം മുതൽ ഏഴുസൂക്തത്തിന്റെ വിസ്തൃതവ്യാഖ്യാനത്തിന്റെ മാതൃക അനുബന്ധമായി അവസാനത്തിലും ചേർത്തിരിക്കുന്നു.

ആദി ഋഷിമാർ ജ്ഞാനാവിഷ്ടരായി ഉച്ചരിച്ച മന്ത്രങ്ങളാണ് വേദം. ഋഷികൾക്ക് ഈശ്വരനിൽ നിന്ന് ലഭിച്ച ജ്ഞാനം മറ്റുള്ളവർക്ക് പകർന്ന് കൊടുക്കാൻ ഉപയോഗിച്ച വാക്കുകളാണ് മന്ത്രങ്ങൾ. പദ്യരൂപത്തിലും ഗദ്യരൂപത്തിലും മന്ത്രങ്ങളുണ്ട്. ദേവതകളെ സ്തുതിക്കുവാനുള്ള പദ്യങ്ങൾക്ക് ഋക്കുകൾ എന്ന് പേര്. സ്തുതി എന്നർഥമുള്ള ഋച ധാതുവിൽ നിന്നുണ്ടായ വാക്കാണ് ഋക്ക് എന്നത്. പദ്യരൂപത്തിലുള്ള ഋക്കുകൾ മാത്രം വേർതിരിച്ചു ക്രമപ്പെടുത്തി രൂപീകരിച്ചിട്ടുള്ള വേദമാണ് ഋഗ്വേദം. ഗദ്യരൂപത്തിൽ യജ്ഞകർമങ്ങളെ വിധിക്കുന്ന മന്ത്രങ്ങൾ സംഘടിപ്പിച്ച് യജുർവേദം രൂപപ്പെടുത്തിയിരിക്കുന്നു. ദേവപൂജ എന്നർഥമുള്ള യജ് ധാതുവിൽ നിന്നാണ് യജു ശബ്ദമുണ്ടായത്. ദേവന്മാർക്ക് ഹോമദ്രവ്യം സമർപ്പിക്കുക എന്ന കർമമാണ് യജ്ഞത്തിൽ പ്രധാനം. യജ്ഞകർമങ്ങൾ വിധിക്കുന്ന മന്ത്രങ്ങളുടെ സമാഹരണമാണ് യജുർവേദം. ഗാനത്തിന് ഉപയോഗിക്കുന്ന ഋക്മന്ത്രങ്ങളെ ഒന്നിച്ചുചേർത്തു സാമവേദവും രൂപപ്പെടുത്തി. മൂന്നുവിധം മന്ത്രങ്ങളും അഥർ



വവേദത്തിലുണ്ട്.

യജ്ഞങ്ങളിൽ കർമങ്ങൾ ചെയ്യുന്നവർക്ക് ഋത്വിക്കുകൾ എന്നാണ് പേര്. നാല് ഋത്വിക്കുകൾ വേണം. ഋഗ്വേദിക്ക് ഹോതാവെന്നും സാമവേദിക്ക് ഉദ്ഗാദാവെന്നും അഥർവവേദിക്ക് ബ്രഹ്മനെന്നും യജുർവേദിക്ക് അധ്വര്യുവെന്നുമാണ് പേരുകൾ. യജ്ഞകർമ നിർവഹണമാണ് നാലു വേദങ്ങളുടെയും ലക്ഷ്യം.

ഇങ്ങനെ നാലു വേദങ്ങളുടെയും സ്വഭാവം വിവരിച്ചതിന് ശേഷം *വേദബന്ധു* ബാലഖില്യ സൂക്തങ്ങളിലെ 80 മന്ത്രങ്ങളടക്കം അവയുടെ വലിപ്പം വിശദീകരിക്കുന്നു. ഋഗ്വേദത്തിൽ 10552 മന്ത്രം. യജുർവേദത്തിൽ 1975 മന്ത്രം. സാമവേദത്തിൽ 1875 മന്ത്രം. അഥർവേദത്തിൽ 5977 മന്ത്രം. ഈ കണക്കിൽ നിന്ന് ഏറ്റവും വലിയ വേദം ഋഗ്വേദം തന്നെയെന്ന് വ്യക്തമാണല്ലോ.

പദങ്ങൾ മുറിക്കാതെ സന്ധി ചേർത്തു വേദം ചൊല്ലുന്നതിനു സംഹിതാപാഠം എന്നാണ് പറയുക. വേദങ്ങളുടെ മൂലം സംഹിതാരൂപത്തിലാണ്. അതാണ് ആദ്യം പഠിക്കുക. പിന്നെ പദപാഠം, ക്രമപാഠം മുതലായവ അഭ്യസിക്കുന്നു. വേദം പഠിക്കുന്നവർ സംഹിതയാണ് ചൊല്ലി പഠിക്കുക. അത് നന്നായി പഠിച്ച കഴിഞ്ഞാൽ പിന്നെ പദം മുതലായവയിലേയ്ക്കു കടക്കുന്നു.

ഋഗ്വേദസംഹിതയിൽ ആകെ 10552 മന്ത്രമാണെന്ന് പറഞ്ഞുവല്ലോ. പഠിപ്പിക്കുവാനുള്ള സൗകര്യം നോക്കി ഈ മന്ത്രങ്ങളെ പലവിധം വിഭജിച്ചിരിക്കുന്നു. മന്ത്രങ്ങൾ ചേർന്നു സൂക്തങ്ങളും സൂക്തങ്ങൾ ചേർന്ന് അനുവാകങ്ങളും അനുവാകങ്ങൾ ചേർന്നു മണ്ഡലങ്ങളും ഉണ്ടാകുന്നു. അങ്ങനെ പത്തു് മണ്ഡലമാണ് ഋഗ്വേദത്തിലുള്ളത്. മറ്റൊരു് വിധത്തിലും ഋഗ്വേദസംഹിതയ്ക്കു് വിഭാഗമുണ്ട്. മന്ത്രങ്ങൾ ചേർന്ന് വർഗം, വർഗങ്ങൾ ചേർന്ന് സൂക്തം, സൂക്തങ്ങൾ ചേർന്ന് അധ്യായം, എട്ട് അധ്യായങ്ങൾ ചേർന്ന് ഒരഷ്ടകം, അങ്ങനെ എട്ടഷ്ടകമാണ് ഋഗ്വേദത്തിലുള്ളത്. ഈ വിഭാഗമാണ് കേരളത്തിൽ വേദപഠനത്തിന് ഉപയോഗിച്ചു വരുന്നത്.

ജ്യോത്സ്യന്മാരുടെ ഇടയിൽ പ്രസിദ്ധമായ കടപയാദി നിയമമനുസരിച്ച് മണ്ഡലാദികളുടെ സംഖ്യ കാണിക്കുന്ന ഒരു അനുഷ്ടുപ്പ് ശ്ലോകമുണ്ട്. അതിവിടെ ചേർക്കാം.

*ജാന, നപി ദ്വിഷാം, മോദം,*
*സ യജ്ഞാഃപ, തനാന്നരഃ*
*രസം ഭിന്നായ, മാംസാദോ*
*നര, സ്തസ്യ ജലാധിപഃ.*

ജാനൻ = 8 അഷ്ടകം. അപി = 10 മണ്ഡലം. ദ്വിഷാം = 64 അധ്യായം. മോദം = 85 അനുവാകം. സ യജ്ഞഃ പാ = 1017 സൂക്തം. തനാന്നരഃ = 2006 വർഗ്ഗം. രസം ഭിന്നായ = 10472 ഋക്ക് (മന്ത്രം). മാംസാദോ നരഃ = 20875 അന്തം. തസ്യ ജലാധിപഃ = 193816 പദം.

സംഹിത പഠിച്ചുകഴിഞ്ഞാൽ പിന്നെ പദപാഠം, ക്രമപാഠം ഇങ്ങനെ രണ്ടു തരം പാഠം പഠിക്കുന്നു. പദം മുറിച്ച് ചൊല്ലൽ തന്നെയാണ് പദപാഠം. ക്രമത്തിൽ ഈരണ്ടീരണ്ടു പദമായി ചൊല്ലുന്നതു് ക്രമപാഠം.

*തത്സവിതുര്വരേണ്യമ്*
*ഭര്ഗോ ദേവസ്യ ധീമഹി*

എന്ന ഗായത്രീമന്ത്രത്തിന്റെ പൂർവാർധം മുറിക്കാതെ ചൊല്ലുന്നതു് സംഹിതാപാഠം. തത്, സവിതുഃ, വരേണ്യമ്, ഭര്ഗ, ദേവസ്യ, ധീമഹി എന്നു പദം മുറിച്ചു ചൊല്ലുന്നതു് പദപാഠം. തത്സവിതുഃ, സവിതുര്വരേണ്യമ്,വരേണ്യമ്ഭര്ഗഃ,ഭര്ഗോദേവസ്യ, ദേവസ്യ ധീമഹി എന്നിങ്ങനെ ഈരണ്ടീരണ്ടായി ക്രമത്തിൽ ചൊല്ലുന്നതു് ക്രമപാഠം. ഈ പാഠങ്ങൾക്ക് പ്രകൃതിപാഠങ്ങൾ എന്നു പറയുന്നു. ഈ മൂന്ന് പാഠവും കേരളത്തിൽ നടപ്പുള്ളതാണ്. ഇവയ്ക്കുപുറമെ പദസംഹിതയെക്കുറിച്ചും *വേദബന്ധു* പറയുന്നുണ്ട്. അതു കേരളത്തിലില്ല.

എട്ടുതരം വികൃതി പാഠങ്ങൾ ഉണ്ട്. മേലോട്ടും കീഴോട്ടും ആയി പദങ്ങളെ പലവിധം ആവർത്തിച്ചു ചൊല്ലുന്നതിനെയാണ് വികൃതിപാഠമെന്ന് പറയുന്നത്. ജട, മാല, ശിഖ, ലേഖ, ധ്വജം, ദണ്ഡം, രഥം, ഘനം ഇവയാണ് എട്ട് വികൃതിപാഠങ്ങൾ. ഇവയിൽ ജടയും രഥയും മാത്രമേ കേരളത്തിൽ നടപ്പുള്ളൂ. ഈരണ്ടുപാദങ്ങളെ മേല്പ്പോട്ടും കീഴ്പ്പോട്ടും മേല്പ്പോട്ടും ചൊല്ലുന്നതിനെ ജടയെന്നു പറയുന്നു. മുമ്പുദാഹരിച്ച ഗായത്രിപൂർവാർധം ജടയാക്കിയാൽ

1. *തത്സവിതുസ്സവിതുസത്, തത്സവിതുഃ*
2. *സവിതുര്വരേണ്യം വരേണ്യം സവിതുഃ സവിതുര്വരേണ്യം.*
3. *വരേണ്യം ഭര്ഗോ, ഭര്ഗോ വരേണ്യം, വരേണ്യം ഭര്ഗഃ*
4. *ഭാര്ഗോ ദേവസ്യ ദേവസ്യ ഭര്ഗോ, ഭര്ഗോ ദേവസ്യ*
5. *ദേവസ്യ ധീമഹി ധീമഹി ദേവസ്യ*




*ദേവസ്യ ധീമഹി, ധീമഹീതി, ധീമഹി* എന്നാവും.

ഇനി രഥയുടെ നിയമം പറയാം

1. ആദ്യം രണ്ടു പദം മേലോട്ടും കീഴോട്ടും. 2. പിന്നെ ഈരണ്ടായി മൂന്നുവരെ മേലോട്ടു കയറി ഒന്നിച്ചിറങ്ങുക. 3. പിന്നെ ഈരണ്ടായി നാലു വരെ മേലോട്ടു കയറി ഒന്നിച്ചിറങ്ങുക. 4 പിന്നെ ഈരണ്ടായി അഞ്ചുവരെ മേലോട്ടു കയറി ഒന്നിച്ചിറങ്ങുക. 5. പിന്നെ ഈരണ്ടായി ആറുവരെ മേലോട്ടു കയറി ഒന്നിച്ചിറങ്ങുക. ഉദാഹരിക്കാം:

1. *തത്സവിതുസ്സവിതുസത്;*
2. *തത്സവിതുസ്സവിതുര്വരേണ്യം വരേണ്യം സവിതുസത്;*
3. *തത്സവിതുസ്സവിതുര്വരേണ്യം, വരേണ്യം ഭര്ഗോ ഭര്ഗോ വരേണ്യം സവിതുസത്;*
4. *തത്സവിതുസ്സവിതുര്വരേണ്യം വരേണ്യം ഭര്ഗോ ഭര്ഗോ ദേവസ്യ ദേവസ്യ ഭര്ഗോ വരേണ്യം സവിതുസത്.*
5. *തത്സവിതുസ്സവിതുര്വരേണ്യം വരേണ്യം ഭര്ഗോ ഭര്ഗോ ദേവസ്യ ദേവസ്യധീമഹി ധീമഹി ദേവസ്യ ഭര്ഗോ വരേണ്യം സവിതുസത്.*

ഇതുപോലെ മറ്റു വികൃതികൾക്കും *വേദബന്ധു* ഉദാഹരണം നല്കുന്നുണ്ട്. ഇങ്ങനെ പാഠപ്രകാരങ്ങൾ വിവരിച്ചുകഴിഞ്ഞതിനുശേഷം വേദനിർമാണകാലത്തിന്റെ ചർച്ചയിൽ പ്രവേശിക്കുന്നു.

വേദം മനുഷ്യനിർമിതമല്ലെന്നും ഈശ്വരൻ തന്നെയാണെന്നും സർഗാദിയിൽ വെളിപ്പെട്ടതാണെന്നും പ്രാചീനരായ ഭാരതീയർ വിശ്വസിക്കുന്നു. അതിനാൽ അവർ കാലഗണനക്കുവേണ്ടി കാലം കളഞ്ഞില്ല. മാക്സ്മുള്ളർ മുതല്ക്കാണ് കാലചിന്ത തുടങ്ങിയത്. വൈദികകാലത്തെ അവർ വേദകാലം, ബ്രാഹ്മണകാലം, ആരണ്യകകാലം, ഉപനിഷത്ക്കാലം, സൂത്രകാലം എന്നിങ്ങനെ വേർതിരിച്ചിരിക്കുന്നു. എന്നിട്ട് ചില കാലങ്ങൾ കല്പിക്കുന്നു. എല്ലാം വെറും കാല്പനികങ്ങളാണ്. ഭാഷാരൂപത്തെ ആസ്പദമാക്കിയും ജ്യോതിഷത്തെ ആശ്രയിച്ചും ഭൂപ്രകൃതിയെ അവലംബിച്ചും പുരാവസ്തുനിഷ്ഠമായും മറ്റും ചെയ്തിട്ടുള്ള കാലഗണനകളെയെല്ലാം *വേദബന്ധു* വിമർശനവിധേയമാക്കിയിട്ടുണ്ട്.

വേദോല്പത്തിയെക്കുറിച്ചുള്ള മതഭേതങ്ങളെയും കുലങ്കഷമായി ചർച്ചചെയ്യുന്നുണ്ട് ഗ്രന്ഥകാരൻ. എല്ലാറ്റിലും അർധസത്യങ്ങളെ ഉള്ളുവെന്ന സൂചനയിലാണ് അവസാനം ചെന്നെത്തുന്നത്.

ഋഗ്വേദസംഹിതയെയും ശാഖകളും മറ്റും അവലംബിച്ചുള്ള ചർച്ചയാണ് പിന്നെ ചെയ്യുന്നത്. ബ്രാഹ്മണങ്ങൾ, ആരണ്യകങ്ങൾ, ഉപനിഷത്തുകൾ, കല്പസൂത്രം മുതലായവ എല്ലാ ഋഗ്വേദവാങ്മയങ്ങളും എടുത്ത് പരിശോധിക്കുന്നുണ്ട് ഗ്രന്ഥകർത്താവ്.

ഋഗ്വേദപാഠത്തിൽ ഋഷി, ഛന്ദസ്സ്, ദേവത ഇവ മൂന്നും ആദ്യം പരമർശിക്കേണ്ടതുണ്ട്. മന്ത്രദ്രഷ്ടാവായ മഹർഷിയാണ് ഋഷി. മന്ത്രത്തിലെ ആക്ഷരഗണനയാണ് ഛന്ദസ്സിന്റെ അവലംബം. മന്ത്രത്തിൽ ആരെയാണോ സ്തുതിക്കുന്നത്, ആ ചൈതന്യവിശേഷമാണ് ദേവത.

ഗായത്രീ മന്ത്രത്തിലെ ഋഷി വിശ്വാമിത്രനും, ഛന്ദസ്സ് ഗായത്രീയും, ദേവത സവിതാവുമാണ്. ഋഗ്വേദത്തിൽ മന്ത്രദ്രഷ്ടാക്കളായ 348 ഋഷികളുടെ പേരുകൾ ഗ്രന്ഥകർത്താവ് എടുത്ത് പറഞ്ഞിട്ടുണ്ട്.

ഗായത്രീ മുതൽ ഏഴ ഛന്ദസ്സുകളാണ് പ്രധാനം. പതിന്നാല് ഛന്ദസ്സുകളേ ഋഗ്വേദത്തിലുള്ളുവെന്ന *വേദബന്ധു* പരിഗണിച്ചിരിക്കുന്നു. മന്ത്രത്തിൽ 24അക്ഷരമെങ്കിൽ ഛന്ദസ്സ് ഗായത്രി, 28 അക്ഷരമെങ്കിൽ ഉഷ്ണിക്ക്. 32 അക്ഷരമെങ്കിൽ അനുഷ്ടുപ്പ്എന്നിങ്ങനെ നന്നാലക്ഷരം കൂട്ടി 21 ചന്ദസ്സുകൾ ഛന്ദശാസ്ത്രത്തിൽ കല്പിച്ചിരിക്കുന്നു. 14 ഛന്ദസ്സേ ഋഗ്വേദത്തിലുള്ളൂ. അക്ഷരം കുറയുകയോ ഏറുകയോ ചെയ്താൽ അതിന് നിചൃത്ത്, ഭൂരിക്ക്, വിരാട്ട്, സ്വരാട്ട് എന്നു പ്രത്യേകം പേരുകളും നല്കുന്നുണ്ട്.

ദേവതകൾ 214 ആണ് ഋഗ്വേദത്തിലുള്ളത്. അഗ്നി, വായു, വരുണൻ, സവിതാവ്, ഇന്ദ്രൻ മുതലായവരാണ് ദേവതകൾ. ഉഷസ്സ്, രാത്രി, ഗോവ്, അശ്വം, വില്ല്, ഞാണ്, അമ്പ് മുതലായി പ്രപഞ്ചത്തിലുള്ളതെല്ലാം ഋഷിദൃഷ്ടിയിൽ ദേവതകളാണ്. ഇങ്ങനെ ഋഷി, ഛന്ദസ്സ്, ദേവത എന്നിവയെക്കുറിച്ചുള്ള ചർച്ചയും സാമാന്യം വിസ്തരിച്ചുതന്നെ ഇതിൽ ചെയ്തിട്ടുണ്ട്.

സ്വരവിവേചനമാണ് അടുത്ത ചിന്താവിഷയം. ഗാനസ്വരം, പാഠ്യസ്വരം എന്നു സ്വരം രണ്ടായിത്തിരിയുന്നു. ഷഡ്ജാദികളായ ഏഴു സ്വരങ്ങൾ ഗാനസ്വരങ്ങളാണ്. ഉദാത്തം, അനുദാത്തം, സ്വരിതം എന്നിവയാണ് വേദങ്ങളിലെ പാഠ്യസ്വരങ്ങൾ. സ്വരജ്ഞാനം വളരെ സൂക്ഷ്മതയോടെ



നേടേണ്ടതാണ്. എന്നാലും ഗുരുമുഖത്തിൽനിന്നി കേട്ട് പഠിച്ചുരുവിട്ടാലേ ഉച്ചാരണം ശരിയാവുകയു ള്ളൂ. സ്വരം മാറിയാൽ അർഥം മാറുന്നതിനു ഗ്രന്ഥ കാരൻ ധാരാളം ഉദാഹരണങ്ങൾ നൽ കുന്നുണ്ട്. സ്വരനിർണയം കൂടുതൽ ദുർഗ്രഹമായ വിഷയമാ ണ്. സ്വരചിഹ്നങ്ങൾ അടയാളപ്പെടുത്തേണ്ടുന്ന രീതിയും സോദാഹരണം നിർദ്ദേശിച്ചിട്ടുണ്ട്.

ഋഗ്വേദത്തിലെ ശബ്ദപാഠത്തെ സംബന്ധി ച്ച കാര്യങ്ങളാണ് ഇതേവരെ പ്രതിപാദിച്ചത്. തു ടർന്ന് അർഥഗ്രഹണകാര്യത്തിലേയ്ക്ക് പ്രവേശി ക്കുന്നു. വേദമന്ത്രങ്ങൾക്ക് പണ്ടുകാലത്ത് ചെയ്തി രുന്ന അർഥോപദേശം ശബ്ദപാഠപ്രധാനമായ ഇടക്കാലത്തു വിച്ഛിന്നമായി. വേദമന്ത്രങ്ങൾക്ക് അർഥമില്ല എന്ന നിലവരെ എത്തി അക്കാല ത്തെ വാദഗതി. ഒടുവിൽ അർഥജ്ഞാനത്തിന് ആഗ്രഹിച്ചവർ അക്കാലത്തെ ചുറ്റുപാടിനനുസരി ച്ച ചില അർഥങ്ങൾ കല്പിച്ചു. അതു മുഴുവൻ ശരിയാ യിക്കൊള്ളണമെന്നില്ല എന്ന സിദ്ധാന്തം വച്ചു കൊണ്ടാണ്ടാണ് *വേദബന്ധു* അർഥാനുസന്ധാ നത്തിന് മുതിർന്നിട്ടുള്ളത്. ആദ്യകാലത്ത് ആധി ഭൗതികദൃഷ്ടിയിലും ആധിദൈവികദൃഷ്ടിയിലും ആധ്യാത്മികദൃഷ്ടിയിലും വേദമന്ത്രങ്ങൾക്കു വ്യാഖ്യാ നങ്ങളുണ്ടായിരുന്നു. യജ്ഞങ്ങൾ ആരംഭിച്ച പ്പോൾ മന്ത്രങ്ങൾക്ക് യജ്ഞങ്ങളിൽ ഉപയോഗം കണ്ടെത്തി. യജ്ഞപരമായ വ്യാഖ്യാനവും പ്രചരി ച്ചു. യജ്ഞശബ്ദംകൊണ്ട് പൊതുവിൽ ദേവതകളെ ഉദ്ദേശിച്ചു ചെയ്യുന്ന കർമമാണ് വിവക്ഷിക്കപ്പെട്ട ന്നത്. ഒടുവിലൊടുവിൽ ആഡംബരക്കമ്പം കട ന്നുകൂടി. ആദ്യമൊക്കെ ആധ്യാത്മിക വ്യാഖ്യാ നം ജീവപരമായിരുന്നു. പിന്നെപ്പിന്നെ ബ്രഹ്മപ രമായി മാറി. ഐതിഹാസികങ്ങളായ അർഥങ്ങ ളും കടന്നുകൂടി. ഇതിന്റെ സ്വഭാവം ഞാൻ അല്പ മൊന്നു വിവരിക്കാം.

'അഗ്നിമീളേ പുരോഹിതം' എന്ന് തുടങ്ങിയ മന്ത്രമാണല്ലോ ഋഗ്വേദത്തിൽ ആദ്യമുള്ളത്. പു രോഹിതനായ അഗ്നിയെ ഞാൻ സ്തുതിക്കുന്നു എന്നാണ് ഇതിനർഥം. ഇതിലെ അഗ്നി തണുപ്പ കറ്റാനും ഇരുട്ട് നീക്കാനും ഭക്ഷണം പാകം ചെയ്യാ നും മറ്റുമായി മുന്നിൽ ജ്വലിപ്പിച്ച തീയാണ്, ആധി ഭൗതികാർഥത്തിൽ. അഗ്നിദേവനാണ് ആധി ദൈവികാർഥത്തിൽ. യജ്ഞശാലയിൽ ഹോമകു ണ്ഡത്തിൽ ജ്വലിക്കുന്ന അഗ്നിയാണ് യജ്ഞപര മായ അർഥത്തിൽ. ജീവൻ ആണ് ആധ്യാത്മി കാർഥത്തിൽ. ലോകത്തിന്റെ മൂലകാരണമായ ബ്രഹ്മമാണ് ആധ്യാത്മികാർഥത്തിന്റെ രണ്ടാം ഘട്ടം. ദമയന്തീസ്വയംവരത്തിന് ഇന്ദ്രാദികളോ ടൊപ്പം പോയ സ്വാഹാദേവിയുടെ ഭർത്താവായ അഗ്നിദേവനാണ് ഐതിഹാസികാർഥത്തിൽ. ഇങ്ങനെയാണ് കാലഭേദംകൊണ്ടും വന്നിട്ടുള്ള വ്യാഖ്യാനഭേദങ്ങൾ.

ഋഗ്വേദത്തിന് 15 ശാഖകളാണുള്ളത്. ഓരോ ശാഖയുടെയും പ്രവർത്തകന്മാരായ മഹർഷിമാ രെ വേദബന്ധു തേടിപ്പിടിച്ച് അവതരിപ്പിച്ചിട്ടുണ്ട്. എല്ലാ ശാഖകൾക്കും ബ്രാഹ്മണങ്ങളും കല്പസൂത്രങ്ങ ളും ഉണ്ടായിരുന്നിരിക്കണം. ഇപ്പോൾ ഐതരേയ ബ്രാഹ്മണവും കൗഷിതകി ബ്രാഹ്മണവും മാത്ര മേ കിട്ടുന്നുള്ളൂ. രണ്ടിന്റെയും ആരണ്യകവും ഉപനി ഷത്തും ലഭ്യമാണ്. രണ്ടിനും കല്പസൂത്രങ്ങളുമുണ്ട്. ശ്രൗതസൂത്രം ഗൃഹ്യസൂത്രം ധർമസൂത്രം എന്നു മൂന്ന് വകയാണ് കല്പസൂത്രങ്ങൾ.

ഋഗ്വേദത്തിനു ഭാഷ്യമെഴുതിയ 20 ഭരതീയാ ചാര്യന്മാരുടെ വിശദീകരണം *വേദബന്ധു* നല്കു ന്നുണ്ട്. സായണഭാഷ്യമാണ് അതിപ്രധാനം. യാ സ്കന്റെ നിരുക്തമാണ് വേദാർഥനിർണ്ണയത്തിൽ മുഖ്യമായി സഹായിക്കുക. വിദേശീയരുടെ ഋഗ്വേ ദവ്യാഖ്യാനങ്ങളുടെ വിവരണവും അദ്ദേഹം തന്നി ട്ടുണ്ട്. മക്ഡോണൽ, മാക്സ്മുള്ളർ ഇവരുടെ വ്യാഖ്യാനം അവയിൽ മുന്നിൽ നില്ക്കുന്നു.

ഈ ഋഗ്വേദപ്രവേശികയിലെ ഒന്നാം ഖണ്ഡം ഇങ്ങനെ ഋഗ്വേദത്തെസ്സംബന്ധിച്ച് ഇന്നു കിട്ടാവുന്നിടത്തോളം വിഷയങ്ങളെല്ലാം സമാഹ രിക്കുകയും വേണ്ടത്ര വിശദീകരിക്കുകയും ചെയ്തി ട്ടിണ്ട്. പുസ്തകത്തിന്റെ പകുതിഭാഗവും ഇതിലേ യ്ക്ക് നീക്കിവച്ചിരിക്കുന്നു.

രണ്ടാമത്തെ ഖണ്ഡത്തിൽ *വേദബന്ധു* ചെയ്തി ട്ടുള്ളത്, ഋഗ്വേദത്തിൽ വർണിതങ്ങളായ വിഷ യങ്ങളെന്തെല്ലാമെന്ന് വെളിപ്പെടുത്തുകയാണ്. അനേകം മന്ത്രങ്ങൾ ഉദ്ധരിച്ച് വ്യാഖ്യാനിച്ചു വിഷ യങ്ങൾ വിശദീകരിച്ചിട്ടുണ്ട്. ശൂന്യാവസ്ഥ മുതൽ വിചിത്രപ്രപഞ്ചത്തിൽ അനുഭവഗോചരങ്ങളാകു ന്ന സൂക്ഷ്മങ്ങളും സ്ഥൂലങ്ങളുമായ സകല വിഷ യങ്ങളുടെയും മർമസ്പർശിയായ വർണനം ഋഗ്വേ ദത്തിലുണ്ടെന്ന് ഗ്രന്ഥകർത്താവ് ഉദാഹരിച്ചു വ്യക്തമാക്കിയിട്ടുണ്ട്.

ജ്ഞാനം ജനിപ്പിക്കുക, ധർമം ഉപദേശിക്കുക ഇതു രണ്ടുമാണ് വേദത്തിന്റെ ലക്ഷ്യം. തത്ത്വ ജ്ഞാനപ്രകാശങ്ങളായ അനേകം ഋഗ്വേദമന്ത്ര ങ്ങൾ രണ്ടാം ഖണ്ഡത്തിന്റെ ആദ്യഭാഗത്ത് ഉദ്ധ രിച്ചു വ്യാഖ്യാനിച്ചിരിക്കുന്നു. പ്രപഞ്ചസൃഷ്ടിയുടെ



ക്രമം, ജീവാത്മപരമാത്മവിഭാഗം, പുനർജന്മ സിദ്ധാന്തം മുതലായ സൂക്ഷ്മവിഷയങ്ങളുടെ ഉപദേശം ഉൾക്കൊള്ളുന്ന മന്ത്രങ്ങളാണ് ആ ഭാഗത്ത്‌വ്യാഖ്യാനിച്ച് വ്യക്തമാക്കിട്ടുള്ളത്. ധർമോപദേശപ്രധാനങ്ങളായ മന്ത്രങ്ങളുടെ വ്യാഖ്യാനത്തിനു തുടർന്നു സ്ഥാനം നല്കിയിരിക്കുന്നു. വിവാഹബന്ധം, ഗൃഹസ്ഥധർമാചരണം, ഐകമത്യം, സന്താനോല്പാദനം, ഗൃഹത്തിന്റെ മഹാത്മ്യം, കൃഷി, രാഷ്ട്രരക്ഷ, വിദ്യാധർമപ്രചാരണം, വാക്കിന്റെ ഗുണങ്ങളും ശക്തിയും, ദിവ്യജീവിതം, ശ്രദ്ധ,വേദപാരായണം, യജ്ഞപ്രാധാന്യം, ഉപാസന, ജ്ഞാനസിദ്ധി തുടങ്ങി മനുഷ്യജീവിതത്തിൽ അനുസരിക്കേണ്ടുന്ന ധർമമൂല്യങ്ങളെയല്ലാം മന്ത്രങ്ങളുദ്ധരിച്ച് വ്യാഖ്യാനിച്ച് *വേദബന്ധു* വിശദീകരിച്ചിട്ടുണ്ട്. ഋഗ്വേദത്തിന്റെ ഹൃദയം തുറന്നു കാണിച്ചുതരുന്ന ഖണ്ഡമാണ രണ്ടാം ഖണ്ഡം.

പരിശിഷ്ടഖണ്ഡത്തിന്റെ ആരംഭം, വേദമഹത്ത്വം പ്രതിപാതിക്കുന്ന പതിനൊന്ന് മന്ത്രങ്ങളുൾക്കൊള്ളുന്ന ഒരു സൂക്തം, വ്യാഖ്യാനിച്ചുകൊണ്ടാണ്. അന്തര്യാമിയായ പരമാത്മാവിന്റെ ശക്തിയെ പ്രകാശിപ്പിക്കുന്ന എട്ടു മന്ത്രമുള്ള ശക്തിസൂക്തത്തിന്റെ വ്യാഖ്യാനമാണ് പരിശിഷ്ടത്തിൽ രണ്ടാമതുകൊടുത്തിട്ടുള്ളത്. ബ്രഹ്മസ്വരൂപനായ ഹിരണ്യഗർഭനെ വർണ്ണിക്കുന്ന പത്തു മന്ത്രമുള്ള സൂക്തംമൂന്നമത്‌വ്യാഖ്യാനിച്ചിരിക്കുന്നു.പതിനെട്ടു മന്ത്രമുള്ള പുരുഷസൂക്തം നാലാമതും വ്യാഖ്യാനിച്ചിരിക്കുന്നു. പല ഭാഗങ്ങളിൽ ചിന്നച്ചിതറിക്കിടക്കുന്ന, സ്വസ്തി ആശംസിച്ചുകൊണ്ടുള്ള 28 മന്ത്രങ്ങളും, ശാന്തിപ്രാർഥന നടത്തുന്ന 14 മന്ത്രങ്ങളും, ഉപാസനാപ്രധാനങ്ങളായ മൂന്നു മന്ത്രങ്ങളും കൂടി 45 മന്ത്രങ്ങളുടെ വ്യാഖ്യാനമാണ് അഞ്ചാം പരിശിഷ്ടം. ആറാം പരിശിഷ്ടത്തിൽ ഓരോ ഛന്ദസ്സിലും എത്രയെത്ര മന്ത്രങ്ങൾ ഋഗ്വേദത്തിലുണ്ട് എന്നതിന്റെ കണക്ക് കാണിച്ചിരിക്കയാണ്.

അനുസ്വാരത്തിന്റെ ഉച്ചാരണത്തിൽ കേരളീയരല്ലാത്ത വേദജ്ഞന്മാരുടെ ഇടയിൽ ചിലരെ സംബന്ധിച്ച ഗ ഗ്ഗ ഗ്വ എന്നിങ്ങനെ ശരിയല്ലെന്നും എടുത്തുകാണിക്കുകയാണ് ഏഴാം പരിശിഷ്ടത്തിൽ ചെയ്തിട്ടുള്ളത്.

കേരളീയരുടെ വേദോച്ചാരണത്തിലെ പ്രത്യകതകളെസ്സംബന്ധിച്ചും ഒരു പരിശിഷ്ടത്തിൽ എടുത്തു പറയേണ്ടതായിരുന്നു എന്ന് എനിക്കു തോന്നി. അനുസ്വാരം, വിസർഗം, വകാരം, നകാരം, ര എന്ന അക്ഷരം ഇങ്ങനെ ചിലതിന്റെ കേരളീയരുടെ വേദോച്ചാരണം പരിശോധിച്ചാൽ അതു തികച്ചും ശാസിത്രീയമാണെന്നു കാണാം. അനുസ്വാരം ഉച്ചരിക്കുമ്പോൾ ചുണ്ടുകൾ തമ്മിൽ തൊടുകയില്ല. വിസഗ്ഗം ഉച്ചരിക്കുമ്പോൾ രാമഹ ഹരിഹി ഗുരുഹു എന്ന രീതിയിൽ 'ഹ'കാരം കേൾക്കില്ല. 'വ'കാരം ഉച്ചരിക്കുമ്പോൾ മേലെചുണ്ട് ഒഴവാക്കി മേൽ വരിപ്പല്ല് കൊണ്ടു താഴെചുണ്ടിൽ സ്പർശിക്കും.രഎന്നഅക്ഷരത്തിന്‌വെളുത്തരേഫമെന്നും ക്ര പ്ര മുതലായ കൂട്ടക്ഷരങ്ങളിലെ'റ'കാരച്ഛായയുള്ള രേഫത്തിന് കറുത്ത രേഫമെന്നും പറയുന്നു. നവം എന്നതിലെ 'ന'കാരവും വനം എന്നതിലെ 'ന'കാരവും രണ്ടുവിധം ഉച്ചരിക്കുന്നു. കൂട്ടക്ഷരങ്ങളുടെ ആദ്യത്തിലും പദാവസാനത്തിലും തവർഗാക്ഷരങ്ങളെ 'ല'കാരച്ഛായയിലും ടവർഗാക്ഷരങ്ങളെ 'ള'കാരച്ഛായയിലും ഉച്ചരിക്കുന്നു. ഇങ്ങനെ പല ഉച്ചാരണവിശേഷങ്ങളും കേരളീയരുടെ ഇടയിൽ ഉണ്ട്. അതിനെക്കുറിച്ച് *വേദബന്ധു*വേണ്ടത്ര അന്വേഷണം നടത്തിയിട്ടില്ലെന്ന് തോന്നുന്നു. മലയാള ഭാഷയിൽ എഴുതുന്ന ഋഗ്വേദപ്രവേശികയിൽ അതുകൂടി വേണ്ടതായിരുന്നു.

ഋഗ്വേദഭാഷ്യമാതൃകയാണ് അവസാനഖണ്ഡം. ഋഗ്വേദത്തിന് മലയാളത്തിൽ ഒരു ഭാഷ്യമെഴുതുകയാണെങ്കിൽ അതെങ്ങനെയായിരിക്കണംഎന്നതിനെക്കുറിച്ച്‌വേദബന്ധുവിനുള്ളഅഭിപ്രായം വ്യക്തമാക്കുവാൻ ഒന്നുമുതൽ ഏഴുസൂക്തത്തിന്റെ ഭാഷ്യം ഈ പുസ്തകത്തിന്റെ ഒടുവിൽ ചേർത്തിരിക്കുകയാണ്. അതുപോലെ ഒരു സവിസ്തരവ്യാഖ്യാനംമലയാളത്തിലുണ്ടാവുന്നത്‌ഭാഷാസാഹിത്യത്തിന് വലിയൊരു നേട്ടമാണ്. അതിനു സർവഥാ അർഹൻ *വേദബന്ധു* തന്നെ.

(സമ്പാദകൻ - കെ. കനകരാജ്)

*"മഹർഷി ദയാനന്ദരുടെ ഉപദേശങ്ങൾ ദീനരും ദുഃഖിതരുമായ അനേക ലക്ഷം ഭാരതീയർക്കു നവമായ ജീവിതം കൊടുത്തു; നമ്മുടെ രാഷ്ട്രത്തിന് ഒരു പുതിയ പ്രബുദ്ധതയും ആത്മവിശ്വാസവും വീക്ഷണകോണവും നല്കി. ഈ അവസരത്തിൽ, അദ്ദേഹത്തിന് ശ്രദ്ധാഞ്ജലി അർപ്പിക്കുന്നതിനോടൊന്നിച്ച്, അദ്ദേഹം കാണിച്ചു തന്ന വഴിയിൽക്കൂടെ രാജ്യത്തിന് യഥാർഥമായ സുഖവും ശാന്തിയും സമൃദ്ധിയും ഉണ്ടാക്കുമെന്നു നമുക്ക് ദൃഢപ്രതിജ്ഞ ചെയ്യാം."*

*ഡോ. രാജേന്ദ്രപ്രസാദ്*





ആമുഖം

എൻ.വി.കൃഷ്ണവാര്യർ & കെ. എസ്. നാരായണപിള്ള

# യവനകാവ്യതത്ത്വം

പ്ലേറ്റോ, അരിസ്റ്റോട്ടിൽ, ലോംഗിനസ് എന്നീ പ്രാചീനയവനാചാര്യന്മാരുടെ സാഹിത്യചിന്തകളാണ് ഈ ഗ്രന്ഥത്തിൽ ഉൾകൊള്ളിച്ചിട്ടുള്ളത്.

## ആമുഖം

എൻ.വി.കൃഷ്ണവാര്യർ &
കെ.എസ്. നാരായണപിള്ള

സർവകലാശാലാ നിലവാരത്തിലുള്ള പുസ്തകങ്ങൾ മലയാളത്തിൽ നിർമിക്കുന്നതിന് കേന്ദ്രഗവണ്മെന്റ് നല്കുന്ന ധനസഹായത്തോടുകൂടി കേരള ഭാഷാ ഇൻസ്റ്റിറ്റ്യൂട്ട് നടപ്പിലാക്കി വരുന്ന പരിപാടിയിൽ ഉൾപ്പെടുത്തിയാണ് 'യവനകാവ്യതത്ത്വങ്ങൾ' പ്രസിദ്ധപ്പെടുത്തുന്നത്. ഈ പദ്ധതിയനുസരിച്ച് സാഹിത്യ മീമാംസ, ഭാഷാശാസ്ത്രം ആദിയായ വിഷയങ്ങളിൽ ഇരുപത്തിയഞ്ചോളം ഗ്രന്ഥങ്ങൾ തയ്യാറാക്കുവാൻ ഉദ്ദേശിക്കുന്നു. ഇവയിൽ നാലുഗ്രന്ഥങ്ങൾ ഇതിനകം പ്രസിദ്ധീകരിച്ചു കഴിഞ്ഞിട്ടുണ്ട്.

മലയാള ഭാഷയും സാഹിത്യവും ഐച്ഛികമായെടുത്ത വിദ്യാർഥികൾക്ക് ബിരുദതലത്തിലും ബിരുദാനന്തര തലത്തിലും സാഹിത്യമീമാംസാ പഠനത്തിന് പ്രയോജനകരമായ ഈ പുസ്തകത്തിൽ പ്ലേറ്റോ,അരിസ്റ്റോട്ടിൽ,ലോംഗിനസ് എന്നീ പ്രാചീന യവവനാചാര്യന്മാരുടെ സാഹിത്യ ചിന്തകളാണ് ഉൾകൊള്ളിച്ചിട്ടുള്ളത്. പാശ്ചാത്യ സാഹിത്യ വിമർശനത്തിന് അടിത്തറ പാകിയ പ്രസ്തുത ചിന്തകന്മാരുടെ സിദ്ധാന്തങ്ങൾ ക്രോഡീകരിച്ചു കൊണ്ട് എഴുതപ്പെട്ട പുസ്തകങ്ങളൊന്നും മലയാളത്തിൽ ഇല്ലെന്ന വസ്തുത ഇവിടെ സ്മരണീയമാണ്. രാഷ്ട്രജീവിതത്തിൽ കാവ്യത്തിനുള്ള സ്ഥാനം, കാവ്യത്തിന്റെ ഘടനയും മൗലിക ധർമങ്ങളും, രചനാരീതിയിൽ പാലിക്കേണ്ട മൗലികതത്ത്വങ്ങൾ എന്നീ വിഷയങ്ങളെ അധികരിച്ച് ഈ ആചാര്യന്മാർ രേഖപ്പെടുത്തിവച്ച ചിന്തകൾ അതേ രൂപത്തിൽ സംക്ഷേപിച്ചു കൊണ്ട് എഴുതിയ യവനകാവ്യതത്ത്വങ്ങൾ പാശ്ചാത്യ കാവ്യ സിദ്ധാന്തങ്ങളുടെ മർമങ്ങളും വികാസചരിത്രവും മനസ്സിലാക്കുവാൻ വിദ്യാർഥികൾക്ക് സഹായമാകുമെന്ന് കരുതുന്നു.

ദാർശനികനും കലാപരമായ അനുകരണത്തിന്റെ എതിരാളിയുമായ പ്ലേറ്റോ തന്റെ ഗുരുനാഥനായ സോക്രട്ടീസിന്റെ സിദ്ധാന്തങ്ങൾ വ്യാഖ്യാനിക്കുന്നതിനും താൻ വിഭാവനം ചെയ്ത ആദർശരാഷ്ട്രത്തിന്റെ രൂപരേഖ തയ്യാറാക്കുന്നതിനും വേണ്ടി രചിച്ച റിപ്പബ്ലിക്, അയോൺ, ഗോർഗിയസ്, ഫയേദ്രസ് (ഫീദ്രോ) എന്നീ സംവാദഗ്രന്ഥങ്ങളിൽ കലയേയും സാഹിത്യത്തെയും കുറിച്ചു ചർച്ചചെയ്യുന്ന ഭാഗങ്ങളാണ് ആദ്യമായി സംക്ഷിപ്തപരിഭാഷാരൂപത്തിൽ ചേർത്തിട്ടുള്ളത്. അവയിൽ നിന്നാണ് യവനകാവ്യചിന്തയുടെ തുടക്കം. പാശ്ചാത്യകാവ്യമീമാംസയുടെ ആധാരഗ്രന്ഥമായി ഇന്നും പരിഗണിക്കപ്പെടുന്ന പൊയെറ്റിക്സ്, റെട്ടൊറിക്സ്, എന്നീ കൃതികളിൽ കാവ്യധർമങ്ങളെക്കുറിച്ച് പൊതുവെയും ട്രാജഡിയെക്കുറിച്ചു പ്രത്യേകമായും അരിസ്റ്റോട്ടിൽ നടത്തുന്ന പര്യാലോചന രണ്ടാം ഭാഗത്തിൽ സംഗ്രഹിച്ച് പരിഭാഷപ്പെടുത്തിയിരിക്കുന്നു. കാവ്യം, പ്രഭാഷണം എന്നീ കലാരൂപങ്ങളിൽ ഉല്കൃഷ്ടഫല സിദ്ധിക്കുവേണ്ടി ഭാഷയും ആശയങ്ങളും കൈകാര്യം ചെയ്യേണ്ട വിധത്തെപ്പറ്റി ലോംഗിനസ് ഉദാത്തതാ സമീക്ഷ (ഓൺ ദി സബ്ലൈം) എന്ന ഗ്രന്ഥത്തിൽ നടത്തുന്ന ചർച്ചയുടെ ആദ്യഭാഗത്തിന്റെ വിവർത്തനമാണ് യവനകാവ്യതത്ത്വങ്ങളുടെ ഒടുവിൽ ഉൾക്കൊള്ളിച്ചിട്ടുള്ളത്. വിഭിന്നങ്ങളായ പാഠാന്തരങ്ങളുള്ള ഈ പ്രാചീന ഗ്രീക്കുപുസ്തകങ്ങളിൽ നിന്ന് പ്രസക്തഭാഗങ്ങൾ തിരഞ്ഞെടുക്കുവാനും വിവക്ഷിതാർഥം വെളിപ്പെടുത്തുമാറ് ഔചിത്യപൂർവം വിവർത്തനം ചെയ്യുവാനും സമ്പാദകൻ മനസ്സിരുത്തിയിട്ടുണ്ട്. ഏതെങ്കിലും ഒരു ആംഗലപരിഭാഷയെ മുൻ നിർത്തിയുള്ള പദാനുപദ തർജമയല്ല ഈ ഗ്രന്ഥത്തിൽ കാണുന്നതെന്ന്



പ്രത്യേകം ചൂണ്ടിക്കാണിച്ചു കൊള്ളട്ടെ. പ്രാചീനാചാര്യന്മാരുടെ ചിന്താഗതി സൂക്ഷ്മമായി വെളിപ്പെടുത്തുന്നതിന് വേണ്ടി അവരുടെ വചനങ്ങൾ തന്നെ ഉദ്ധരിക്കുന്നതോടൊപ്പം പദങ്ങൾക്കും അവ പരാമർശിക്കുന്ന വസ്തുകൾക്ക് വിശദീകരണം ആവശ്യമുള്ള സന്ദർഭങ്ങളിലെല്ലാം അടികുറിപ്പുകൾ ചേർത്തിട്ടുമുണ്ട്.

ഗ്രീക്കു മൂലഗ്രന്ഥത്തിൽ സാങ്കേതികാർത്ഥത്തിൽ പ്രയോഗിച്ചിട്ടുള്ളപദങ്ങൾക്ക് ഇംഗ്ലീഷ് പരിഭാഷകളിലൂടെ വന്നുചേർന്നിട്ടുള്ള പ്രചലിതാർത്ഥങ്ങളെ അവലംബിക്കാതെ ഉദ്ദിഷ്ടാർത്ഥം ദ്യോദിപ്പിക്കുന്ന സമാനപദങ്ങളാണ് മലയാളപരിഭാഷയിൽ ഉപയോഗിച്ചിട്ടുള്ളത്. അതുപോലെ തന്നെ സംജ്ഞാനാമങ്ങളുടെ യഥാർത്ഥ ഗ്രീക്കു രൂപത്തോടെ പരമാവധി സാദൃശ്യമുള്ള മലയാള രൂപങ്ങൾ നല്കാനും ഉദ്യമിച്ചിട്ടുണ്ട് (സത്യത്തിൽ ആ രൂപങ്ങൾക്കാണ് ഉച്ചാരണലാഘവം) എന്നാൽ പ്ലേറ്റോ, അരിസ്റ്റോട്ടിൽ എന്നിവ പോലെ ഇംഗ്ലീഷിലൂടെ സുപ്രതിഷ്ഠിതങ്ങളായി തീർന്ന പേരുകൾക്ക് രൂപാന്തരം വരുത്തി വായനക്കാരെ ബുദ്ധിമുട്ടിക്കേണ്ടതില്ലഎന്നും തീരുമാനിച്ചു. സങ്കേത ജടിലത നിമിത്തം വന്നു പോയിരിക്കാവുന്ന ചില്ലറ തകരാറുകൾ രണ്ടാം പതിപ്പിൽ പരിഹരിക്കുന്നതാണ്. അരിസ്റ്റോട്ടലിന്റെ 'പൊയെറ്റിക്സ്' ഉൾപ്പെടെ ഏതാനും ഗ്രീക്കുപുസ്തകങ്ങളുടെ വിവർത്തനങ്ങളും വ്യാഖ്യാനങ്ങളും ഇതിനകം പ്രസിദ്ധപ്പെടുത്തുകയും ഗ്രീക്കു സാഹിത്യത്തെക്കുറിച്ച് വിപുലമായ പരിജ്ഞാനം നേടുകയും ചെയ്തിട്ടുള്ള ശ്രീമാൻ *വേദബന്ധു*വാണ് യവനകാവ്യതത്ത്വങ്ങളുടെ പരിഭാഷകനും സമ്പാദകനും. വിജ്ഞാനതല്പരരായ മലയാള വായനക്കാരുടെമുന്നിൽഈ ഗ്രന്ഥം ഞങ്ങൾ സമർപ്പിക്കുന്നു. ഇതിൽ വന്നുപോയിരിക്കാവുന്ന കുറവുകളും തെറ്റുകളും വരുത്താവുന്ന മാറ്റങ്ങളും ചൂണ്ടിക്കാണിക്കുന്നവരോട് ഞങ്ങൾ കൃതജ്ഞരായിരിക്കും. കൂടുതൽ മെച്ചപ്പെട്ട പുതിയ പതിപ്പുകൾ തയ്യാറാക്കാൻ അത്തരം നിർദ്ദേശങ്ങൾ ഉപകരിക്കുമെന്ന് പറയേണ്ടതില്ലല്ലോ. *(ഫെബ്രുവരി 1974)*

*"ആസ്തികമതങ്ങൾക്കെല്ലാം അതാതിന്റെ മതഗ്രന്ഥവും ആരാധനക്രമവുംഉണ്ട്. മുസൽമാന്മാർ ഖുറാനിൽ വിശ്വസിക്കുന്നു, മുടങ്ങാതെ നിത്യം നിസ്കാരം ചെയ്യുന്നു, ദിവസം തോറുമല്ലെങ്കിൽ ആഴ്ചയിലൊരിക്കലെങ്കിലും സാമൂഹ്യനിസ്കാരം നടത്തുന്നു. ഇതുപോലെ, ക്രിസ്ത്യാനികൾ ബൈബിളിൽ വിശ്വസിക്കയും, വൈയക്തിക-ഗൃഹ്യ-സാമൂഹ്യപ്രാർഥനകൾ മുടങ്ങാതെ നടത്തുകയും ചെയ്യുന്നു. മതഗ്രന്ഥത്തിലുള്ള വിശ്വാസവും ആരാധനയിലുള്ള നിഷ്ഠയും എല്ലാ മതക്കാരുടേയും ആത്മവിശ്വാസത്തിനും, സാമൂഹ്യശക്തിക്കും, ഉത്സാഹവർധനയ്ക്കും, സഫലമായ പുരോഗതിക്കും എത്രകണ്ട് പ്രയോജനപ്പെടുന്നുണ്ടെന്ന്, ദുർഭഗമായ ഹിന്ദുസമുദായത്തിനെന്നവണ്ണം മറ്റൊരു സമുദായത്തിനും അനുഭവിച്ചറിവാനിടയായിട്ടില്ല. ഭാഷ, രാഷ്ട്രീയത, ഭൂമിശാസ്ത്രം, വർഗമെന്നിവയെ ആസ്പദിച്ചുണ്ടാകുന്ന ഭേദങ്ങളൊന്നും വകവെയ്ക്കാതെ ഇസ്ലാംമതത്തിലെ വ്യക്തികളെ ആദമ്യമായ അധികാരശക്തിയോടുകൂടി യോജിപ്പിച്ച് നിറുത്തുവാനും മുന്നോട്ടു നയിക്കുവാനും അവരുടെ ഖുറാൻ വിശ്വാസത്തിനും നിസ്കാരനിഷ്ഠയ്ക്കും കഴിയും. ഇതുപോലെ, ഏഴു സമുദ്രത്തിനപ്പുറമുള്ള വെള്ളക്രിസ്ത്യാനിക്കുംനമ്മുടെ നാടൻ ക്രിസ്ത്യാനിക്കും പരസ്പരം എന്തെല്ലാം ഭിന്നതയുണ്ടെന്നിരുന്നാലും, ബൈബിളിന്റെ തണലിൽ ഒന്നിച്ചു മുന്നോട്ടുപോകാൻ സാധിക്കും. ഈ അനുഭവത്തിൽകൂടെ നോക്കുമ്പോൾ, ഹിന്ദു സമുദായത്തിന്റെ ബലക്ഷയത്തിനും, ആത്മവിശ്വാസമില്ലായ്മക്കും, ഉത്സാഹക്കുറവിനും ഹേതു എല്ലാ ഹിന്ദുക്കളേയും മാനസികമായും സാമൂഹ്യമായും ചേർത്തിണക്കിനിറുത്തുവാൻ കെല്പുള്ള സാംസ്കാരികാഭിമാനമോ, മതഗ്രന്ഥവിശ്വാസമോ, ആരാധനക്രമമോ ഇല്ലാതെപോയതാണെന്ന് ബോധ്യപ്പെടും. എണ്ണത്തിലും, ബുദ്ധിസാമർഥ്യത്തിലും, പാരമ്പര്യത്തിലും, സാമ്പത്തികനിലയിലും, അറിവിലും മുസൽമാന്മാരേയും ക്രിസ്ത്യാനികളേയും അപേക്ഷിച്ച ഒരു തരത്തിലും കുറഞ്ഞവരല്ലാത്ത ഹിന്ദുക്കൾ അവരുടെ പൈതൃക രാജ്യമായ ഭാരതത്തിൽ തന്നെ ലോപിച്ചുവരുന്നതോതും, തത്സ്ഥാനത്ത് മുസൽമാന്മാരും ക്രിസ്ത്യാനികളും വർധിച്ചുവരുന്ന ക്രമവും താരതമ്യപ്പെടുത്തിനോക്കിയാൽ ഹിന്ദുസമുദായത്തിന്റെ ഭാവി ആശങ്കാജനകമാണെന്ന് വ്യക്തമാകാതിരിക്കയില്ല."* **(പണ്ഡിത വേദബന്ധു)**





| ആമുഖം | പഠനം | അവതാരിക | പ്രസ്താവന |
| --- | --- | --- | --- |
| ഡോ. രാജൻ വർഗീസ് & വിളക്കുടി രാജേന്ദ്രൻ | എസ്. ഗുപ്തൻനായർ | നരേന്ദ്രഭൂഷൺ | *വേദബന്ധു* |

# നിരുക്തോപക്രമം

നിരുക്തശാസ്ത്രതത്ത്വങ്ങൾ നിർധാരണം ചെയ്യുന്ന യാസ്കമുനിയുടെ നിരുക്തോപക്രമത്തിനുള്ള ഭാഷ്യം മലയാളിക്ക് ഒരു അമൂല്യ സമ്പത്താണ്.

## ആമുഖം

*ഡോ.രാജൻ വർഗീസ്*

ശിക്ഷ, വ്യാകരണം തുടങ്ങിയ ആറ് വേദാംഗങ്ങളിൽ 'നിരുക്ത'ത്തിനു സവിശേഷമായ സ്ഥാനമുണ്ട്. വൈദിക സംജ്ഞകളുടെ നിഷ്പത്തിയും വ്യാഖ്യാനവുമാണ് നിരുക്തത്തിന്റെ വിഷയം. വേദങ്ങളിൽ നിന്ന് സമാഹരിച്ച ക്രമീകരിച്ച ആയിരത്തിലേറെ പദങ്ങളുടെ ശേഖരമാണ് യാസ്ക നിരുക്തത്തിന് ആധാരമായ വൈദിക നിഘണ്ടു. ഭാഷാശാസ്ത്രത്തിന്റെയും വ്യാകരണത്തിന്റെയും അർഥവിജ്ഞാനത്തിന്റെയും തത്ത്വങ്ങൾ അവലംബമാക്കി വൈദിക നിഘണ്ടുവിന് യാസ്കമുനി തയ്യാറാക്കിയ വ്യാഖ്യാനമാണ് നിരുക്തോപക്രമം. എറ്റിമോളജിയുടെ സർവസാധ്യതകളും യാസ്കൻ ഇവിടെ പ്രയോജനപ്പെടുത്തുന്നുണ്ട്. തുലനാത്മക ഭാഷാശാസ്ത്രത്തിന്റെ അടിസ്ഥാനത്തിലാണു ഇവിടെ പദപ്പൊരുൾ തേടുന്നത്.

ക്രിസ്തുവിനു 800 വർഷം മുമ്പ് യാസ്കാചര്യൻ ആവിഷ്കരിച്ച നിരൂപണതത്ത്വങ്ങൾ ഇന്നും നമുക്ക് മാർഗദർശകമാണ്. യാസ്കന്റെ നിരുക്തോപക്രമം ഇന്ന് ലഭ്യമല്ല. ഈ അമൂല്യകൃതി തേടിപ്പിടിച്ച് അതിന് ഒരു സമ്പൂർണ ഭാഷ്യം ചമച്ചിരിക്കുകയാണ് പണ്ഡിത*വേദബന്ധു*. മൂലപാഠം പുനഃപരിശോധിച്ച് അപൂർവം ചില സ്ഥലങ്ങളിൽ ഉചിതമായ വ്യതിയാനങ്ങൾ വരുത്തിയിട്ടുണ്ട്. യാസ്കൻ വിട്ടുകളഞ്ഞ ഉദാഹരണങ്ങൾ വേദത്തിൽനിന്ന് സന്ദർഭോചിതം എടുത്ത് ചേർത്തിരിക്കുന്നു. വ്യാകരണനിർദ്ദേശങ്ങൾ സുവ്യക്തമാക്കുവാൻ പ്രാചീനാചാര്യന്മാർ പാണിനി, പതഞ്ജലി, ഭർതൃഹരി തുടങ്ങിയവരുടെ വചനങ്ങൾ ഉദ്ധരിച്ചു ചേർത്തിട്ടുണ്ട്. ദുർഗൻ, സ്കന്ദൻ, ദേവരാജയജ്വാ, മഹേശ്വരൻ തുടങ്ങിയവരുടെ നിരുക്തവ്യാഖ്യാനങ്ങൾകൂടി പരിശോധിച്ചാണ് *വേദബന്ധു* ഈ ഭാഷ്യം തയ്യാറാക്കിയിട്ടുള്ളത്. ചുരുക്കത്തിൽ യാസ്കനിരുക്തത്തിന്റെ കാന്തിയും മൂല്യവും പുതിയ തലമുറയെ ബോധ്യപ്പെടുത്താൻ സർവഥാ ഉപകരിക്കുന്നതാണ് ഈ ഗ്രന്ഥം.

മഹാമനീഷിയായ പണ്ഡിത *വേദബന്ധു*വിന്റെ അർഥവിജ്ഞാനം, യവനകാവ്യതത്ത്വങ്ങൾ എന്നീ ഗ്രന്ഥങ്ങൾ ഞങ്ങൾ നേരത്തെ പ്രസിദ്ധീകരിച്ചിട്ടുണ്ട്. ഇവയ്ക്ക് പല പതിപ്പുകൾ ഉണ്ടായി. പാണ്ഡിത്യത്തിന്റെ നിറകുടമായിരുന്ന *വേദബന്ധു* (1901-1995) മലയാളികൾക്ക് വേണ്ടത്ര പരിചിതമല്ല. *വേദബന്ധു* എന്ന സംസ്കൃത-മലയാള പണ്ഡിതനെ കണ്ടെത്തുകയും അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങൾക്ക് പ്രകാശന സൗകര്യം ഒരുക്കുകയും പ്രചാരം നല്കുകയും ചെയ്തത് പണ്ഡിത വരേണ്യനായ പ്രൊഫ. എസ്. ഗുപ്തൻനായരാണ്. ഇപ്പോൾ പ്രസിദ്ധീകരിക്കുന്ന നിരുക്തോപക്രമത്തിന്റെ കയ്യെഴുത്തുപ്രതി പ്രൊഫ. എസ്. ഗുപ്തൻനായരാണു പഠനസഹിതം ഞങ്ങളെ ഏല്പിച്ചത്. വേദപഠനത്തിലും വ്യഖ്യാനത്തിലും മുഴുകിക്കഴിയുന്ന നരേന്ദ്രഭൂഷണൺ ഈ ഗ്രന്ഥം ആദ്യന്തം പരിശോധിക്കുകയും, പഠനീയമായ ഒരു അവതാരിക നല്കുകയും ചെയ്തു. നിരുക്തശാസ്ത്രത്തിന്റെ തത്ത്വങ്ങൾ നിർധാരണം ചെയ്യുന്ന യാസ്കമുനിയുടെ നിരുക്തോപക്രമത്തിന്റെ ശ്രുതിപ്രിയ ഭാഷാഭാഷ്യം ഭാഷാപഠിതാക്കൾക്ക് ഒരു അമൂല്യ സമ്പത്താണ്. പണ്ഡിത *വേദബന്ധു*വിന്റെ സ്മരണയ്ക്ക് മുന്നിൽ ആദരപൂർവം ഞങ്ങൾ ഈ ഗ്രന്ഥം സമർപ്പിക്കുന്നു. (5-5-2004)

## പഠനം

പ്രൊഫ. എസ്. ഗുപ്തൻനായർ

### വേദബന്ധുവിന്റെ വിജ്ഞാനതപസ്സുകൾ

1995 നവംബർ 19-നു, ബാഗ്ലൂരിൽ, ഏകപുത്രന്റെ വസതിയിൽ വച്ച് ദിവംഗതനായ എന്റെ ബഹുമാന്യസുഹൃത്ത് പണ്ഡിത *വേദബന്ധു* പരസ്യ




പരാങ്മുഖനായ ഒരു മഹാപണ്ഡിതനായിരുന്നു. അദ്ദേഹത്തെ അറിഞ്ഞവർ കേരളത്തിൽ നന്നേ കുറവ്. അറിഞ്ഞവരുടെ തലമുറയാകട്ടെ, കാലത്തിന്റെ കല്ലോലങ്ങളിൽ മറിഞ്ഞും പോയി. ഒരു കാലത്ത് കേരളീയ നവോത്ഥാനത്തിൽ ദയാനന്ദസരസ്വതിയാൽ സ്ഥാപിതമായ ആര്യ സമാജത്തിന് സാമാന്യാധികമായ പ്രചാരമുണ്ടായിരുന്നു. കേശവദേവ്, നാരായണദേവ്, അഭയദേവ് തുടങ്ങിയ 'ദേവ' നാമധാരികളായ പ്രശസ്തന്മാരും ആർ. സി. ദാസ്, രാമകൃഷ്ണദാസ് മുതലായ 'ദാസ' നാമധാരികളും ആര്യസമാജത്തിന്റെ ശക്തമായ പ്രവാഹത്തിൽ പെട്ട സാമൂഹിക പരിഷ്കർത്താക്കളായിരുന്നു. ഇപ്പറഞ്ഞവരുടെയെല്ലാം കുലപതിയായ മലയാളിയാണ് പണ്ഡിത *വേദബന്ധു*. കൊട്ടാരക്കരയ്ക്കടുത്തുള്ള തൃക്കണ്ണമംഗൽ എന്നഗ്രാമത്തിൽ ഒരു തമിഴ് ബ്രാഹ്മണ കുടുംബത്തിൽ 1901 മേട മാസത്തിലാണ് *വേദബന്ധു* ജനിച്ചത്. അച്ഛനമ്മമാർ ഇട്ടപേര് വെങ്കടാചലം. എളയിടത്തു സ്വരൂപത്തിന്റെ പരീക്ഷണഘട്ടത്തിൽ ആ സ്വരൂപത്തിന്റെ കിഴക്കെ അതിർത്തിയോട് തൊട്ടു കിടക്കുന്ന തമിഴ്നാട്ടിൽ നിന്ന് കുടിയേറിപ്പാർത്തവരാണ് *വേദബന്ധു*വിന്റെ പൂർവപിതാക്കന്മാർ. പണ്ടു മുതലേ പാണ്ഡിത്യത്തിന് കേളികേട്ടവരായിരുന്നതിനാൽ അവരിൽ പലരും കൊട്ടാരക്കര തമ്പുരാക്കന്മാരുടെ ഗുരുസ്ഥാനം വഹിച്ചു. വെങ്കിടാചലം കൊട്ടരക്കര ഹൈസ്കൂളിലെ വിദ്യാഭ്യാസത്തിന് ശേഷം 17-ാം വയസ്സിൽ കാശി സർവകലാശാലയിൽ ചേർന്നു. കാശിയിലെ താമസത്തിനിടയിൽ പാരമ്പര്യപണ്ഡിതന്മാരിൽ നിന്ന് വേദപാഠങ്ങളും അഭ്യസിച്ചു. അന്നേക്ക് ശക്തി പ്രാപിച്ചു തുടങ്ങിയിരുന്ന ഗാന്ധിജിയുടെ നിസ്സഹരണ പ്രസ്ഥാനത്തിൽപങ്കുചേരാനും ഉത്തരേന്ത്യൻ വാസം കാരണമായി. കോൺഗ്രസ് പ്രവർത്തനത്തിലൂടെ വെങ്കടാചലം ക്രമേണ ആര്യസമാജത്തിലെത്തി. തുടർന്നുള്ളപഠനം അവിഭക്തഭാരതത്തിൽ ആര്യസമാജത്തിന്റെ മഹാവിദ്യാലയമായിരുന്ന ലഹോർ ബ്രാഹ്മ മഹാവിദ്യാലയത്തിൽ നിർവഹിക്കപ്പെട്ടു. അന്ന് വെങ്കിടാചലമയ്യർ, ലാഹോർ എന്ന് പേരുവച്ച് എഴുതിയ ചില ലേഖനങ്ങൾ പഴയ ഭാഷാപോഷിണിയിൽ ഞാൻ വായിച്ചിട്ടുണ്ട്. ഇന്ത്യാ വിഭജനത്തിനു ശേഷം കോളേജ്, ഹോഷ്യാർപൂർ എന്ന കിഴക്കൻ പഞ്ചാബ് നഗരത്തിലേക്ക് പറിച്ചു നടപ്പെട്ടു. അതിന്റെ സംസ്ഥാപകൻ ആചാര്യ വിശ്വബന്ധുശാസ്ത്രി എന്ന പണ്ഡിതാഗ്രണിയായിരുന്നു. *വേദബന്ധു* കുറേക്കാലം അവിടത്തെ ആചാര്യ ശ്രേണിയിൽ ഉണ്ടായിരുന്നു. അരിസ്തോതലേസിന്റെ 'പൊയെറ്റിക്സ്'' പരിഭാഷ *വേദബന്ധു* വിശ്വബന്ധു ശാസ്ത്രിക്കാണ് സമർപ്പിച്ചത്. ആ സമർപ്പണ ശ്ലോകം ഉദ്ധരണയോഗ്യമാണ്

> യദീയ കരുണാ കണാദ് വിവിധ ധര്മ മോഹാത്യയേ
> സമാദരസുശിക്ഷണം സകല ധര്മസാരേഷ്വമേ
> തഥാസകല മാനവേ സമനുരാഗ ഭാവോ/സ്ഫുരത്-
> തദീയ ചരണാംബുജേ സമുപഹാര ഏഷോ/ര്പിതഃ

ഭാരത വിഭജനത്തിന്റെ ദുരന്തദിനങ്ങളിൽ ആര്യസമാജം ലാഹോറിൽ ശേഖരിച്ചിരുന്ന അമൂല്യ ഗ്രന്ഥങ്ങൾ തലച്ചുമടായി ചുമന്ന് കാട്ടുവഴികളിലൂടെ ഇന്ത്യയിലെത്തിച്ച സാഹസികന്മാരുടെ കൂട്ടത്തിൽ *വേദബന്ധു* ഉണ്ടായിരുന്നു.

1920-21 കാലത്ത് മാപ്പിള ലഹള എന്നറിയപ്പെടുന്ന മലബാർ കലാപത്തിൽ പെട്ട പീഡിതരും ഭയചകിതരും ആയ ഹൈന്ദവ അഭയാർഥികളെ സഹായിക്കാൻ പഞ്ചാബിൽ നിന്ന് ആര്യസമാജ പ്രവർത്തകർ മലബാറിലെത്തിയിരുന്നു. പണ്ഡിത് ഋഷിറാം ആയിരുന്നു ആ സന്നദ്ധഭടന്മാരുടെ നേതാവ്. ഋഷിറാമിന്റെ പരിഭാഷകനും സഹായിയും ആയി അന്ന് പ്രവർത്തിച്ചത് *വേദബന്ധു*വാണ്. ഋഷിറാം തിരിച്ചുപോയപ്പോൾ കേരളത്തിലെ ആര്യസമാജ പ്രവർത്തനം *വേദബന്ധു*വിന്റെ ചുമതലയിലായി. ഒത്തശരീരവും അനനാദിയായ ശബ്ദവും വശീകരണ ക്ഷമതയുള്ള വാഗ്വൈഭവവും ഒത്തു ചേർന്ന *വേദബന്ധു* വൻ സദസ്സുകളെ അനായാസം ആകർഷിച്ചു. സന്നദ്ധസേനക്കാരുടെ ത്യാഗപൂർണമായ പ്രവർത്തനം അഭയാർഥി ഹിന്ദുക്കൾക്കു വലിയ ആശ്വാസമായിരുന്നു. ലഹളയ്ക്കിടയിൽ മുസ്ലീങ്ങൾ വൻ തോതിൽ മതപരിവർത്തനം നടത്തിയിരുന്നു. ഒരിക്കൽ മതം മാറിയാൽ പിന്നെ ജീവിതാന്ത്യം വരെ അവർ ഭ്രഷ്ടരായിക്കഴിയണമെന്നാണല്ലോ സനാതന ഹിന്ദുവിന്റെ അജ്ഞതാവിലസിതമായ വിശ്വാസം. ആര്യസമാജം ആ വിശ്വാസം തകർത്തു. അവർ ശുദ്ധികർമ്മം നടത്തി അനവധി ആളുകളെ തിരിയെ ഹിന്ദുക്കളാക്കി. എന്നിട്ടും യാഥാസ്ഥിതിക ഹിന്ദുക്കൾ അവരെ ചേല നമ്പ്യാർ എന്നും ചേല നായർ എന്നും മറ്റും വിളിച്ച് ആക്ഷേപിക്കുകയാണുണ്ടായത്.

ഇക്കാലത്താണ് കല്പാത്തി ലഹള നടന്നത്. പാലക്കാട്ടെ പ്രസിദ്ധമായ കല്പാത്തിഗ്രാമം തമിഴ് ബ്രാഹ്മണരുടെ വലിയൊരു സങ്കേതമാണ്. അവിടെ അന്ന് അവർണർക്ക് വഴി നടക്കാൻ പാടില്ല. ഈ അനാചാരത്തെ പൊളിക്കാൻ *വേദ*



*ബന്ധു* തന്റെ നേതൃത്വത്തിൽ ഒരു മാർച്ച് നടത്തി. മുന്നിൽ *വേദബന്ധു.* വേണ്ടിവന്നാൽ ആയുധമെടുക്കാൻ തയ്യാറായിരുന്നു അവർ. കേശവദേവ് അന്ന് അവരുടെ ആയുധം സൂക്ഷിപ്പുകാരനായിരുന്നു.അക്കഥദേവിന്റെഎതിർപ്പിൽനമുക്ക് വായിക്കാം. അഗ്രഹാരത്തിലെ സ്ത്രീകൾ ഉലക്കയുമെടുത്ത് തെരുവിലേക്കിറങ്ങി. *വേദബന്ധു* കത്തിയെടുത്തു. ഗതി തടുത്തവരിൽ മുമ്പനു കുത്തുകൊണ്ടു. അന്തരീക്ഷം ഇളകിവശായി. ബ്രാഹ്മണർ പേടിച്ച് പിന്മാറി. ഘോഷയാത്ര നിർബാധം നടക്കുകയും ചെയ്തു.

പിന്നത്തെ കർമരംഗം കോഴിക്കോടാണ്. ഉത്തരേന്ത്യക്കാർക്ക്വേണ്ടി *വേദബന്ധു*'മലബാർ മാപ്പിള വിദ്രോഹ്'എന്ന പുസ്തകം ഹിന്ദിയിലെഴുതിപ്രസിദ്ധപ്പെടുത്തി. പുറമെ ലഘുലേഖകളും സർവോപരി ദയാനന്ദസരസ്വതിയുടെ സത്യാർഥപ്രകാശത്തിന്റെ മലയാള പരിഭാഷയും പ്രകാശിപ്പിച്ചു. പുസ്തകം പ്രചരിക്കാൻ ബ്രിട്ടീഷ് ഗവണ്മെന്റ്അനുവദിച്ചില്ല പുസ്തകം ഉടനടി നിരോധിക്കപ്പെട്ടു. ഇപ്പോൾ അതിന്റെ കോപ്പിയെങ്ങും ലഭ്യമല്ല (അദ്ദേഹംഒരു കോപ്പി എനിക്ക് സമ്മാനിച്ചത് ഞാൻ സൂക്ഷിക്കുന്നുണ്ട്) തീവ്രമതവാദങ്ങൾ ആ കൃതിയിൽ സുലഭമാണ്. പരമത ഖണ്ഡനത്തിൽ ദയാനന്ദസരസ്വതി നിർദയനാണ്. പക്ഷേ ആ പാണ്ഡിത്യത്തിന്റെ മുമ്പിൽ ആരും തലകുനിച്ചു പോകും.

## വേദപഠനങ്ങൾ

വേദമന്ത്രങ്ങളുടെ വ്യാഖ്യാനത്തിൽ പണ്ടുമുതലേ വ്യക്തമായ രണ്ടു പദ്ധതികളുണ്ട്. ഒരു കൂട്ടരേ ഐതിഹാസിക പക്ഷമെന്നും, മറ്റേ കൂട്ടരെ നൈരുക്തിക പക്ഷമെന്നും വിളിക്കാം. സായണനും മഹീധരനും മറ്റും ഐതിഹാസിക പക്ഷത്ത് നിലയുറച്ചപ്പോൾ ദയാനന്ദസരസ്വതി നൈരുക്തിക പക്ഷത്ത് ഉറച്ചുനില്ക്കുന്നു. നൈരുക്തിക പക്ഷം ഉദ്വേഗജനകങ്ങളായ കഥകളെ പ്രതീകാത്മകമായി വ്യാഖ്യാനിക്കുന്നു. അഹല്യയുടെ ജാരസംഗമം 'അഹല്യ ' 'ഗൗതമൻ' എന്നീ പദങ്ങളുടെ നിരുക്തത്തിലൂടെ പ്രകൃതിയുടെ ഒരു പ്രതിഭാസമായിമാറുന്നു. അഹസ്സിൽ ലയിക്കുന്നത് (ലീയതെ ഇതി) ഏതോ അത് അഹല്യ. അതായത് രാത്രി. രാത്രിയുടെ ഭർത്താവ് ഗൗതമൻ, വലിയ പ്രകാശമുള്ളവൻ, അതായത് ചന്ദ്രൻ. നേരം വെളുക്കുമ്പോൾ ഗൗതമൻ പുറത്ത് പോകുന്നു. ഇന്ദ്രൻ (ഇവിടെ സൂര്യൻ എന്നർഥം) കടന്നു വരുന്നു. കൂടുതൽ യുക്തിപൂർവമായ വ്യാഖ്യാനം ഇതാണെന്ന് കാണാം. മഹർഷി അരവിന്ദൻ ഇത്തരം വ്യാഖ്യാനങ്ങളുടെ മൂല്യത്തെ മുക്തകണ്ഠം പ്രശംസിച്ചിട്ടുണ്ട്. "അനാദിയായ കാലം എന്നോ പൂട്ടി മുദ്രവച്ചു കളഞ്ഞ മുറിയുടെ താക്കോൽ കണ്ടെടുത്തത് ദയാനന്ദനാണ്. അഗാധതയിൽ തളം കെട്ടി നിന്ന ജലാശയത്തിന്റെ ഉറവകൾ തുറന്നുവിട്ടത് അദ്ദേഹമാണ്." ഇങ്ങനെയാണ് മഹർഷി അരവിന്ദൻ പറയുന്നത്. ദയാനന്ദന്റെ വ്യാഖ്യാനപഥത്തെ മുന്നിർത്തിയാണ് *വേദബന്ധു* ഋഗ്വേദ പ്രവേശിക എഴുതിയത്. സായാണനെ മാത്രം ആശ്രയിച്ചുകൊണ്ട് മഹാകവി വള്ളത്തോൾ ചെയ്ത ഋഗ്വേദ പരിഭാഷയെ അക്കാലത്ത് തന്നെ *വേദബന്ധു* വിമർശിച്ചിരുന്നു. (അയ്യപ്പൻ മാസികയിലാണു ആ ലേഖന പരമ്പര പ്രസിദ്ധീകരിച്ചത്. അവ സമാഹരിക്കാൻ തികച്ചും യോഗ്യമാണ്.) *വേദബന്ധു*വിന്റെ പ്രധാന കൃതികൾ:- 1. സത്യാർഥപ്രകാശം, പരിഭാഷ, 2.സന്ധ്യയും അഗ്നിഹോത്രവും, 3. പുരുഷസൂക്തം-വ്യാഖ്യാനം, 4.കഠോപനിഷദ്ഭാഷ്യം, 5.മുണ്ഡകോപനിഷദ്ഭാഷ്യം, 6. കാവ്യകലയെപ്പറ്റി(പൊയെറ്റിക്സിന്റെ പരിഭാഷയും വ്യാഖ്യാനവും) 7. കാവ്യ ശില്പം (ഹോരസ്), 8. അർഥവിജ്ഞാനം, 9. ഭാരതീയകാവ്യശാസ്ത്രസാരം, 10.യവനകാവ്യതത്ത്വങ്ങൾ, 11. ഉദാത്തതസമീക്ഷ (ലോംഗിനുസ്), 12. അഭിനവഗുപ്തന്റെ രസസിദ്ധാന്തം, 13. രസഭാരതി, 14. താണ്ഡവലക്ഷണം, 15. സോമയാഗം, 16. ഉപനിഷദ് സാരസർവസ്വം, 17.ശ്വേതാശ്വതരോപനിഷത് ഭാഷ്യം, 18. യാസ്കമുനിയുടെ നിരുക്തോപക്രമം. ഈ പട്ടികയിൽ നിന്ന് വ്യക്തമാകുന്നതുപോലെ വേദോപനിഷത്പഠനവും സാഹിത്യമീമാംസാ പഠനവും ആണ് *വേദബന്ധു*വിനെ സന്തതം ആകർഷിച്ചു പോന്ന വിഷയങ്ങൾ എന്നു കാണാം. ഈ രണ്ട് വിഷയങ്ങളും സാധികാരം കൈകാര്യം ചെയ്യാൻ കെല്പുള്ള പണ്ഡിതന്മാർ അന്നും ഇന്നും വിരളമാണല്ലോ.

1960-നു ശേഷമാണ് *വേദബന്ധു*വിനെ ഞാൻ പരിചയപ്പെട്ടത്. പരിചയപ്പെട്ടത് മുതൽ ഞങ്ങളുടെ സൗഹാർദ്ദം ഗാഢമാവുകയും ചെയ്തു. തന്റെ അറിവ് ഗ്രന്ഥരൂപത്തിൽ പ്രകാശിപ്പിക്കുന്ന വിഷയത്തിൽ ഉദാസീനനായിരുന്ന അദ്ദേഹത്തിന്റെ കൃതികൾ ഒന്നൊന്നായി പുറത്തു കൊണ്ടുവരുന്നതിനു എന്റെ അല്പസ്വല്പമായ സ്വാധീന ശക്തിയെ ഞാൻ പരമാവധി ഉപയോഗിച്ചിട്ടുണ്ട്. എനിക്ക് ഒരോകാലത്ത് ഔദ്യോഗികമോ അനൗദ്യോഗികമോ ആയി ബന്ധമു



ണ്ടായിരുന്ന സ്ഥാപനങ്ങളിലൂടെ അവവെളിച്ചം കാണുകയും ചെയ്തു. പലതും എഴുതുന്ന കാര്യത്തിലും എന്റെ സൗഹാർദ്ദമർദിതമായ പ്രേരണയുണ്ടായിരുന്നു. എന്തെഴുതിയാലും കൈയെഴുത്തു പ്രതി എന്റെ പേർക്ക് തപാലിൽ അയയ്ക്കുകയായിരുന്നു പതിവ്. എന്തുചെയ്യണമെന്നൊരു നിർദേശവും ഉണ്ടാവുന്നില്ല. എനിക്ക് ഇഷ്ടമുള്ളതു ചെയ്യാം എന്നായിരുന്നു അന്തർഗതം. ഇത്രയും സ്വാതന്ത്ര്യം എനിക്ക് തന്നിട്ടും അദ്ദേഹത്തിന്റെ ഈയൊരു പ്രൗഢഗ്രന്ഥം വെളിച്ചം കാണാൻ ഇത്രയേറെതാമസം വന്നത് കേവലം യാദൃശ്ചികമാണ്. ഭാഷാ ഇൻസ്റ്റിറ്റ്യൂട്ടിന്റെ തലപ്പത്തുണ്ടായ ഭരണമാറ്റങ്ങൾ പല കാരണങ്ങളിലൊന്നു മാത്രം. *വേദബന്ധു* 1995 ൽ 94-ാം വയസ്സിൽ മകന്റെ ബാംഗ്ലൂരിലെ വസതിയിൽ വച്ച് ദിവംഗതനാകും വരെ കർമനിരതനായിരുന്നു. കണ്ണിന്റെ കാഴ്ച തീരെ മങ്ങിപ്പോയപ്പോഴും വായന തുടർന്നു പോന്നു. സ്വയം എഴുതാനും കഴിഞ്ഞിരുന്നു.

ഭാര്യ വളരെ നേരത്തെ മരിച്ചുപോയതിനാൽ ഏകാന്തമായ ജീവിതമാണ് ഏറെനാൾ തൃക്കണ്ണമംഗലത്ത് നയിച്ചിരുന്നത്. പൂച്ചകളെ വളർത്തുകയായിരുന്നു അന്നത്തെ ഹോബി! ഒടുവിൽ മകൻ നിർബന്ധിച്ച് ബാംഗ്ലൂരിൽ കൊണ്ടുപോയി. അപ്പോഴും തന്റെ ലൈബ്രറിക്കുള്ളിൽ പാരായണപരായണനായിത്തന്നെ ജീവിച്ചു. ഒരു മഹാമനീഷിയുടെ അനിതര സാധാരണമായ വിജ്ഞാനതപസ്സിന്റെ ബോധോദയങ്ങളിലൊന്നായ ഈ പുസ്തകത്തെ പണ്ഡിതലോകം സഹർഷം സ്വീകരിക്കുമെന്ന വിശ്വാസത്തോടെ ഈ കുറിപ്പ് ഞാൻ അവസാനിപ്പിക്കട്ടെ.

ആചാര്യ നരേന്ദ്രഭൂഷന്റെ ഉപക്രമം ഈ പ്രവേശികയ്ക്കൊരു ഉചിത പ്രവേശികയാണെന്നു ഞാൻ വിശേഷിച്ച് പറയേണ്ടതില്ലല്ലോ. *വേദബന്ധു*വിന്റെ പാരമ്പര്യം ഏറ്റെടുക്കാൻ യോഗ്യനായ ആചാര്യനാണ് നരേന്ദ്രഭൂഷൺ.

## അവതാരിക

നരേന്ദ്രഭൂഷൺ

വേദാംഗങ്ങളെന്ന പേരിൽ പ്രസിദ്ധമാണ് *ശിക്ഷ, കല്പം, വ്യാകരണം, നിരുക്തം, ജ്യോതിഷം, ഛന്ദസ്സ്* എന്നിവ. *ശിക്ഷ* ഉച്ചാരണത്തെയും, *കല്പം* യജ്ഞാദി വിവിധ അനുഷ്ഠാനങ്ങളെയും-ശാസ്ത്രവിഷയങ്ങളെയും, *വ്യാകരണം* ഭാഷയുടെ ഘടനയെയും, *നിരുക്തം* വൈദിക സംജ്ഞകളുടെ വിവിധ അർഥങ്ങളെയും, *ജ്യോതിഷം* ഗ്രഹനക്ഷത്രാദികകളുടെ സ്ഥിതി, ഭ്രമണം, തുടങ്ങിയവയെയും, *ഛന്ദസ്സ്* മന്ത്രങ്ങളുടെ അക്ഷരസംഖ്യ, പാദവിന്യാസം എന്നിവയേയും സംബന്ധിച്ച ശാസ്ത്രങ്ങളാകുന്നു. വേദാർഥബോധത്തിന് വേദാംഗങ്ങളെ നിരുപാധികം സ്വീകരിച്ചേ തീരൂ. വേദാംഗങ്ങളിൽ നിരുക്തത്തിന് അതിപ്രധാനമായ സ്ഥാനമാണുള്ളത്. വൈദിക സംജ്ഞകൾക്ക് എന്താണ് അർഥമെന്നും, ആ അർഥം വരാൻ എന്താണ് കാരണമെന്നും, ആ സംജ്ഞകൾക്ക് വിവിധാർഥങ്ങൾ എങ്ങനെ ചരിതാർഥമാകുന്നെന്നും സവിസ്തരം പ്രതിപാദിക്കുന്നതാണ് നിരുക്തത്തിന്റെ അഭീഷ്ടം. ഉദാഹരണത്തിന് ഗൗഃ എന്നപദം എടുക്കാം. മൃഗവിശേഷം കാള, പശു എന്നാണ് പ്രസിദ്ധമായ അർഥം. വേദത്തിൽ ആയം ഗൗഃപൃശ്നി എന്ന മന്ത്രത്തിന് അർഥം പറയുമ്പോൾ മൃഗവിശേഷം എന്ന അർഥം ചേർച്ചയില്ലാത്തതും തെറ്റുമാണ്. അവിടെ ഗൗഃ എന്നതിന് എന്താണർഥം? നിരുക്തകാരൻ പറഞ്ഞു വച്ചിരിക്കുന്ന ഭൂമി എന്ന അർഥമേ ചേരൂ. അതിനാൽ അതാണ് ശരി. മന്ത്രത്തിൽ ഗ്രഹനക്ഷത്രങ്ങളുടെ ആകർഷണ വികർഷണങ്ങളാണ് സൂചിത വിഷയം. അതിനാൽ മൃഗവിശേഷം എന്ന അർഥം ത്യജിച്ച് ഗ്രഹം എന്ന ചേർച്ചയുള്ള അർഥം സ്വീകരിക്കണം. എന്തുകൊണ്ട് ഗൗഃ, ഭൂമി അഥവാ ഗ്രഹം ആകുന്നു എന്ന സംശയത്തിനു നിവാരണവും നിരുക്തം നല്കുന്നു. ഗമിക്കുകയും ഗമിപ്പിക്കുകയും ചെയ്യുന്നതിനാൽ ഗൗഃ ഗ്രഹമാകുന്നു എന്നാണു നിരുക്തകാരന്റെ സംശയനിവാരണം. സ്വയം കറങ്ങുകയും സൂര്യനെ-നക്ഷത്രത്തെ ചുറ്റി സഞ്ചരിക്കുകയും ചെയ്യുന്നത് ഭൂമിയുടെ സ്വഭാവമാണ്. അപ്പോൾ മൃഗവിശേഷമോ? അതും സഞ്ചരിക്കുന്നു, പാലും തന്നും, നിലം ഉഴുതും മനുഷ്യനെ നടത്തുന്നു. അതിനാൽ ആ മൃഗവിശേഷത്തിന്റെ പേരാണു ഗൗഃ. ഭൂമിയും അതിന്മേൽ മനുഷ്യനെ നടത്തുന്നുണ്ടല്ലോ. നിരുക്തത്തിന്റെ അപൂർണവും ലഘുവായ സ്വരൂപം ഇതാണ്.

നിരുക്തസംബന്ധിയായ ഇതരബാഹ്യവിഷയങ്ങളെ സംബന്ധിച്ച് ഈ ഗ്രന്ഥത്തിലെ പീഠികയിൽ സംക്ഷിപ്തവിവരണം നല്കിയിട്ടുള്ളതു നോക്കാവുന്നതാണ്. അതിൽ നിരുക്തത്തിൽ എണ്ണിയിട്ടുള്ള പദങ്ങളുടെ സംഖ്യയിൽ അല്പഭേദങ്ങൾ അന്യത്ര കണ്ടിട്ടുള്ളത് ഇവിടെ കുറിക്കാം. നൈഘണ്ടുകാണ്ഡം പ്രഥമധ്യായം-415, ദ്വിതീയധ്യായം-516, തൃതീയാധ്യായം-413, നൈഗമകാണ്ഡം ചതുർഥാധ്യായം-278, ദൈവതകാണ്ഡം



പഞ്ചമാധ്യായം-151 ആകെ 1773. *വേദബന്ധു* 1767 എന്നാണ് നിർദ്ദേശിട്ടുള്ളത്.

## ആരാണു നിഘണ്ടു കർത്താവ്?

പ്രധാനപ്പെട്ട ഈ ചോദ്യത്തിനു സർവസമ്മതമായ ഉത്തരമില്ല. നിരുക്തകാരനായ യാസ്കന്റെതാണ് നിഘണ്ടു എന്ന് നിർണയിക്കുമ്പോൾ ചിലപണ്ഡിതന്മാർ യാസ്കനല്ല നിഘണ്ടു കർത്താവ് എന്ന പക്ഷം പിടിക്കുന്നു. രണ്ടു കൂട്ടരും കുറെ ശരിയും കുറെ തെറ്റുമാണ് പറയുന്നതെന്നേ നിശ്ചയിക്കാൻ വഴിയുള്ളൂ. ചരിത്രം രേഖപ്പെടുത്തി വയ്ക്കുന്ന സമ്പ്രദായം നമ്മുടെ പൂർവികർക്ക് ഇല്ലായിരുന്നല്ലോ. യാസ്കാചാര്യന്റെ കാലം ഇന്നേയ്ക്ക് 2800 വർഷം മുൻപായിരുന്നെന്ന് ഏറെക്കുറെ തീരുമാനമായിട്ടുണ്ട്. പക്ഷേ യാസ്കാചാര്യരുടെ കാലത്തിനു മുമ്പ് തന്നെ നിരുക്തവും നിഘണ്ടുവും പ്രചാരത്തിലിരുന്നു എന്നതു സംശയാതീതമാണ്. പ്രാചീന ആചാര്യന്മാരുടെ പേരു വിവരങ്ങൾ പില്ക്കാലത്തെ ഗ്രന്ഥങ്ങളിൽ ഉണ്ടെന്നതു മാത്രമല്ല ഈ വാദത്തിനു താങ്ങായിട്ടുള്ളത്.

പ്രാചീന ആർഷചിന്താഗതിയനുസരിച്ച് വേദാർഥബോധം നഷ്ടപ്പെട്ടിട്ട് യുഗാന്തരങ്ങളായി.ആദികാലത്ത് ശബ്ദശ്രവണ മാത്രയിൽ തന്നെ അർഥബോധവും ശ്രോതാവിനു ഉണ്ടാകുമായിരുന്നു. ഇന്ന് മാതൃഭാഷയിലെ സാമാന്യ സംജ്ഞകൾക്കു വ്യാഖ്യാനം വേണ്ടാത്തതു ഉദാഹരണം.ശ്രവണമാത്രയിൽ അർഥബോധം ഉണ്ടാകുന്നതു നമുക്ക് അനുഭവമുണ്ട്. ജലമെന്നോ വെള്ളമെന്നോ പറഞ്ഞു കേട്ടാൽ ഉടൻ അർഥം ഗ്രഹിക്കുന്നു. ഇതു വേദസംജ്ഞകൾക്ക് ആദികാലത്തു ചേരുന്നതായിരുന്നു. പില്ക്കാലത്തു ഗൗഃ എന്നു കേട്ടാൽ മൃഗവിശേഷം എന്ന രൂഢാർഥം മാത്രം ബോധിക്കാൻ തുടങ്ങി. അഗ്നി = തീ മാത്രമായി. ഇതു വേദാർഥ ബോധ-ബോധനങ്ങളെ ക്രമാതീതം ബാധിച്ചു. അപ്പോൾ വേദാംഗങ്ങൾ ആവിഷ്കൃതമായി. അവയുടെ തുടക്കം കുറിച്ചവർ ആരെന്നു നമുക്ക് തീർത്തു പറയുക വയ്യ. ഒന്നു നിശ്ചിതമാണ്, തുടങ്ങിവച്ചതു ആരായാലും അവരുടെ ശാസ്ത്രത്തിൽ പില്ക്കാലത്തുണ്ടായ ആചാര്യന്മാർ മൗലികമായ മാറ്റമൊന്നും വരുത്തിയിട്ടില്ല. എന്നാൽ അവരിൽ ചിലരുടെ പേരിൽ അതതു ശാസ്ത്രത്തിന്റെ പേരു പതിഞ്ഞു പോയിട്ടുണ്ട്. നിഘണ്ടുകാരൻ എന്ന പേരു യാസ്കനു ലഭിച്ചത് ഇങ്ങനെയാകാനേ വഴിയുള്ളൂ.

അതിപ്രാചീന കാലത്തു വൃഷാകപി എന്ന ആചാര്യൻ നിർമിച്ച നിഘണ്ടു പ്രചാരത്തിലിരുന്നു. യാസ്കാചാര്യൻ തന്റെ ധിഷണയ്ക്കൊത്ത വിധം യുക്തമായ മാറ്റങ്ങൾ വരുത്തി ഇന്ന് ഉപലബ്ധമായ നിഘണ്ടു ഉണ്ടാക്കുകയും ഈ പരിഷ്കൃത നിഘണ്ടുവിനു നിരുക്തം രചിക്കുകയും ചെയ്തു. ഇതിനു ഉപോത്ബലമായ ചില തെളിവുകൾ ലഭ്യമാണ്.

1. നിരുക്താരംഭത്തിൽ യാസ്കൻ എഴുതുന്നു :- *തമിമം സമാമ്നായം നിഘണ്ടവ ഇത്യാചക്ഷ തേ... തേനിഗന്തവ ഏവ സന്തോനിഗമനാന്നിഘണ്ടവ ഉച്യന്ത ഇത്യൗപമന്യവഃ* - ഈ സമാമ്നായത്തെ നിഘണ്ടു എന്നു പറയുന്നു. നിശ്ചയമായും വേദാർഥജ്ഞാപകമാകയാൽ ഇതു നിഗന്തുവിൽ നിന്നു നിഘണ്ടു ആയി, എന്ന് ഔപമന്യവാചാര്യൻ നിഘണ്ടുവിനെ നിർവചിക്കുന്നു. (നിഗമനത്താൽ നിഘണ്ടു എന്നും). ഇവിടെ യാസ്കവചനം ഒരു സ്മരണയാണ്. താൻ സമാമ്നായം എന്നു പറയുന്നതിനെയാണ് മറ്റുള്ളവർ നിഘണ്ടു എന്ന് പറയുന്നതും, ഔപമന്യവാചാര്യൻ നിർവചിക്കുന്നതും എന്നാണല്ലോ യാസ്കവചനം. യാസ്കനെക്കാൾ പ്രാചീനമാണ് നിഘണ്ടു എന്ന് ഇതിൽ നിന്ന് സ്പഷ്ടമാകുന്നു. അല്ലായിരുന്നെങ്കിൽ യാസ്കൻ തമിമം സമാമ്നായം എന്നു തുടങ്ങുന്ന പ്രകരണം എഴുതുമായിരുന്നില്ല.

2. ആപ്രി ദേവതകളിലെ ത്വഷ്ടാ ദേവതാ വർണനയിൽ *മാധ്യമിക സ്ത്വഷ്ടേത്യാഹുര്മധ്യമേ ച സ്ഥാനേ സമാമ്നാതഃ അഗ്നിരിതി ശാകപൂണിഃ* എന്ന് യാസ്കൻ എഴുതുന്നു. ഇവിടെ പൂർവപക്ഷം എന്തെന്നു നിർദ്ദേശിച്ച് അദ്ദേഹം പറയുകയാണ്, മധ്യമസ്ഥാനത്തു ത്വഷ്ടാവിനെ പരിഗണിച്ച് ഇവിടെ ആപ്രിസൂക്തത്തിലെ ത്വഷ്ടാവിനു മധ്യമസ്ഥാനീയനായ വായു എന്നാണർഥമെന്ന് വിവിധാചാര്യന്മാർ പറയുമ്പോൾ ശാകപൂണി പൃഥിവിയിലെ അഗ്നിയെന്നാണു അർഥം കല്പിക്കുന്നത്. ഇവിടുത്തെമധ്യമേ ച സ്ഥാനേ സമാമ്നാതഃ (നിഘണ്ടുവിൽ മധ്യമസ്ഥാനത്തു) എന്ന പ്രയോഗം പൂര്വപക്ഷം ഉന്നയിച്ചതിനാൽ നിഘണ്ടു യാസ്കനേക്കാൾപ്രാചീനമാണെന്ന് സിദ്ധിക്കുന്നു. മൗലികമായി നിഘണ്ടു യാസ്കകൃതമായിരുന്നെങ്കിൽ യാസ്കനു മുൻപുണ്ടായിരുന്ന നിരുക്തന്മാരെപ്പറ്റിയും അവർ ഉന്നയിച്ച യുക്തിയെ പറ്റിയും പരാമർശിക്കുന്നതെങ്ങനെ?

3. *സാക്ഷാത്കൃത ധര്മാണ ഋഷയോ ബഭ്രുവഃ ഇമം ഗ്രന്ഥം സമാമ്നാസിഷു* എന്നാരംഭിക്കുന്ന പ്രകരണത്തിൽ യാസ്കാചാര്യൻ നിഘണ്ടുവിന്റെ



ഉത്പത്തി കാരണം പറയവേ *ഇമം ഗ്രന്ഥം സമാമ്നാസിഷു* - ഈ ഗ്രന്ഥം സമാഹൃതമായത്- തുടങ്ങിയ പ്രസ്താവനങ്ങളാൽ തന്നേക്കാൾ പുരാതനമാണെന്ന് വെളിപ്പെടുത്തുന്നു. *ഇമം ഗ്രന്ഥം* എന്നത് നിഘണ്ടുവിനെ കുറിക്കുന്നതോ എന്ന് ആർക്കാനും സംശയം തോന്നിയാൽ, അദ്ദേഹം സ്വയം നിഘണ്ടുവിന്റെ വിഭാഗങ്ങൾ നിർദ്ദേശിക്കുന്നത് നോക്കിയാൽ മതിയാകും.

4. നിഘണ്ടുവിന്റെ നാലാം അധ്യായത്തെ പറ്റി യാസ്കൻ അതിന്റെ വ്യാഖ്യാനാരംഭത്തിൽ *തദൈക പദികമിത്യാചക്ഷതേ* എന്നും അഞ്ചാം അധ്യായത്തിന്റെ വ്യാഖ്യാനം തുടങ്ങവേ *തദ്ദൈവ തമിത്യാചക്ഷതേ* എന്നും പറഞ്ഞ് രണ്ട് അധ്യായങ്ങൾക്കും പൂർവാചാര്യന്മാർ യഥാക്രമം ഏകപദികം, ദൈവകം, എന്നീ പേരുകൾ നല്കിയിരുന്നെന്ന് വെളിപ്പെടുത്തുന്നു. യാസ്കനു മുമ്പേ നിഘണ്ടു ഉണ്ടായിരിക്കുകയും, അധ്യായനാമങ്ങൾ പ്രസിദ്ധമായിരിക്കുകയും ചെയ്തിരുന്നെങ്കിലേ ഈ പ്രസ്താവനകൾ ശരിയാവുകയുള്ളൂ.

5. യാസ്കനിരുക്തത്തിൽ ഇടയ്ക്കിടെ *ഇതി നൈരുക്താഃ* എന്ന് നൈരുക്തികർ പറയുന്നു എന്നു കാണാം. കൂടാതെ പതിനാലു നൈരുക്തികരുടെ പേരു നിർദ്ദേശിക്കുന്നുമുണ്ട്. യാസ്കന് മുമ്പേ നിഘണ്ടു ഇല്ലായിരുന്നെങ്കിൽ ഈ നൈരുക്തികർ ഏതു നിഘണ്ടുവിനാണ് വ്യാഖ്യാനം ചമച്ചതെന്ന ചോദ്യം ഉണ്ടാകുന്നു. നിഘണ്ടു ഇല്ലാതെ എന്ത് നിരുക്തം? യാസ്കകൃതമല്ല നിഘണ്ടു എന്ന് ഇതിൽ നിന്ന് സിദ്ധിക്കുന്നു. യാസ്കന് മുമ്പേ തന്നെ നിഘണ്ടു ഉണ്ടായിരുന്നെന്നു സ്പഷ്ടം.

6. ദൈവതകാണ്ഡത്തിന്റെ ഭൂമികയുടെ അവസാനം *താന്യപ്യേകേ സമാമ്നതി. ഭൂയാംസി സമാമ്നാനാത്. യത്തു സംവിജ്ഞാനഭൂതം സ്യാത് പ്രാധാന്യസ്തുതി, തത്സമാമനേ...* എന്നെഴുതുന്നു. ഇവിടെ പ്രകരണം എന്തെന്നെഴുതാം-ബ്രാഹ്മണഗ്രന്ഥങ്ങൾ വിഭിന്ന വിശേഷണങ്ങൾ നല്കി ആർക്കെല്ലാമോ ഹവിസ്സ് നല്കാൻ വിധിച്ചിട്ടുണ്ട്. ഉദാഹരണം *ഇന്ദ്രായ വൃത്രഘ്നേ* തുടങ്ങിയ ഐതരേയ ബ്രാഹ്മണ വചനങ്ങളിൽ, *വൃത്രഘ്നേ* ഇന്ദ്രന്, *വൃത്രതുരൻ* ഇന്ദ്രന്, *അംഹോമുച* എന്നി പ്രകാരം ഇന്ദ്രനും ഹവിസ്സ ളുകാൻ വിധിച്ചിട്ടുണ്ട്. ഇതു കണ്ട് വിവിധ നിരുക്തകാരന്മാർ *വൃതഘ്നനം ,വൃതതുരനം അംഹോമുചനം* ആയ ഇന്ദ്രന്മാർ വ്യത്യസ്ത ദേവതകളാണെന്ന് സമാമ്നായത്തിൽ രേഖപ്പെടുത്തുന്നു. പക്ഷേ ഈ പരിഗണന ശരിയല്ല. ഈ പദങ്ങൾ വിശേഷണങ്ങളാണ്. അവ നിരവധിയുണ്ട്. വലിയൊരു നിഘണ്ടു കോശത്തിനു ഉൾകൊള്ളാൻ പ്രയാസമായത്ര വിപുലമാണ് ഈ വിശേഷണ സഞ്ചയം. വിശേഷ്യങ്ങൾ മാത്രമേ തന്റെ ദേവതാ സമാമ്നായത്തിലുള്ളൂ. എന്തെന്നാൽ പ്രധാന സ്തുതികൾ അവയ്ക്കേ ഉള്ളൂ എന്നത്രേ യാസ്കമതം.

വേദം വിഭിന്ന കർമങ്ങൾക്ക് ആസ്പദമായ ദേവതകളെ സ്തുതിക്കുന്നുണ്ട്. വൃത്രഹാ, പുരന്ദരൻ തുടങ്ങിയ ഇന്ദ്രന്മാർ ഉദാഹരണം. ദുഷ്ടനായ വൃത്രനെ ഹനിക്കുന്നതിനാൽ വൃത്രഹാ ആയി. ശത്രു പുരങ്ങളെ വിദാരണം ചെയ്കയാൽ പുരന്ദരനായി. ഈ അർഥത്തിലാണ് ദേവതാ സമാമ്നായത്തിൽ ഇവ ഉൾപ്പെടുത്തുന്നത്. ഉദാഹരണം പറയുന്നു.

ഒരു ബ്രാഹ്മണൻ വീട്ടിൽ വന്നെന്ന് വയ്ക്കുക. അയാളെ ആഗതനായ ബ്രാഹ്മണൻ എന്നു പറയാം. അയാൾ വിശക്കുന്നു എന്നു പറഞ്ഞാൽ ബുഭുക്ഷുവായ ആ ബ്രാഹ്മണന് ആഹാരം നല്കണം. കുളിച്ചു വന്നാൽ സ്നാതന് ചന്ദനാദിലേപനങ്ങൾ കൊടുക്കണം. ദാഹിക്കുന്നെങ്കിൽ പിപാസുവിന് വെള്ളം കൊടുക്കണം. ഇവിടെ ബുഭുക്ഷുവും സ്നാതനും ആഗതനും പിപാസുവും ഒന്നാണ്. ബ്രാഹ്മണൻ ഒന്നേയുള്ളൂ, പലതില്ല. ഇതാണ് വിശേഷണങ്ങളുടെ നില. അവ പരിഗണിക്കേണ്ട. യാസ്കന് വളരെ മുൻപു തന്നെ നിഘണ്ടു ഉണ്ടായിരുന്നെന്നും അദ്ദേഹം അതിൽ ഈ അർഥങ്ങൾ ദ്യോതിപ്പിക്കുന്നതുപോലെ അവയ്ക്ക് ചേരുന്ന ചില്ലറ പരിവർത്തനങ്ങൾ മറ്റ് നിരുക്താചാര്യന്മാരെപ്പോലെ ചെയ്തുവെന്നും സ്പഷ്ടം. അതിനാൽ യാസ്കൻ നിരുക്തകർത്താവല്ല, പരിഷ്കർത്താവാണു എന്ന നിഗമനത്തിൽ എത്താൻ നമുക്ക് പ്രയാസമില്ല. മറ്റ് ആചാര്യന്മാരെപ്പോലെ യാസ്കനും നിരുക്തവ്യാഖ്യാനത്തിൽ സ്വാതന്ത്ര്യം എടുത്തിട്ടുണ്ടെന്ന് കൂടി ഇതിനാൽ സ്പഷ്ടമാകുന്നുണ്ട്. ഈ സ്വാതന്ത്ര്യം ദുഃസ്വാതന്ത്ര്യമല്ലെന്നും.

### എങ്കിൽ പിന്നെയാര്?

ഇനി നോക്കാനുള്ളത്, നിഘണ്ടു കർത്താവ് യാസ്കനെങ്കിൽ പിന്നെ ആരാണെന്നതാണ്. മഹാഭാരതത്തിലെ ശാന്തിപർവം 342-ാം അധ്യായത്തിൽ നിന്ന് രണ്ടുശ്ലോകം എടുത്തെഴുതാം (88,89)

*വൃഷോ ഹി ഭഗവാന്*
*ധർമഃ ഖ്യാതോ ലോകേഷു ഭാരത.*
*നൈഘണ്ടുക പദാഖ്യാനേ*
*വിദ്ധിമാം വൃഷമുത്തമം.. 88*
*കപിർവരാഹഃ ശ്രേഷ്ഠശ്ച*



*ധര്മശ്ച വൃഷ ഉച്യതേ.*
*തസ്മാദ് വൃഷാകപിം പ്രാഹ*
*കശ്യപോ മാം പ്രജാപതിഃ.. 89*

കൃഷ്ണൻ അർജ്ജുനനോട്ട് സ്വന്തമഹിമകൾ വിവരിക്കുന്നതാണ് മഹാഭാരതത്തിൽ ഈ സന്ദർഭം. ഇവിടെ കൃഷ്ണന് ചിത്തത്തെ ആകർഷിക്കുന്ന പരമാത്മദേവനെന്നും അർജ്ജുനന് ശ്രുദ്ധനും പവിത്രസ്വഭാവിയും സത്ത്വഗുണശാലിയുമായ ഭക്തനെന്നുമാണ് അർഥം. ഈ പ്രകരണത്തിൽ ഈശ്വരന്റെ മാഹത്മ്യം വാഴ്ത്തവേ പ്രാചീന ഇതിഹാസത്തിന്റെ അപൂർവ ഏടുകളിലൊന്ന് മറിച്ചു കാട്ടുകയും ചെയ്യുന്നു.

ശ്ലോകങ്ങളുടെ അർഥം ഇങ്ങനെ :-

*അർജ്ജുനാ ധർമഭഗവാൻ ലോകമെമ്പാടും വൃഷ എന്ന പേരിൽ പ്രസിദ്ധനാണ്. വൈദിക സംജ്ഞാ നിഘണ്ടുവിലെ പദങ്ങളിൽ എന്നെ വൃഷനാമത്താൽ അറിയുക. കപിക്ക് വരാഹം, ശ്രേഷ്ഠം എന്നും പറയുന്നു. അതിനാൽ കശ്യപപ്രജാപതി എന്നെ വൃഷാകപി എന്നു പറയുന്നു.*

ഇതിൽ നിന്ന് ഒന്ന് സ്പഷ്ടമാകുന്നു. ധർമൻ എന്നൊരു ആചാര്യൻ ഏതോ കാലം മുതൽക്കേ വൃഷനാമത്തിൽ ലോകപ്രസിദ്ധനായിരുന്നു, അദ്ദേഹം നിഘണ്ടു എന്ന ഗ്രന്ഥം നിർമിച്ചു എന്നതാണ് ആ വാസ്തവം. ധർമശ്രേഷ്ഠനായിരുന്നതുകൊണ്ട് ഈ വൃഷന്റെ ഗുരുവായ കശ്യപപ്രജാപതി ഇദ്ദേഹത്തിന് വൃഷാകപി എന്ന് പേരിട്ടു. ശിഷ്യന്റെ മഹിമ പ്രകടിപ്പിക്കുന്ന ഉത്തമനാമമാണിത്. നിരുക്തത്തിന്റെ രീതിയിൽ അർഥം പറയുമ്പോൾ സേചനം ചെയ്യുന്നതാണ് വൃഷം. അർഥസേചനം ചെയ്ത് മന്ത്രാർഥം വർധിപ്പിക്കുന്നതിനാലും ആ കർമത്തിൽ ശ്രേഷ്ഠനാകയാലും വൃക്ഷാകപി എന്ന് പറയുന്നു എന്ന് നിരുക്തത്തിന്റെ രീതിയിൽ വൃക്ഷാകപിക്ക് അർഥം പറയാം.

നിഘണ്ടുവിന്റെ കർത്താവ് വൃക്ഷാകപി ആണെന്നും അദ്ദേഹം കശ്യപപ്രജാപതിയുടെ ശിഷ്യനായിരുന്നെന്നും കൂടി ഈ ശ്ലോകങ്ങളിൽ നിന്ന് ഗ്രഹിക്കാൻ കഴിയുന്നു. വ്യാസന്റെ വാക്കുകളെന്ന നിലയ്ക്ക് ഏറ്റവും വിശ്വസനീയമാണ് ഈ ശ്ലോകങ്ങൾ. മറ്റു പ്രമാണങ്ങൾ ഇവിടെ ആവശ്യകമല്ലെന്നു താത്പര്യം.

## യാസ്കന്റെ നിരുക്തങ്ങൾ

യാസ്ക നിരുക്തങ്ങൾ എത്രയുണ്ടെന്നതും വിവാദവിഷയമാണ്. പ്രാമാണിക നൈരുക്തികനായ ദേവരാജയജ്വാ തന്റെ നിഘണ്ടു ടീകയുടെ ഭൂമികയിൽ *"ഭഗവതാ യാസ്കേന സമാമ്നായം നൈഘണ്ടുക - നൈഗമ - ദേവതാകാണ്ഡക്രമേണ ത്രിവിധം ഗവാദിദേവപത്ന്യന്തം നിരബ്രുവതാ "* യാസ്കഭഗവാനാൽ സമാമ്നായം (പദസഞ്ചയം) നൈഘണ്ടുകം, നൈഗമം, ദേവതാകാണ്ഡം എന്നീ മൂന്നു വിധത്തിൽ ഗൗഃ മുതൽ ദേവപത്നി വരെയുള്ള സംജ്ഞകൾ പറയപ്പെട്ടിരിക്കുന്നു"

എന്ന് എഴുതിയിരിക്കുന്നു. ഇതുകണ്ട് സത്യവ്രതസാമശ്രമി തുടങ്ങിയവർ യാസ്കനിരുക്തം പന്ത്രണ്ട് അധ്യായം മാത്രമുള്ളതാണെന്ന് അഭിപ്രായപ്പെട്ടു. ഇത് ശരിയല്ല. യജ്വാ പറഞ്ഞിരിക്കുന്നത് യാസ്കൻ നൈഘണ്ടുകം, നൈഗമം, ദൈവതാകാണ്ഡം എന്നീ മൂന്നു വിഭാഗങ്ങളിൽ വിഭജിച്ചതും ഗൗഃ മുതൽ ദേവപത്നി വരെയുള്ള പദങ്ങടങ്ങുന്നതുമായ സമാമ്നായ(നിഘണ്ടു)ത്തിന്റെ വ്യാഖ്യാനം നന്നായി ചെയ്തു എന്നാണ്. സമാമ്നായ സമാമ്നാതഃ എന്നാരംഭിക്കുന്ന യാസ്ക ഭൂമിക സന്ദർഭോചിതമല്ലായ്കയാൽ യജ്വാ വിട്ടുകളഞ്ഞതുപോലെ ദൈവതകാണ്ഡത്തിന്റെ പരിശിഷ്ടവും ഉപേക്ഷിച്ചതാണ്. അതിനാൽ യജ്വായുടെ കൃതിയിൽ നിന്ന് യാസ്കനിരുക്തം എത്രയെന്നാണ് അദ്ദേഹം നിഷ്കർഷിക്കുന്നതെന്ന് പറയാൻ കഴിയുകയില്ല.

ദുർഗാചാര്യൻ എന്ന നൈരുക്തൻ രചിച്ചതാണ് നിരുക്തവൃത്തി. അതിന്റെ ആരംഭത്തിൽ യാസ്കനിരുക്തത്തിൽ നിന്ന് *"അഥസൈവമഖിലപുരുഷാർഥോപകാരവൃത്തി സമർഥസ്യ സംഗ്രഹഃ* തുടങ്ങിയ സന്ദർഭങ്ങളിൽ *"വിദ്യാപാരപ്രാപ്ത്യുപായോപദേശഃ മന്ത്രാർഥനിർവചനഫലം ദേവതാതത് ഭാവ്യമ്-ഇത്യേഷ സമാസതോ നിരുക്തശാസ്ത്ര ചിന്താവിഷയഃ"* എന്നു നിർദ്ദേശിച്ച് യാസ്കന്റെ നിരുക്തത്തിലെ മുപ്പത്തേഴ് വിഷയങ്ങൾ ചർച്ച ചെയ്തിട്ടുണ്ട്. (ഉത്തമവിദ്യാഫലവും ദേവതാനിർണയത്തിന്റെ പ്രസക്തിയും സമാഹരിക്കലാണ് നിരുക്തശാസ്ത്രത്തിന്റെ ചിന്താവിഷയം-എന്നത്രേ ഇവിടെ എഴുതിയ സംസ്കൃതഭാഗത്തിന്റെ സാമാന്യാർഥം). അതിലെ രണ്ട് അന്തിമവിഷയങ്ങൾ യാസ്കനിരുക്തം 13-ാം അധ്യായത്തിലേതാണ്. ഈ അധ്യായം വരെയാണ് ദുർഗൻ നിരുക്തവൃത്തിയിൽ ചേർത്തിട്ടുള്ളതും. കൂടാതെ, നിരുക്തവൃത്തിയുടെ ഉപസംഹാരം ദുർഗൻ നിർവഹിക്കുന്നത് താൻ നിരുക്തം പതിമൂന്നാം അധ്യായം വരെയാണ് വ്യാഖ്യാനിച്ചിട്ടുള്ളതെന്ന പ്രസ്താവത്തോടെയാണ്. അവിടെ 18-ാം അധ്യായം എന്നു പറയുന്നത് നിഘണ്ടുവിന്റെ 5 അധ്യായം കൂട്ടിചേർത്താകുന്നു.




വിഭിന്ന നിരുക്തങ്ങളിൽ അധ്യായഗണന പല രീതിയിലാണ്. ചിലതിൽ പതിനാലു അധ്യായങ്ങളുണ്ട്. ചിലതിൽ ഈ പതിനാലാം അധ്യായം പതിമൂന്നിൽ ഉൾപ്പെടുന്നു. ഭാഷ്യകർത്താക്കളുടെ അധ്യായഗണനയിൽ ഇത്തരം വ്യത്യാസങ്ങൾ സുലഭമാണ്. യാസ്കീയ നിരുക്തത്തിലെ പന്ത്രണ്ട് അധ്യായങ്ങളാണ് നിഘണ്ടുവിന്റെ നിരുക്തഭാഷ്യത്തിനു വിനിയോഗിച്ചിട്ടുള്ളത്.അടുത്ത രണ്ടധ്യായങ്ങൾ പരിശിഷ്ടമാണ്. അതുകൂടി നിരുക്തവൃത്തിയിൽ കൊള്ളിക്കുന്നത് അനുചിതമെന്ന് ദുർഗാചാര്യൻ കരുതിയതാകാം.

## യാസ്കനെപ്പറ്റി

പ്രാചീനഋഷിമാരുടെജീവിതത്തെയുംകാലത്തെയും കുറിച്ച് നമുക്കുള്ള അറിവ് തുലോം തുച്ഛമാണല്ലോ. യാസ്കാചാര്യന്മാരുടെ കാര്യവും ഭിന്നമല്ല ദേവരാജയജ്വായുടെ നിഘണ്ടുടീകയുടെ ഭൂമികയിൽ യാസ്കനെ സ്മരിച്ചിട്ടുണ്ട്. ഗണപതി, യാസ്കഗുരുവായ ശിപിവിഷ്ടൻ, നിരുക്തകാരനായ യാസ്കൻ, സ്വപിതാമഹൻ വാഗീശ്വരൻ, പിതാവ് യജ്ഞേശ്വരൻ, തുടങ്ങിയവർക്ക് ക്രമത്തിൽ വന്ദനം ഓതിയിട്ടുണ്ട്.

അതിങ്ങനെ:-

*നമസ്തുധാഗേ ശിപിവിഷ്ടനാമ്നേ നിരുക്തവിദ്യാ നിഗമപ്രതിഷ്ഠാം. അവാപയാസ്കോ വിവിധേഷുയാഗേഷ്വനേന ചാമ്നായമഭിഷ്ടുവാനഃ.. പ്രണമാമിയാസ്ക ഭാസ്കരം യോ ഹൃതമസഃ പ്രകാശിത പദാർഥഃ. യസ്യഭുവനത്രയീമിവ ഗാവഃ പ്രകടാം ത്രയിം വിതന്വന്തി.. വാഗീശ്വരം തഥാവന്ദേ പിതാമഹം ദേവരാജയജ്വാ/ഹമ്. ആചാര്യം ശാബ്ദികാനാം വന്ദേ താതം യജ്ഞേശ്വരാര്യമ്..*

ഇതിൽ നിന്ന് ഗ്രഹിക്കേണ്ടത് യാസ്കന്റെ കാലത്ത് വേദവിദ്യയ്ക്ക് അധിഷ്ഠാനമായിരുന്ന നിരുക്തവിദ്യ ലോപിച്ചു പോയിരുന്നെന്നും, വേദാർഥം ബോധിക്കാൻ പ്രയാസമായിരുന്നതിനാൽ വേദവിദ്യക്ക് പ്രചാരം തീരെ ഇല്ലാതായെന്നും, വൈദികകർമകാണ്ഡമായ യജ്ഞാദികളെല്ലാം ശിഥിലപ്രായമായിരുന്നെന്നുമാണ്. ഇക്കാലത്താണ് യാസ്കന്റെ നിശിതഖണ്ഡനത്തിന് പാത്രമായ കൗത്സനെപ്പോലുള്ള നാസ്തികർ ഉണ്ടായത്. ഇങ്ങനെ വേദവിദ്യാദീപം അണഞ്ഞു കിടന്ന കാലത്ത് ശിപിവിഷ്ടനെന്ന വേദജ്ഞൻ വിഖ്യാതനായി. അദ്ദേഹത്തിൽ നിന്ന് പ്രേരണ ഉൾക്കൊണ്ട് നഷ്ടപ്പെട്ടുപോയ നിരുക്തജ്ഞാനദീപത്തെ യാസ്കൻ പ്രജ്വലിപ്പിക്കുകയും വിവിധ യാഗങ്ങളെ വീണ്ടെടുക്കാൻ വേദസ്തുതി പാടുകയും ചെയ്തു.

ഈ ആശയംമഹാഭാരതത്തിലും കാണാം. ശാന്തിപർവം 343 - അധ്യായത്തിലെ 71-73 ശ്ലോകങ്ങൾ നോക്കുക:-

*ശിപിവിഷ്ടേതി ചാഖ്യായം ഹീനരോമാ ച യോ/ഭവത്. തേനാവിഷ്ടം തു യത്കിഞ്ചിച്ഛിപിവിഷ്ടേതി ച സ്മൃതഃ.. യാസ്കോ മാമൃഷിര്വ്യഗ്രോ നൈകയജ്ഞേഷു ഗീതവാന്. ശിപിവിഷ്ട ഇതി ഹ്യസ്മാദ് ഗുഹ്യനാമധരോഹ്യഹമ്.. സ്തുത്വാ മാം ശിപിവിഷ്ടേതി യാസ്ക ഋഷിരുദാരധീഃ. മത് പ്രസാദാദധോനഷ്ടം നിരുക്തമഭിജഗ്മിവാന്..*

ഇവിടെയും മുമ്പ് പകർത്തിയ ശ്ലോകങ്ങളിലെപ്പോലെ സ്തുതിയാണ്വിഷയം. രോമരഹിതനായിരുന്ന ശിപിവിഷ്ടൻ. ശിപിക്ക് രോമമില്ലാത്തതെന്നർഥം. രോമമില്ലാത്ത ശരീരത്തിൽ, ആവിഷ്ടൻ-പാർക്കുന്നവൻ-ആകയാൽ ശിപിവിഷ്ടനെന്ന് പേരായി. ദുഃഖിതനായ യാസ്കൻ അനേകയജ്ഞങ്ങളുടെ സിദ്ധിക്കായി ശിപിവിഷ്ടനെ സ്തുതിച്ചു. ഇങ്ങനെ സ്തുതിച്ച് ഉദാര ബുദ്ധിയായ ശിപിവിഷ്ടന്റെ കൃപയാൽ യാസ്കൻ അതുവരെ അന്തർധാനം ചെയ്തിരുന്ന നിരുക്തശാസ്ത്രത്തെ വീണ്ടെടുത്തു.

ശിപിവിഷ്ടൻ രോമഹിതനായിരുന്നെന്നേയുള്ളൂ. അക്കാരണത്താൽ മാത്രമാണ് ശിപിവിഷ്ടൻ എന്ന് പേരുവീണത്. എന്നാൽ അസ്സൽ ശിപിവിഷ്ടൻ ഈശ്വരനാണ്. രോമാദികളായ ഒരു പ്രത്യക്ഷാവയവവും ഈശ്വരനില്ല. അതിനാൽ ഈശ്വരൻ പൂർണരൂപേണ ശിപിവിഷ്ടനാകുന്നു. വിവിധ യാഗങ്ങളുടെവിജയസിദ്ധിക്ക്യാസ്കൻഈശിപിവിഷ്ടനെ - ഈശ്വരനെ സ്തുതിക്കുന്നുണ്ട്. ഈശ്വരകൃപ സിദ്ധിക്കാതെ ഒരു യാഗവും വിജയമാവുകയില്ല. യാഗത്തിനു ശ്രേഷ്ഠവും ഉത്തമവുമായ കർമം എന്നാണർഥം. നിരുക്തശാസ്ത്രത്തിന്റെ വീണ്ടെടുക്കൽ ഉത്തമകർമമാണല്ലോ. അതിന്റെ നിർവഹണത്തിനു ഈശ്വരന്റെ കൃപ കൂടിയേ കഴിയൂ. യാസ്കൻ ശിപിവിഷ്ടന്റെ നിരുക്തം ആവിഷ്കരിക്കുന്നതു നോക്കുക:- (ഋഗ്വേദം 7.100.5-6) ശിപിവിഷ്ട സംജ്ഞയുള്ളത് ഈ മന്ത്രത്തിലാണ്. ആ മന്ത്രം ഇങ്ങനെ - തുടർന്ന് നിരുക്തവും ഈ വിധം പറയുന്നു.

ശിപിവിഷ്ടൻ, വിഷ്ണു ഇവ രണ്ടും വിഷ്ണുവിന്റെ നാമമാണ്. ഔപമന്യവാചാര്യന്റെ അഭിപ്രായം, ഒന്നാമത്തെ ശിപിവിഷ്ടനാമം നിന്ദിതാർഥത്തിൽ പ്രയോഗിച്ചിരിക്കുന്നെന്നാണ്. ഇതിന്റെ അർഥം



പറയുന്നത് ഇങ്ങനെ ശേപ ഇവ നിര്വേഷ്ടിതഃ -ശേപം പോലെ പൂശപ്പെട്ടത്. അതായത് ഉപ സ്ഥേന്ദ്രിയജന്യമായ വീര്യം മറയ്ക്കപ്പെട്ടതുപോലെ തീർത്തും മറച്ചത്. ശരീരം പൂർണമായും വീര്യ ത്താൽ മറയ്ക്കപ്പെട്ടതുപോലേ പുറമേയും ശരീര ത്തിൽ അകമേ സർവവ്യാപകവും (ശേപ -നിരു -വേഷ്ട, ശേപ ഇ വേഷ്ട=ശിപിവിഷ്ട) ആയിരിക്ക ന്നതുപോലെ.

യാസ്കൻ ഇതിന പറയുന്ന അർഥം ഭിന്നമാ ണ്ര. ശിപി എന്നാൽ രശ്മി വാചകമാണ്. ആ രശ്മി കളുമായി സർവത്ര പ്രവേശിച്ച വർത്തിക്കുന്നു. ശിപിഭിഃ ആവിഷ്ടഃ ശിപിയുടെ നിർവചനം യാ സ്കൻ എങ്ങും കൊടുത്തിട്ടില്ല. സൃപ ഗതൗ (ഗത്യർ ഥത്തിൽ സൃപ ധാതു വരും) എന്ന ധാതുവിൽ നിന്ന് ശിപി സിദ്ധിക്കും. (നിരുക്തം 6.4.1) ൽ യാസ്കൻശിപ്രസംജ്ഞസാധിക്കുന്നത്സൃപധാതു വിൽനിന്നണ്. അത്ഇവിടെയും സാധകമാകുന്നു. രശ്മി എന്നർഥത്തിൽ 'ഗോ' സംജ്ഞ പ്രയോഗി ക്കാറുണ്ട്. ഗൗ സംജ്ഞ ഗതി എന്നർഥത്തിൽ ഗമ് ധാതുവിൽ നിന്നുണ്ടാക്കുന്നതാണ്. അല്ലെങ്കിൽ കാണക എന്നർഥത്തിൽ വരുന്ന 'ദൃശ്' ന്റെ രൂപാ ന്തരമായ 'പശ്' ധാതുവിൽനിന്ന് വർണവ്യത്യ യം വരുത്തി ശിപി സംജ്ഞ സാധിച്ചെടുക്കുന്നു. *ദൃശ്യതേ*(പശ്യതി) *അനേനഇതിശിപി.* യജുർവേ ദം 16.29 മന്ത്രത്തിൽ *ശിപിവിഷ്ടായ നമഃ* എന്നി ടത്ത് ദയാനന്ദമഹർഷി ഭാഷ്യം ചമയ്ക്കുന്നത് പശുപാ ലകനായ ഈശ്വരന് നമസ്കാരം എന്നാണ്. ഇതും 'പശ്യ' ധാതുവിൽ നിന്ന് വന്ന പദമാണ്. ഈ ഭാഗത്ത് മഹർഷി ഈശ്വരന് വൈശ്യ സംജ്ഞ നല്കുന്നതും കൗതുകകരമാണ്. *ശിപിഷു പശുഷു പാലകത്വേന വിശിഷ്ടായ പ്രവിഷ്ടായ വൈശ്യ പ്രഭൃതയേ* - പശുക്കളിൽ പാലകത്വം കൊണ്ട് കുടിയിരിക്കുന്ന വൈശ്യാദികൾക്ക് എന്ന് ഭാഷ്യം. അപ്പോൾ വിഷ്ണു വൈശ്യ വാചി കൂടി യാണ്. വിശ്, വിശ്യാ, വൈശ്യ, വിഷ്ണു എന്നീ നാലും സമാനാർഥമുള്ളവയാണ്. മഹീധരൻ ശിപിക്ക് പശു, യജ്ഞം എന്നീ അർഥങ്ങൾ നല്കി യിട്ടുണ്ട്.

ശിപിവിഷ്ടൻവിഷ്ണുവിന്റെപര്യായമാണെന്ന കാണിക്കാനാണ് ഈ പ്രകരണത്തിൽ വിഷ്ണു സംജ്ഞ നിഘണ്ടുവിൽ കൊടുത്തിരിക്കുന്നത്. മുമ്പെഴുതിയ കിമിത്തേ എന്നു തുടങ്ങുന്ന രണ്ടു മന്ത്രങ്ങളുടെ ദേവത വിഷ്ണുവാണ്. വിഷ്ണുസംജ്ഞ നിഘണ്ടുവിൽ വേറെയും പറഞ്ഞിട്ടുണ്ട്.

മന്ത്രാർഥം :-സർവവ്യാപകനായ ഈശ്വരാ! ഇതുതന്നെയോ നിന്റെ സാമന്യരൂപം? ശരീര ത്തിൽ സർവവ്യാപകമായിരിക്കുന്ന വീര്യം പോ ലെ ഈ ഭൂമണ്ഡലത്തിൽ നീ വ്യാപിച്ചിരിക്കുന്നു. അഥവാ-സർവവ്യാപകമായ ഈശ്വരാ! ഇതു നിന്റെ വിശേഷരൂപമോ? സൂര്യരശ്മികളോടുകൂടി നീ ജഗത്തിൽ പ്രവിഷ്ടനായിരിക്കുന്നതായി പ്രക ടിപ്പിക്കുന്നുവോ? അല്ലല്ല നിന്റെ രൂപങ്ങൾ ഈ ജഗത്തിൽ എത്രയേറെയാണുള്ളത്! അവയെ നീ മറച്ചുകളയരുതേ.

ശിപിവിഷ്ടന്റെ സ്പഷ്ടീകരണം കൂടുതൽ നന്നാ യി നല്കുന്നതിനാണ് അടുത്ത മന്ത്രത്തിന്റെ വിനി യോഗം. അർഥം:-വേദസ്വരൂപിയായ വിഷ്ണോ! വി ശേഷജ്ഞാനത്തെ അറിയുന്ന വാചസ്പതിയായ ഞാൻ നിന്റെ പ്രസിദ്ധ 'ഓം' നാമത്തെ ഭജിക്കുന്നു. ഈ ജഗത്തിൽ നിന്നകലെ വേറിട്ടിരിക്കുന്ന മഹാശക്തിശാലിയായ നിന്നെ അല്പശക്തനായ ഞാൻ ഭജിക്കുന്നു. അഥവാ-ശിപിവിഷ്ടനായ വിഷ്ണോ! അങ്ങ് ഈശ്വരനാണ്. അതിനാൽ അറി വുകളുടെയെല്ലാം ജ്ഞാനിയായ ഞാൻ, നിന്റെ ആ ഓങ്കാര രൂപത്തെ ഭജിക്കുന്നു.

ഈശ്വരൻ വേദങ്ങളുടെ പൂർണജ്ഞാനിയാ ണ്. തവസ്യ് മഹത് എന്നർഥം. അതിനാൽ ഉദിതവും ഉദ്ഗതവും ഉന്നതവുമാകുന്നു. വൃദ്ധി എന്നർഥത്തിൽ 'തു' ധാതുവിൽ ഉണാദിസൂത്ര ത്തിലെ(3.117)അസച്പ്രത്യയംചേരുന്നു.പരാകേ = പരാക്രാന്തേ = ദൂരെ. ഇങ്ങനെ വിവിധാർഥ ങ്ങൾ ശിപിവിഷ്ടനു നല്കി വ്യാഖ്യാനിച്ച യാസ്ക ന്റെ ഗുരു ശിപിവിഷ്ടനാണെന്ന് സപഷ്ടമാകുന്നു.

യാസ്കന്റെ കാലത്ത് വൈദികകർമകാണ്ഡം തീർത്തും അധഃപതിച്ച് അപ്രത്യക്ഷമായിരുന്നു. അതിന്റെമുഖ്യകാരണം വേദപ്രചാരലോപവും വേ ദപ്രചാരലോപത്തിന്റെ കാരണം നിരുക്ത വിദ്യ യുടെ ഉപേക്ഷയും അന്തർധാനവും ആയിരുന്നു. നിരുക്തവിദ്യ യാസ്കൻ പുനരുദ്ധരിച്ചത് കൊണ്ട് വൈദികകർമകാണ്ഡത്തിനുംജീവൻവീണ്ടുകിട്ടി. ഇന്നത്തെ അവസ്ഥ യാസ്കന്റെ കാലത്തേക്കാൾ നികൃഷ്ടമാണ്. വൈദിക ശാസ്ത്രവിദ്യ അപ്പാടെ അടങ്ങുന്നത് കർമകാണ്ഡ വിധിവിധാനങ്ങളിലാ ണ്. അവയെപ്പറ്റി തെറ്റായ ധാരണകളല്ലാതെ വേറൊന്നും ഇന്ന് നിലവിലില്ല. ഈ പശ്ചാത്ത ലത്തിലാണ് നിരുക്തശാസ്ത്രത്തിന്റെ പ്രചാരണം പ്രസക്തവും അത്യാവശ്യകവും ആകുന്നത്.

ദേവരാജയജ്വായുടെയും ദുർഗാചാര്യന്റെയും കാലം

ദേവരാജയജ്വായുടെ നിരുക്തടീകയുടെ ഭൂമിക




നോക്കിയാൽ അന്നുവരേക്ക് ദുർഗാചാര്യന്റെ നിരുക്തവൃത്തി എഴുതിയിരുന്നില്ലെന്ന് ഗ്രഹിക്കാം. ദുർഗാചാര്യൻ ദേവരാജന് വളരെ പിന്നാലെ ഉണ്ടായ ആളാണ്. ദേവരാജന്റെ കാലത്ത് സ്കന്ദസ്വാമിയുടെ ടീക ഉണ്ടായിരുന്നു. ഇന്ന് അത് കിട്ടാനില്ല. ഇതു കൂടാതെ ഈ ഭൂമികയിൽ നിന്ന് ഒട്ടേറെ വേദഭാഷ്യകർത്താക്കളുടെ പേരു നമുക്ക് കിട്ടുന്നു. സ്കന്ദസ്വാമി, ഭവസ്വാമി, രാഹദേവൻ, മാധവദേവൻ, ഭാസ്കരമിശ്രൻ, ഉവ്വടഭട്ടൻ, ശ്രീനിവാസൻ, ഭരതസ്വാമി എന്നിവരുടെ വേദഭാഷ്യങ്ങളെപ്പറ്റി പരാമർശിക്കുന്നതുകാണാം. ഇവരിൽ ഉവ്വടന്റെ യജുർവേദഭാഷ്യമല്ലാതെ വേറൊന്നും ഇന്ന് കിട്ടാനില്ല.

ദേവരാജൻ തന്റെ ഭൂമികയിൽ ഇടയ്ക്കിടെ മാധവന്റെ വേദഭാഷ്യത്തിൽ നിന്ന് പ്രമാണങ്ങൾ പകർത്തിയിട്ടുണ്ട്. ഈ മാധവൻ സായണാചാര്യനല്ല. സായണഭാഷ്യത്തിൽ (ഋഗ്വേദം. 10.86.1) 'മാധവഭട്ടാസ്തു' എന്നു പറഞ്ഞു സ്മരിക്കുന്ന മാധവൻ സായണാചാര്യരുടെ പൂർവികനാണ്.

ദുർഗാചാര്യൻ സായണന്റെ പൂർവികനാണ്. *ഋധ്യായ സ്തോമം സനയാമ* തുടങ്ങിയ മന്ത്രങ്ങളുടെ (ഋഗ്വേദം 10.106.11) വ്യാഖ്യാനത്തിൽ സായണൻ ദുർഗാചാര്യന്റെ ഭാഷ്യത്തെയാണു അക്ഷരം മാറ്റാതെ സ്വീകരിച്ചിരുന്നത്. (നിരുക്തം 12.27) 10.30.11-ാം മന്ത്രത്തിന്റെ *(ഹിനോതാ നോ അധ്വരഃ)* ഭാഷ്യത്തിൽ *"ഏതസ്യ ഋചോ വ്യാഖ്യാതം നിരുക്തടീകായാ ഉദ്ധൃതമ്"* എന്ന് സായണൻ സ്പഷ്ടമായി പറയുന്നത് ദുർഗാചാര്യൻ സായണന്റെ പൂർവവർത്തിയായിരുന്നെന്ന് തെളിയിക്കുന്നു.

സ്വർഗീയ *വേദബന്ധു*(1901-1995)ഇരുപതാം നൂറ്റാണ്ടിൽ ഉണ്ടായ വേദമർമജ്ഞരിൽ ഒന്നാമനാണെന്നത്രേ ഈ ലേഖകന്റെ അഭിപ്രായം. അദ്ദേഹം രചിച്ച ഈ നിരുക്തോപക്രമം മലയാള ഭാഷയ്ക്ക് ലഭിച്ച വിലതീരാത്ത നിധിയാണ്. ഇത്തരം നിധികുംഭങ്ങളുടെ കലവറയായിരുന്നു ആ മഹാപണ്ഡിതൻ. ആ കാമധേനുവിനെ തിരിച്ചറിയാൻ അധികം പേർക്കും കഴിഞ്ഞിരുന്നില്ല. പ്രൊഫ. എസ്. ഗുപ്തൻനായർ സാർ അദ്ദേഹത്തെപ്പറ്റിപറഞ്ഞത് വിസ്മരിക്കാൻ കഴിയുന്നില്ല. *"അദ്ദേഹം ഒരു കാമധേനു. ചെന്നിരുന്ന് കറന്നോളുക. അത്ര തന്നെ".*

മലയാളികളിൽ അധികമാരും വേദബന്ധുവിനെ അറിഞ്ഞില്ല. അറിഞ്ഞ പ്രൊഫ.ഗുപ്തൻനായരുസാറാണ് അദ്ദേഹത്തെക്കൊണ്ട് നിർബന്ധിച്ച് കുറേയെങ്കിലും എഴുതിച്ചത്. തിരിച്ചറിവ് ഉണ്ടാകുന്നതുവരെ നിലനില്ക്കുന്ന അമരകല്പമല്ലോ ശ്രേഷ്ഠമനീഷികൾ.

കേരളഭാഷാ ഇൻസ്റ്റിറ്റ്യൂട്ട് ഈ ഗ്രന്ഥം പ്രസിദ്ധപ്പെടുത്തുന്നത് മലയാള ഭാഷയ്ക്ക് വിശേഷിച്ചും അതിലെ വൈദിക സാഹിത്യ ശാഖയ്ക്കു ചെയ്യുന്ന അവിസ്മരണീയ ഉപകാരണമാണ്. ഒരു സംവത്സരമായി ഈ ഗ്രന്ഥത്തിന്റെ തിരുത്തുവാനുള്ള പ്രതി കയ്യിൽ കിട്ടിയിട്ട്. കടുത്ത ദേഹാസ്വാസ്ഥ്യം നിമിത്തം ഇത്രയും വൈകിയേ തിരുത്താനും അവതാരിക എഴുതാനും കഴിഞ്ഞുള്ളു. ഇതു ചെയ്യാൻ കഴിഞ്ഞതിൽ സന്തുഷ്ടിയുണ്ട്.

## ലിപിവിന്യാസത്തെപ്പറ്റി

സാംസ്കൃത ലിപിമാലയിൽ 'ർ' എന്ന ചില്ലക്ഷരമില്ല. ഇല്ലാത്ത ലിപിക്ക് ഉച്ചാരണവുമില്ലല്ലോ സംസ്കൃതത്തിൽ. പക്ഷേ, മലയാള ലിപിയിൽ സംസ്കൃതം എഴുതുന്നവർ വ്യർഥം, ഭർത്താ, കർമം, ധർമം, വർമ, ദുർഗ്രാഹ്യം, ദുർഭഗ, എന്നെല്ലാം എഴുതി സംതൃപ്തിയടയുന്നു. ദുറൂഹം, ദുറഭിമാനം, നിറഹങ്കാരം, ഭ്രൂറയോധ്യ എന്നെല്ലാം എഴുതാത്തത് റ ആ ലിപിമാലയിൽ ഇല്ലാത്തതു കൊണ്ടു മാത്രമാണ്. ഇല്ലാത്ത അക്ഷരത്തിന്റെ വിനിയോഗവിധി പാണിനീയത്തിൽ പരതിയാൽ കിട്ടുകയുമില്ല. അതുപോലെ മറ്റൊന്ന് സന്ധി നിയമത്തെ സംബന്ധിച്ചാണ്. മ അനുസ്വാരചിഹ്നം(0) മാകുന്നത് സന്ധിയിൽ മാത്രമാണ്. (ദേവനാഗരിയിൽ അക്ഷരത്തിന് മുകളിലെ ബിന്ദു) മോ നുസ്വാരഃ എന്ന പാണിനീയ സൂത്രം ഇതിന്റെ വിധിയാകുന്നു. മലയാളത്തിൽ സന്ധിനിയമം ഇല്ലാത്തതിനാൽ എല്ലായിടത്തും അനുസ്വാര ചിഹ്നമാണു എഴുതുന്നത്. ഈ ഗ്രന്ഥം ഇത്തരം നിയമങ്ങൾ പാലിക്കുന്നതായിരിക്കണമെന്ന ഉദ്ദേശത്തോടെ യഥാസൂക്തം മ് എന്നും അക്ഷരത്തിനു മുകളിൽ രേഫചിഹ്നം ഇടാൻ ഇപ്പോൾ കമ്പ്യൂട്ടറിൽ സൗകര്യമില്ലാത്തതിനാൽ ര് എന്നും സംസ്കൃതത്തിൽ ലിപിവിന്യാസം ചെയ്തിരിക്കുന്നു. ശ്രീ *വേദബന്ധു* ഈ ലിപിവിന്യാസത്തിൽ നിഷ്കർഷിച്ചിരുന്നു എന്നു മാത്രമല്ല അങ്ങനെ മതി എന്ന് നേരിട്ടു പറഞ്ഞിട്ടുമുണ്ട്. തെറ്റ് ചൂണ്ടിക്കാണിച്ചാൽ തിരുത്തുന്നത് ഗുരുവന്ദനമാണല്ലോ.

മഹിമയേറിയ ഈ ഗ്രന്ഥം ശാസ്ത്രസാഹിത്യരംഗത്തു വിഹരിക്കുന്നവർക്ക് 'അഗ്നി' ആകട്ടെയെന്ന് ആശംസിക്കാൻ ഈ അവതാരിക വിനിയോഗിച്ചു കൊള്ളുന്നു.

നരേന്ദ്രഭൂഷൻ ചെങ്ങന്നൂർ





| അവതാരിക
| സുകുമാർ അഴിക്കോട്

| പ്രസ്താവന
| *വേദബന്ധു*

# രസഭാരതി

*'ആദിമമനുഷ്യൻ ആദ്യമായി നൃത്തം ചെയ്തു'* ഇതു് വെറുമൊരു പഴഞ്ചൊല്ല് മാത്രമല്ല. സാമൂഹ്യശാസ്ത്രം അംഗികരിക്കുന്ന സത്യവുമാണ്.

## അവതാരിക

ഡോ. സുകുമാർ അഴീക്കോട്ട്

മലയാളത്തിൽ ധാരാളം ഗ്രന്ഥങ്ങൾ രചിച്ചുട്ടുണ്ടെ ങ്കിലും കേരളത്തിൽ വേണ്ടത്ര അറിയപ്പെട്ടിട്ടുള്ള ഒരു എഴുത്തുകാരനല്ല ശ്രീ. വേദബന്ധു ശർമ. അര നന്നൂറ്റാണ്ടിന്നപ്പുറത്തു്, സ്വാതന്ത്ര്യസമരത്താൽ അനുസ്പന്ദിതമായി ഇൻഡ്യയിൽ ശക്തിപൂണ്ട ആധ്യാത്മിക പ്രസ്ഥാനങ്ങളുടെയും സമൂഹ്യപരി ഷ്ക്കരണോദ്യമങ്ങളുടെയും വേലിയേറ്റത്തിൽ, ഭാരതീയ സംസ്കാരത്തിന്റെ നവോത്ഥാന പ്രയത്ന ങ്ങളിൽ പങ്കാളിയാകാൻ മുന്നോട്ടു വന്ന ഊർജ സ്വലനായ ഒരു ആര്യസമാജപ്രവർത്തകനായി രുന്നു വേദബന്ധു. മഹാത്മാവായ ദയാനന്ദസ രസ്വതിയുടെ നേതൃത്വം കൈകൊണ്ടു് അക്കാ ലത്തു് കേരളത്തിൽ വൈദികജ്ഞാനത്തെ ശുദ്ധീകരിച്ച് പ്രസരിപ്പിക്കുവാൻ അദ്ദേഹം കോഴിക്കോട്ടു മുതൽ തിരുവനന്തപുരം വരെ പ്രഭാഷണങ്ങൾ നടത്തിയും ഗ്രന്ഥങ്ങൾ പ്രസി ദ്ധീകരിച്ചും പല നിലകളിൽ പ്രവർത്തിക്കുകയു ണ്ടായി. പിന്നീട്ട് അദ്ദേഹത്തിന്റെ പ്രവർത്തനം ഹോഷ്യാർപൂരിയിലെ(പഞ്ചബ് ) വിശ്വേശ്വരാന ന്ദ വൈദിക റിസർച്ച് കേന്ദ്രത്തെ അവലംബിച്ചു കൊണ്ടു് അക്കാദമിക്ക് മാർഗത്തിലൂടെ തുടർന്നു. പൗരസ്ത്യവും പാശ്ചാത്യവുമായ പ്രാചീനസാഹി ത്യ മീമാംസാഗ്രന്ഥങ്ങളെ മലയാളഭാഷയിലൂടെ കേരളീയർക്ക് പരിചയപ്പെടുത്തുന്ന അദ്ദേഹത്തി ന്റെ ഗ്രന്ഥങ്ങൾ സാഹിത്യവിദ്യാർഥികൾക്ക് സുപരിചിതങ്ങളാണല്ലോ. അരിസ്റ്റോട്ടിൽ, ലോം ഗിനസ്സ് തുടങ്ങിയ പാശ്ചാത്യ സാഹിത്യാചാര്യ ന്മാരെ മൗലിക ശുദ്ധിയോടെ നമുക്ക് പരിചയ പ്പെടുത്തിത്തരുവാൻ അദ്ദേഹത്തിന് സാധിച്ചു. പൗരസ്ത്യ സാഹിത്യ മീമാംസയുടെ നയകന്മാ രെ സംക്ഷേപസുന്ദരമായി പരിചയപ്പെടുത്തുന്ന 'ഭാരതീയ കാവ്യശാസ്ത്രസാരം' എന്ന ഗ്രന്ഥവും സ്മരണീയമാണ്.

ആ പൂർവനായകന്മാരുടെ പ്രഥമ നേതാവായ ഭാരതമുനിയുടെ നാട്യശാസ്ത്രത്തിന്റെ കേന്ദ്രസ്ഥാ നീയമായ 'രസവികല്പം' എന്ന ആറാമധ്യായത്തി ന് 'രസഭാരതി' എന്ന പേരിൽ, അഭിനവഭാരതി യുടെ വിവർത്തനമായിട്ടുള്ള ഭാഷാവ്യാഖ്യാന മാണിവിടെ ഞാൻ സസന്തോഷം അവതരിപ്പി ക്കുന്ന ഗ്രന്ഥം. ഇത്തരത്തിലൊരു പ്രയത്നം ഈയളവിൽ നേരത്തേ മലയാളത്തിൽ നടന്നി ട്ടുണ്ടെന്നു് തോന്നുന്നില്ല. ഭരതന്റെ നാട്യശാസ്ത്ര ത്തിന് സമ്പൂർണമായൊരു വിവർത്തനം കേരള സാഹിത്യ അക്കാദമി ഇതിനകം പ്രസിദ്ധീകരി ച്ചിട്ടുണ്ടെന്നു് നമുക്കിവിടെ കൃതജ്ഞതയോടെ ഓർ ക്കേണ്ടതുണ്ട്. ആ പ്രയത്നത്തിന്റെ പൂർത്തീകര ണമാണ് ഈ ഷഷ്ഠാധ്യായവ്യാഖ്യാനത്തിലൂടെ നടന്നിട്ടുള്ളതെന്നു് പറഞ്ഞാൽ തെറ്റില്ല. നാട്യ ശാസ്ത്രം ഒരു മഹാകാന്തരമാണ്. അതിൽ വളർ ന്നു്,രസസൂത്രമെന്ന ഫലം നല്കി, സഹസ്രാബ്ദങ്ങ ളെ അതിജീവിച്ചുനില്ക്കുന്ന കല്പവൃക്ഷമാണ് ആറാം അധ്യായം. റനീറോ നോളിയെപ്പോലുള്ള പാശ്ചാ ത്യരായ വിഖ്യാതഭാരതീയ പണ്ഡിതന്മാർ ഈ ആറാമധ്യായം മാത്രമെടുത്തു് പഠിച്ച് അവതരി പ്പിച്ചവരാണ്. അതേ വഴിയിലൂടെ സഞ്ചരിച്ച ഒരു കേരളീയ വിദ്വാന്റെ നേട്ടമത്രേ ഈ കൃതി. ഭാരതീയ സാഹിത്യമീമാംസയുടെ രണ്ട് മഹാധാ രകളായ ഭരതമുനിയെയും അഭിനവഗുപ്താചാര്യ നെയും മലയാളഭാഷയിലേക്ക് ആഴമുള്ളൊരുചാ ലുകീറി എത്തിക്കുവാൻ ഈ പ്രയത്നം കൊണ്ടു് *വേദബന്ധു*വിന് സാധിച്ചിരിക്കുന്നു.

'ആദിമമനുഷ്യൻ ആദ്യമായി നൃത്തം ചെയ്തു' എന്നൊരു ചൊല്ലുണ്ട്. അതു് വെറുമൊരു പഴഞ്ചൊ ല്ല് മാത്രമല്ല. സാമൂഹ്യശാസ്ത്രജ്ഞന്മാർ അംഗീക




രിക്കുന്ന ഒരു സത്യവുമാണ്. നൃത്തത്തിന്റെയും നാട്യത്തിന്റെയും ഈ പൂർവികത കാരണമാണ്, ഇന്ത്യയിലെയും ഗ്രീസിലെയും ആദ്യത്തെ കാല ചിന്തകന്മാർ നാടകത്തെ മുഖ്യസ്ഥാനത്ത് പ്രതി ഷ്ഠിച്ചു കൊണ്ടു് സാഹിത്യചിന്ത സമാരംഭിച്ചത്. പക്ഷേ അരിസ്റ്റോട്ടിൽ എന്ന പോലെ ഭരതനും നാടകത്തോടൊപ്പം കേവലകാവ്യങ്ങളെയും തങ്ങളുടെ ചിന്തയ്ക്കിടയിൽ കടാക്ഷിക്കാതിരു ന്നിട്ടില്ല. 'രസം നാട്യമാണ്' എന്നുവരെ (*"തേന രസ ഏവ നാട്യം"*) വ്യാഖ്യാനിച്ചുപോയ അഭിന വഗുപ്തൻ 'കാവ്യത്തിലും രസമുണ്ട്' (*കാവ്യേ പി നാട്യായമന ഏവ രസഃ'*) എന്ന് തുടർന്ന് പറഞ്ഞ തു് ഇവിടെ ശ്രദ്ധിക്കപ്പെടേണ്ടതാണ്. 'കാവ്യ കൗതുക' കാരന്റെ അനുഗ്രഹം ഈ പ്രസ്താവത്തി നുണ്ടെന്നുകൂടി ആചാര്യൻ ചൂണ്ടികാണിക്കുന്നു. നാട്യശാസ്ത്രത്തിന്റെ അമൃതഫലമാണ് രസസൂത്രം. പിന്നീട് ഇന്ത്യയിൽ ജനിച്ച സർവസാഹിത്യ ചിന്തകന്മാരുടെയും 'വിശ്രാമസ്ഥാനം' ആയി ത്തീർന്നു ആ മഹാവചനം.

നാട്യശാസ്ത്രത്തിലെ ഈ അധ്യായം ധ്വന്യാ ലോകകാരന്റെ സിദ്ധാന്തത്തിന്റെ വെളിച്ച ത്തിൽ, അഭിനവഗുപ്തന്റെ ലോചനം, അഭിനവ ഭാരതി എന്നീ വ്യാഖ്യാനങ്ങളുടെ വഴിയിലൂടെ സഞ്ചരിച്ച് മനസ്സിലാക്കാൻ ശ്രമിച്ചാൽ, ഇന്ന് ഏറ്റവും വികസിച്ച വിരാജിക്കുന്ന പാശ്ചാത്യസാ ഹിത്യമീമാംസയിലെ വളരെ പുതിയ വാദഗതി കൾപോലും നമുക്ക് സുഗ്രഹമായിത്തീരും. ഈ ലേഖകന്റെ ചെറിയ അനുഭവത്തിൽ ശരിയാ ണെന്ന് തോന്നിയ ഒരഭിപ്രായം എളിമയോടെ ഈ സന്ദർഭത്തിൽ വെളിപ്പെടുത്തിയെന്നേയുള്ളൂ. സാധാരണീകരണം എന്ന സത്യം പോലെ കല യുടെ എറ്റവും അഗാധമായ പ്രാതിസ്വിക ധർമ ത്തെ തെളിയിച്ച് കാട്ടുന്ന ഒരു ദർശനം ഇന്നും പാ ശ്ചാത്യർക്ക് അവതരിപ്പിക്കാൻ കഴിഞ്ഞിട്ടില്ല. ജീവിതത്തിലെയും പ്രപഞ്ചത്തിലെയും സുപരി ചിതവസ്തുക്കളിൽനിന്ന് കല വ്യത്യസ്തമാണോ എന്നും, വ്യത്യസ്തമാണെങ്കിൽ അത് എങ്ങനെ ആസ്വാദ്യമായിത്തീരുന്നുവെന്നും ഉള്ള ചോദ്യ ങ്ങൾക്ക്, റഷ്യൻ ഫോർമലിസ്റ്റായ റോമൻ ജേക്കബ് സൺ ആയാലും ശൈലിവിജ്ഞാനീയ വാദിയായ ലിയോ സ്പിറ്റ്സർ ആയാലും നവീന സ്ട്രക്ചറലിസ്റ്റായ ദെറിദ ആയാലും വ്യക്തമായ മറുപടി നല്കി വിജയിച്ചിട്ടില്ലെന്നാണ് എനിക്ക് തോന്നിയിട്ടുള്ളത്. സാധാരണീ കരണ തത്ത്വവും രസവിഘ്നവിചാരവും സൂക്ഷ്മമായി പഠിച്ച ഒരിന്ത്യ ക്കാരൻ (എന്തിന്, സ്ഥായിഭാവവും രസവും തമ്മിൽ എങ്ങനെ വേർതിരിച്ചിരിക്കുന്നു എന്ന് മനസ്സിലായ ആളായാലും മതി). *"വികാരത്തിന്റെ അഴിച്ചുവിടലല്ല പ്രതിനിവർത്തനമാണ് കവിത"* എന്ന് എലിയട്ട് എഴുതിയതിനെപ്പറ്റി മിഴികളു യർത്തി വിസ്മയം കൊള്ളേണ്ട ഒരു കാര്യവുമില്ല. ഈ വിസ്മയംകൊള്ളലിലാണ് ആംഗല ശിക്ഷ ണം കിട്ടിയ നമ്മുടെ വിദ്വാന്മാർ ഇപ്പോൾ എത്തി നില്ക്കുന്നത്. ഇത്തരം വചനങ്ങൾ ഉദ്ധരിച്ചും വിസ്തരി ച്ചും അർധനിമീലിതാക്ഷരായി നില്ക്കുന്ന പരപ്രത്യ യനേയബുദ്ധികൾ വർധിച്ചു വരുന്നു. പല്ലവഗ്രാഹി കളുടെ രാജ്യഭാരം സാഹിത്യത്തിൽ നടക്കുന്നു. പി. കുഞ്ഞിരാമൻ നായർ ദുഃഖിച്ചു പാടിയതുപോ ലെ, നാം *"അന്യന്റെ അവയവംകൊണ്ട് ചിന്തി ക്കുന്നു"*, എന്നാൽ അതിന്റെ അപമാനം അറിയു ന്നുമില്ല! സന്തോഷാവഹമായ ഒരു അവസ്ഥയിലൂ ടെയല്ല നമ്മുടെ സാഹിത്യവിചാരം ഇന്ന് നടന്നു പോകുന്നത്.

ഈ ഘട്ടത്തിൽ ഇവിടത്തെ മഹത്തായ കലാവിചാരത്തിന്റെ രണ്ടു് യുഗസൃഷ്ടികളെ കൂട്ടി തൊടുവിക്കുന്ന ഈ *'നാട്യശാസ്ത്രാഭിനവഭാരതി'* സംഗമത്തിലെ ഏറ്റവും പ്രൗഢമായ ഒരു ഭാഗ ത്തിന്റെ മലയാളവിവർത്തനം, സ്വന്തം അവയവം കൊണ്ടു് ചിന്തിച്ച് സാഹിത്യരസം കണ്ടെത്തു വാൻ ഇവിടുത്തെ യുവവിദ്യാർഥികളെ ഉത്തേജി പ്പിക്കുമെന്ന് ഞാൻ വിശ്വസിക്കുന്നു. അന്യരുടെ ചിന്തകളെ വിവേചന പൂർവം ഉൾക്കൊള്ളാൻ കഴിയണമെങ്കിൽ സ്വാധിഷ്ഠാനബലം കൂടിയേ പറ്റൂ. ഈ ഗ്രന്ഥം ആ ബലം വളർത്തിയെടുക്കാൻ നല്ല പോലെ സഹായിക്കും. മലയാളത്തിൽ സാ ഹിത്യം കൈകാര്യം ചെയ്യുന്ന ഏതൊരാൾ ക്കും ഒഴിച്ചുകൂടാൻ പാടില്ലാത്ത ഒരു ഗ്രന്ഥമാണിത്. അങ്ങിങ്ങ് കാണാവുന്ന ചില അർഥക്ലിഷ്ടതകളോ പ്രയോഗവിലക്ഷണതകളോ മാറ്റി നിർത്തി യാൽ, ഈ പ്രസാധനത്തെപ്പറ്റി നല്ലതേ പറയാൻ ഒക്കുകയുള്ളൂ. ഇന്ത്യയിലെ ഏറ്റവും പഴയ സാഹി ത്യചിന്തയെ ആവിഷ്ക്കരിക്കുന്നത് വഴി, ലോക ത്തിലെ ഏറ്റവും പുതിയ സാഹിത്യ ചിന്താ ചക്ര വാളങ്ങളുമായി ബന്ധപ്പെടാനും സ്വതന്ത്രമായ സാഹിത്യവിചാരത്തിന് പ്രചോദനം കൊടുക്കു വാനും കഴിയുന്നുവെന്നത് ഈ പ്രസിദ്ധീകരണ ത്തിന്റെ മികച്ച മേന്മയാണ്. ശ്രീ.*വേദബന്ധു*വി നെയും കേരളസാഹിത്യ അക്കാദമിയെയും ഈ പ്രസാധനത്തിന്റെ പേരിൽ അനുമോദിച്ചു കൊണ്ടു് അവതാരിക അവസാനിപ്പിച്ചു കൊള്ളുന്നു.

(കോഴിക്കോട്ട് സർവകലാശാല 9-3-1985)



## പ്രസ്താവന

വേദബന്ധു

ഭരതമുനിയുടെ നാട്യശാസ്ത്രത്തിന് അഭിനവഗുപ്താചാര്യനെഴുതിയ 'അഭിനവ ഭാരതി' എന്ന വിവൃതിയുടെ ആറാമധ്യായം രണ്ടിന്റെയും സംസ്കൃതമൂലസഹിതം, മലയാളത്തിൽ പദാനുപദമായി തർജമ ചെയ്ത്, ആവശ്യം വേണ്ടുന്ന സന്ദർഭങ്ങളിൽ വിവരണാത്മകമായ ടിപ്പണി ചേർത്ത് തയ്യാറാക്കിയതാണ് 'രസഭാരതി' എന്ന ഈ ഗ്രന്ഥം.

(1) 'നാട്യശാസ്ത്ര'ത്തിലെ മൂലപാഠം,

(2) അതിന്റെ മലയാളപരിഭാഷ,

(3) 'അഭിനവഭാരതി'യുടെ മൂല പാഠം,

(4) അതിന്റെ മലയാള പരിഭാഷ,

(5) വിശദീകരണമർഹിക്കുന്ന അംശത്തിന്മേൽ ടിപ്പണി

ഇതാണ്'രസഭാരതി'യുടെ ക്രമം. നാട്യശാസ്ത്രാംശത്തിന്റെ മലയാളപരിഭാഷ പദാനുപദമാണെങ്കിലും, അഭിനവഭാരതിയോടൊത്ത് ആശയം സ്ഫുടമാക്കുവാൻ ശ്രദ്ധിച്ചിട്ടുണ്ട്. അഭിനവഭാരതി പലേടത്തും നീണ്ടതാകകൊണ്ട്, വിഷയാനുസാരം ഖണ്ഡികകളായി പകുത്ത് ഓരോ ഖണ്ഡികയ്ക്കുള്ളതായ മലയാള തർജമ അതതിന് തൊട്ടു താഴെ ചേർക്കുകയാണ് ചെയ്തിട്ടുള്ളത്. അഭിനവഭാരതി കഴിഞ്ഞു ഭരതവചനം തുടങ്ങും മുമ്പ് സാമാന്യമായി കാണുന്ന സസ്കൃതപംക്തികളും അവയുടെ തർജമയും പൂർവാപരബന്ധം കാണിക്കുന്ന 'സംഗതി' യാകുന്നു. അതും അഭിനവഭാരതിയുടെ ഭാഗമാണ്.

അഭിനവഭാരതിയിലെ ഭാഷ ജടിലമാണ്. ദാർശനിക സംജ്ഞകൾ അതിൽ പ്രചുരമായി പ്രയോഗിച്ചിട്ടുണ്ട്. നിണ്ട വാക്യങ്ങളിൽ സർവനാമങ്ങൾ എന്തിനെ പ്രതിനിധാനം ചെയ്യുന്നവെന്നു സരളമായി തീരുമാനിക്കാനാവാത്ത മാതിരി സന്ധിച്ചും സമാസിച്ചും ദൂരത്തായും കാണുന്നുണ്ട്. വിചിത്രമായ നിർവചനങ്ങളും ദുർലഭമല്ല. നാട്യശാസ്ത്രത്തിന്റെ പത്തൊൻപതാം അധ്യായത്തിൽ ഇതിവൃത്തപദം നിർവചിക്കുന്നതി പ്രകാരമാണ്. *"ഇതി ഏവം പ്രകാരതയാ വൃത്തം."* ഇപ്രകാരമുള്ള അഭിനേയമായ വൃത്തം ഇതിവൃത്തമാകുന്നു. ഇത് നാട്യത്തിലേതാണ്. എന്നാൽ ശ്രാവ്യകാവ്യത്തിലെ കഥാ വസ്തു വെറും വൃത്ത മാണത്രെ. മറ്റെരിടത്ത് *"അർഥേ സമ്പാദ്യേ കർത്തുഃ പ്രകൃതിഃ അർഥപ്രകൃതിഃ"* എന്ന് എഴുതുന്നു. അർഥത്തിന്റ നിഷ്പാദനത്തിന് അപേക്ഷിതമായ കർത്താവിന്റ പ്രകൃതി, എന്ന നിർവചനം അർഥ പ്രകൃതിയിൽ സംഗതമാക്കുവാൻ പ്രയാസമുണ്ട്.

ഇതു പൊലെയും മറ്റതരത്തിലുമുള്ള സന്ദർഭങ്ങൾ സുഗ്രഹമാക്കുവാൻ വേണ്ടി പദങ്ങളും, വാക്യങ്ങൾ തന്നേയും അധ്യാഹരിച്ച് ഇടയ്ക്ക് തിരുകിക്കേറ്റി അർഥസംഗതി നേടേണ്ടിവരുന്നു. ഈ പ്രക്രിയ അനുസരിക്കാതെ വിവൃതികാരന്റ ആശയം മുഴുവൻ മനസ്സിലാക്കാനാവില്ല. അധ്യാഹൃതവും കൂട്ടിചേർത്തും പര്യായാത്മക വുമായവ കോഷ്ഠ ചിഹ്നത്തിനുള്ളിൽ കാണിച്ചിട്ടുണ്ട്. ഭാഷാവിവർത്തനത്തിന്റെ മുഖ്യമായ ഉന്നം മൂലത്തിന്റെ അർഥം യഥാശക്യം സുസ്പഷ്ടമാക്കുകയാണ്. ഭാഷയുടെ ചാരുതയ്ക്കു വേണ്ടി ആ ഉന്നം അമുഖ്യമാക്കുവാൻഞാൻധൈര്യപ്പെട്ടില്ല.തന്മൂലം ശൈലി വിലക്ഷണമായി തോന്നുന്നുണ്ടെങ്കിൽ സഹൃദരായ അനുവാചകന്മാർ അത് ക്ഷമിക്കുമെന്ന് ആശിക്കുന്നു.

സംസ്കൃതപാഠം വേണ്ടുന്നിടത്ത് സംസ്കരിച്ചാണ് ചേർത്തിരിക്കുന്നത്. പാഠ സംശോധനത്തിന്റെ ഭാഗമായി പാഠഭേദങ്ങൾ അടിക്കുറിപ്പിൽ ചേർത്തിട്ടുണ്ട്. അഭിനവഭാരതിയുടെ മൂന്ന് പതിപ്പുകളാണ് സംശോധനത്തിന് പ്രയോജനപ്പെടുത്തിയത്. അവ,

1. നാട്യശാസ്ത്രം. അഭിനവഭാരതി വാല്യം 1 ബറോഡ-ഒന്നാം പതിപ്പ്-1926
2. നാട്യശാസ്ത്രം. അഭിനവഭാരതി വാല്യം 1 രണ്ടാം പതിപ്പ്-1956
3. നാട്യശാസ്ത്രം. അഭിനവഭാരതി വാല്യം 1 ഒന്നാം പതിപ്പ്,
   കാശീ വിശ്വ വിദ്യാലയം -1971.

ഇവ മൂന്നമാണ്. കൂടാതെ ബറോഡ പതിപ്പിന്റെ രണ്ടാംവാല്യം(1934). മൂന്നാംവാല്യം(1954)കാശീ പതിപ്പിന്റെ രണ്ടാംവാല്യം (1975), Gnoli, The Aesthetic Experience According to Abhinava Guptha (Rome 1956) എന്നീ ഗ്രന്ഥങ്ങൾ ഇടയ്ക്കിടയ്ക്ക് പ്രയോജനപ്പെടുത്തിയിട്ടുമുണ്ട്.

എന്റെ ദില്ലി പ്രവാസകാലത്ത് ആഴ്ചതോറും രണ്ടു ദിവസം വീതം വൃന്ദാവനത്തിലെ ആര്യസമാജ ഗുരുകുലത്തിന്റെ ആചാര്യപദമലങ്കരിച്ച സർവതന്ത്ര സ്വതന്ത്രനായ ശ്രീ വിശ്വേശ്വര സിദ്ധാന്ത ശിരോമണിയുമൊന്നിച്ച് സഹവസിക്കുവാൻ അവസരംലഭിച്ചു.അന്ന്അദ്ദേഹംനാട്യശാസ്ത്രത്തിൽ ഗവേഷണം ചെയ്യുകയായിരുന്നു. ആ ആചാര്യ




നിൽ നിന്ന് നേരിട്ട് മൗഖികമായും, ലിഖിതങ്ങൾ വഴിക്കും ഗ്രഹിച്ച പലതും, മൂലപാഠത്തിന്റെ സംശോധിതരൂപം പോലും അതേപടി രസഭാരതിയിൽ പകർത്തിയിട്ടുണ്ട്. പഞ്ചാബ് ഹോഷ്യാർപൂരത്തിലെ വിശ്വേശ്വരാനന്ദ വൈദിക ശോധസംസ്ഥാനത്തിൽ അസിസ്റ്റന്റ് ഡയറക്ടറായി സേവനമനുഷ്ഠിക്കവേ, ആ മഹാസ്ഥാപനത്തിന്റെ സ്ഥാപകനും, ആജീവന സഞ്ചാലകനും, എന്റെ ഗുരുവുമായ പദ്മഭൂഷൺ ആചാര്യ വിശ്വബന്ധു ശാസ്ത്രിയിൽ നിന്ന് അഭിനവഭാരതിയിലെ പല ജടില സന്ദർഭങ്ങളും സാരള്യേന മനസ്സിലാക്കാൻ ഭാഗ്യമുണ്ടായി. ശബ്ദ ബ്രഹ്മോപാസനയിൽ തന്മരായി കഴിഞ്ഞ ദിവംഗതരായ ഈ രണ്ട് ആചാര്യന്മാരിൽ നിന്ന് മനസ്സിലാക്കിയവ എടുത്തുമാറ്റിയാൽ രസഭാരതിയിൽ എന്റേതായി ഏതാനും പ്രമാദങ്ങളും, അപക്വ വിചാരങ്ങളുമല്ലാതെ ഒന്നുമേ ശേഷിക്കുകയില്ലെന്ന് എനിക്ക് ബോധ്യമുണ്ട്. അതിനാൽ അവരോടുള്ള എന്റെ കടപ്പാട് ശ്രദ്ധാപൂർവം സ്മരിക്കുന്നു.

അഭിനവഭാരതി നാട്യശാസ്ത്രത്തിന്റെ വ്യാഖ്യാനമാണല്ലോ. നാട്യശാസ്ത്രം മുപ്പതാറ് ആധ്യായമുള്ള ഒരു വിശ്വകോശമാകുന്നു. 37 അധ്യായമുള്ള പതിപ്പും കണ്ടിട്ടുണ്ട്. അഭിനവഭാരതിയിലെ രണ്ടാം മംഗളശ്ലോകത്തിൽ *"ഷട്ത്രിംശകം ഭരതസൂത്രമിദം വിവൃണ്വന് വന്ദേ ശിവം"* എന്ന് അഭിനവ ഗുപ്തൻ പറയുന്നതിൽ നിന്ന് വിവൃതികാരന് ലഭിച്ച നാട്യശാസ്ത്രത്തിന് മുപ്പത്താറു അധ്യായമാണുണ്ടായിരുന്നതെന്ന് സിദ്ധിക്കുന്നു. ഏറെ വർഷങ്ങളായി കിട്ടാതിരിക്കുന്ന ഈ ബൃഹദ്ഗ്രന്ഥത്തിലെ അനേകം അംശങ്ങൾ സംസ്കൃതഗ്രന്ഥങ്ങളിൽ ഉദ്ധരിച്ചിട്ടുണ്ട്. എച്ച്. എച്ച്. വിൽസൺ 1826-ൽ *'ദ സെലക്ടഡ് സ്പെസിമെൻസ് ഫ്രം ദ തിയടേൾസ് ഓഫ് ദ ഹിന്ദൂസ്'* ഒന്നാംഭാഗം കൽക്കത്തയിൽ പ്രസിദ്ധം ചെയ്തു. വിശാലമായ സംസ്കൃത വാങ്മയത്തിൽ ചിതറിക്കിടപ്പുള്ള ഭരതവചനങ്ങളുടെ സംഗ്രഹമാണത്. അതിന്റെ മുഖവുരയിൽ ഇനി നാട്യശാസ്ത്രം കിട്ടുമെന്ന ആശയ്ക്കു വഴി കാണുന്നില്ലെന്ന് വിൽസൺ പ്രഖ്യാപിച്ചു. തുടർന്ന് 'സെലക്ഷൻസി'ന്റെ രണ്ടു ഭാഗം കൂടി അദ്ദേഹം ഇറക്കി. വിൽസന്റെ ഗവേഷണം മൂലം നാട്യശാസ്ത്രം കാണാനുള്ള ഉൽകണ്ഠ പാശ്ചാത്യരിൽ പ്രബലപ്പെട്ടു.

ബോംബെയിലെ നിർണ്ണയസാഗരപ്രസ്സിൽ നിന്ന് 1894-ൽ നാട്യശാസ്ത്രത്തിന്റെ മൂലം അച്ചിട്ടിറക്കി. പിന്നീട് കാശിയിലും മറ്റും ഒന്ന് രണ്ടു കേന്ദ്രത്തിലും നിന്ന് നാട്യശാസ്ത്രം പ്രസിദ്ധപ്പെടുത്തി. 1946-ൽ നിർണ്ണയസാഗരക്കാർ നാട്യശാസ്ത്രത്തിന്റെ പരിഷ്കരിച്ച രണ്ടാം പതിപ്പ് ഇറക്കി. ഈ പതിപ്പുകളിൽ ക്രമവിപര്യവും, പാഠഭേദങ്ങളും ലുപ്താംശങ്ങളും അന്വിതിയില്ലായ്മയും പ്രചുരമാണ്.

നാട്യശാസ്ത്രത്തിന്റെ പാഠസംശോധനത്തിനു അഭിനവഭാരതിയല്ലാതെ വേറെ ആശ്രയമില്ല. അഭിനവഗുപ്തനു കിട്ടിയ മൂലമെന്തായിരുന്നുവെന്ന് അഭിനവഭാരതിയിലെ പ്രതീകങ്ങളിൽ നിന്ന് ഊഹിച്ചെടുക്കാൻ കഴിയും. എന്നാൽ അതിലു മുണ്ട് വൈഷമ്യം. ഉപലബ്ധമായ അഭിനവഭാരതിയിലെ കുറവുകൾ നാട്യശാസ്ത്രത്തിൽ ഏറ്റവയിലുമധികമാണ്. അഭിനവഗുപ്തൻ കാശ്മീരിയാണെങ്കിലും അദ്ദേഹമെഴുതിയ അഭിനവഭാരതിയുടെ ഒരൊറ്റ കൈയെഴുത്തുപോലും കാശ്മീരിലോ ഉത്തര ഭാരതത്തിൽ മറ്റെവിടെയെങ്കിലുമോ ഇന്നുവരെ കണ്ടുകിട്ടിയിട്ടില്ല. കിട്ടിയ താളിയോലഗ്രന്ഥമെല്ലാം കേരളത്തിൽ കിട്ടിയവയാണ്. അവയാകട്ടെ മലയാളലിപിയിലെഴുതിയവയുമാണ്. മലയാളലിപിയിലെ ഗ്രന്ഥം നാഗരാക്ഷരത്തിൽ പകർത്തി, ഭാരതത്തിലെ പല ഗ്രന്ഥശാലകൾക്കും അയയ്ക്കുകയാണുണ്ടായത്. ഒരു പകർപ്പ് കാശിയിലെ സരസ്വതീ ഭവന പുസ്തകാലത്തിലെത്തി. ഇരുപതാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ ഡോ.സുശീലകുമാർ ദേയ്ക്ക് ഒരു കൈയെഴുത്തുപ്രതി കിട്ടി. ദാക്ഷിണാത്യപണ്ഡിതനായ രാമകൃഷ്ണകവി അഭിനവഭാരതി പ്രസിദ്ധം ചെയ്യാൻ തീരുമാനിച്ചു. ബറോഡ മഹാരാജാവിന്റെ 'ഒറിയന്റൽ ഇൻസ്റ്റിട്യൂട്ട്' ഈ പ്രസിദ്ധീകരണഭാരം ഏറ്റെടുത്തു. 1926-ൽ ഏഴ് അധ്യായങ്ങളടങ്ങിയ ഒന്നാം ഭാഗം ഇറങ്ങി. ബാക്കി രണ്ടു ഭാഗങ്ങൾ മുറയ്ക്ക് 1934-ലും 1954-ലും പ്രസിദ്ധം ചെയ്തു. നാഗരലിപിയിൽ പകർത്തിയ പല പ്രതികളും പലേടത്തു് നിന്നും ശേഖരിച്ചാണ് പാഠനിർണയത്തിനുള്ളതായ സാമഗ്രികൾ ഒരുക്കിയത്. ഒന്നാം ഭാഗത്തിന്റെ ഒന്നാം പതിപ്പ് ദോഷയുക്തമാണെന്ന് വിദ്വാന്മാർ പരാതിപ്പെട്ടതിനെത്തുടർന്ന് പരിഷ്കരിച്ച രണ്ടാം പതിപ്പ തയ്യാറാക്കാൻ ബറോഡയിലെ ഓറിയന്റൽ മാനുസ്ക്രിപ്റ്റ് ലൈബ്രറി തീരുമാനിച്ചു. എന്റെ മാന്യസുഹൃത്തും ആദരണീയനുമായ ശ്രീ. കെ. എസ്. രാമസ്വാമി ശാസ്ത്രികളാണ് രണ്ടാം പതിപ്പ് തയ്യാറാക്കിയത്. 1956-ൽ ഒന്നാം ഭാഗത്തിന്റെ രണ്ടാം പതിപ്പ് പ്രസിദ്ധീകൃതമായി. വളരെ പരിശ്രമിച്ച തയാറാ



ക്കിയതാണെങ്കിലും ശുദ്ധമായ കൈയെഴുത്തുപ്രതികൾ ലഭിയ്ക്കയാൽ സംശോധിതപാഠം തൃപ്തികരമായില്ലെന്ന് അദ്ദേഹംതന്നെ സമ്മതിച്ചിട്ടുണ്ട്. ഈ ഒന്നാം ഭാഗത്തിലേതാണ് രസവികല്പമെന്ന ആറാമധ്യായം. അടുത്തകാലത്ത്(1971-75) കാശീ ഹിന്ദുവിശ്വവിദ്യാലയത്തിലെ സംസ്കൃതാനുസന്ധാനവിഭാഗത്തിൽ നിന്ന് അഭിനവഭാരതി പതിനെട്ടാം അധ്യായം വരെ രണ്ടു ഭാഗങ്ങളിൽ പ്രസിദ്ധം ചെയ്തു. സാഹിത്യാചാര്യ മധുസൂദന ശാസ്ത്രികളാണ് അതു തയ്യാറാക്കിയത്. ഈ പതിപ്പിന്റെ ഒന്നാം ഭാഗത്ത് ഏഴ് അധ്യായമുണ്ട്. മധുസൂദനശാസ്ത്രിക്ക് അവലംബം സരസ്വതീ ഭവനത്തിലെ പ്രതിയായിരുന്നു. അതു മദ്രാസിൽ നിന്ന് പകർത്തിയതായിരുന്നുതാനും. ഇങ്ങനെ ഇന്നുവരെ മലയാളലിപിയിലെഴുതപ്പെട്ടതും കേരളത്തിൽ നിന്ന് കണ്ടുകിട്ടിയതുമായ മൂലമല്ലാതെ വേറെ എവിടേയും നിന്ന് അഭിനവഭാരതിയുടെ കൈയെഴുത്തുപ്രതി കിട്ടിയില്ലെന്ന് തീർച്ചയാകുന്നു.

ഈ സാഹചര്യത്തെ ആശ്രയിച്ച് ചെയ്യുന്ന ഒരു അനുമാനം അസംഗതമാകയില്ലെന്ന് തോന്നുന്നു. അഭിനവഭാരതിയിലെ പ്രസ്താവനയിൽ ഇങ്ങനെ കാണുന്നു.

*സദ്വിപ്രതോതവദനോദിതനാട്യവേദ-*
*തത്ത്വാര്ഥമര്ഥിജനവാഞ്ഛിതസിദ്ധിഹേതോഃ*
*മാഹേശ്വരാഭിനവഗുപ്തപദപ്രതിഷ്ഠഃ*
*സംക്ഷിപ്തവൃത്തിവിധിനാ വിശദീകരോതി.*

*മഹാവിദ്വാനായ തോതഭട്ടൻ നാട്യവേദത്തിന്റെ രഹസ്യാർഥം(ശിഷ്യന്മാർക്ക്) ചൊല്ലി പഠിപ്പിച്ചുവന്നു. അങ്ങനെ മൗഖികമായി ഉപദേശിച്ചുവന്ന തത്ത്വാർഥം അറിയാനായി 'അർഥിജനങ്ങൾ' (വിദ്യാർഥികൾ) അഭിനവഗുപ്തനെ സമീപിച്ചു. അവരുടെ അഭിലാഷം സാധിച്ചുകൊടുപ്പാനായി ശൈവഭക്തനെന്ന് കീർത്തിപെറ്റ അഭിനവഗുപ്തൻ, വിധിപോലെ ചുരുക്കി ഈ വൃത്തിയിൽ വിശദമാക്കുന്നു.* ഈ അർഥിജനങ്ങൾ ആരായിരുന്നിരിക്കാം? കേരളീയരായിരുന്നുകൂടെ? അന്യഥാ അഭിനവഭാരതിയുടെ ഒരൊറ്റ കൈയെഴുത്ത് പ്രതിപോലും കേരളമല്ലാത്ത പ്രദേശങ്ങളിൽ കിട്ടാതെ പോകാൻ കാരണമെന്ത്? കേരളീയരുടെ കലയായ 'ആട്ട'ത്തിന്റെ ആദിമരൂപമെന്തായിരുന്നാലും അതിൽ അഭിരുചിയുണ്ടായിരുന്ന ചിലരാണോ അഭിനവഗുപ്തനെ സമീപിച്ച അർഥിജനങ്ങൾ? ഓന്നാമധ്യായത്തിലെഒന്നാംഭരതകാരിക സംസ്കാരാത്മകമാണ്. അതിന്റെ അഭിനവഭാരതിയിൽ (ശിവഃ) *"ഭഗവാംശ്ചാനന്ദനിര്ഭരതയാ ക്രീഡാശീലഃ സന്ധ്യാദൗ നൃത്യനീതി. നാട്യേതദുപസ്കാരിണി ച നൃത്തേ തദുപജ്ഞം പ്രവൃത്തിഃ"* എന്നു നിർദ്ദേശിക്കുന്നു. ഈ പംക്തിയിൽ നാട്യം, നൃത്യം, നൃത്തം എന്ന മൂന്ന് കലാരൂപങ്ങളും മിശ്രിതമാണെന്ന് ധ്വനിക്കുന്നു. നാട്യത്തിന്റെ ഉപസ്കാരം (അലങ്കാരം) നൃത്തമാണ്. നൃത്തവുമായി ചേരുന്ന ഒന്നാണ് നൃത്യം. നാട്യം രസാശ്രിതവും വാക്യാഭിനയാത്മകമാണ്.നൃത്യംഭാവാശ്രിതവും പദാർഥാഭിനയാത്മകവുമാകുന്നു. നൃത്തം താലലയാശ്രയവും ഭാവാഭിനയശൂന്യവുമാണ്. ആട്ടത്തിൽ ഇത് മൂന്നും ചേരുന്നുണ്ടല്ലോ. ഇവയുടെ പരിപാപകമാണ് 'നടരാജ'നായ ശിവഭഗവാന്റെ നൃത്യമെന്ന ക്രീഡ. ശിവഭഗവാന്റെ നൃത്തം കൊണ്ട് അലംകൃതവും നൃത്യംകൊണ്ടു പ്രവർത്തിതവുമായ നാട്യത്തിന്റെ സത്യസ്വരൂപം അറിയാൻ ആഗ്രഹിച്ച കേരളീയർക്ക് അഭിനവഗുപ്തൻ അഭിനവഭാരതി തയ്യാറാക്കി കൊടുത്തിരിക്കാം. അതുമായി അവർ കേരളത്തിലേക്ക് മടങ്ങിവന്ന് അതു സൂക്ഷിച്ചിരിക്കാം. ഈ അനുമാനം വെറുമൊരു കല്പനയായിക്കൂടായ്കയില്ല. ഈ വിഷയം ചരിത്രാന്വേഷകർക്കുള്ളതാണ്.

നാട്യശാസ്ത്രകർത്താവായ ഭരതനാരാണ്? ഭരതന്റെ കുലവും കാലവും നിശ്ചിതമല്ല. ഭരതനെന്ന പേര് ഒരു വിശേഷവ്യക്തിയുടേതല്ല, ഒരു സമുദായത്തിൽപ്പെട്ട എല്ലാവർക്കുംവേണ്ടി ഒന്നുപോലെ പ്രയോഗിക്കുന്ന സാമാന്യനാമമാണ് എന്നു ചില വിദ്വാന്മാർ കരുതുന്നു. നൃത്തനൃത്യങ്ങൾ കൊണ്ട് കൊഴുപ്പിച്ച നാട്യം പ്രദർശിപ്പിക്കുക തൊഴിലാക്കി കഴിയുന്നവരാണത്രെ ഭരതന്മാർ. ആട്ടം (ആടല്) അല്ലെങ്കിൽ 'കൂത്ത്' ഇവരുടെ തൊഴിലായിരുന്നു. ഋഗ്വേദത്തിൽ (10.120.6) സർഗവിജ്ഞാനം വിവരിക്കവേ *'സലിലം പോലെ ഏകരൂപമായി നിരന്നുകിടക്കുന്ന മൂലപ്രകൃതിയിൽ ദിവ്യശക്തിയായ ദേവതകൾ നൃത്യം ചെയ്യുന്നു. അങ്ങനെ ഉയരുന്ന രേണു(പരമാണു)ക്കൾ ഉറച്ച് ഭുവനമുണ്ടാകുന്നു'* എന്ന് പറയുന്നു. ഇതാണു ദേവനൃത്യം. സൃഷ്ടി എന്ന കലയുടെ ഒന്നാമത്തെ ജ്ഞാതമായ രൂപമാണിത്. ദേവനൃത്യത്തെ അനുകരിച്ച് ബ്രാഹ്മണർ നൃത്യം ചെയ്തിരുന്നു. അതിന്റെ തേഞ്ഞുമാഞ്ഞു തുടങ്ങിയ അനുകരണമാണ് ദേവമന്ദിരങ്ങളിലെ കൂത്ത് (ആടല്). ആരംഭത്തിൽ ബ്രാഹ്മണർ ആടിയിരുന്നു. ആ ബ്രാഹ്മണരുടെ പൊതുപേരാണ് ഭരതന്മാർ. *'സ്വാഗം വിഭര്ത്തീതി ഭരതഃ'* എന്ന




വ്യുൽപത്തിയനുസരിച്ച് സ്വാംഗം അഭിനയമെന്ന അർഥത്തിൽ പ്രയുക്തമാണ്. *'ഭാവൈഃ രസാന് തന്ധ്യം ഭോ, ഭരതാഖ്യാം ഭജിഷ്യഥ'* ഭാവങ്ങൾ അഭിനയിച്ച് രസങ്ങൾ പരത്തു, അങ്ങനെ അങ്ങ് ഭരതനെന്ന പേരിൽ ലോകത്തിൽ ഖ്യാതനായാലും, എന്നു കണ്ടിട്ടുമുണ്ട്. ഇതെല്ലാം ശൈവരുടെ കല്പനയാണെന്ന് വാദിക്കാവുന്നതാണ്. എങ്കിലും 'ഹോമര'യും 'വ്യാസന്മാ'രേയും പറ്റിക്കൂടി ഇത്തരം കല്പനകൾ പണ്ടുതന്നെ പ്രചരിച്ചിട്ടുണ്ടെന്ന് ഓർത്തിരിക്കേണ്ടതാണ്. (ഉദാത്തതാസമീക്ഷ 22-ാം പേജിലെ 3-ാം അടിക്കുറിപ്പ് കാണുക) ആദിഭരതന്റെ മക്കളും ശിഷ്യന്മാരും ഭരതനാമത്തിൽ പ്രസിദ്ധരായിരുന്നുവെന്നും കേട്ടിട്ടുണ്ട്.

നാട്യശാസ്ത്രത്തിന്റെ നിർമാണത്തെപ്പറ്റി ചില സംശയങ്ങളുണ്ടാക്കുവാൻ ഇത്തരം കല്പനകൾ പ്രേരിപ്പിച്ചിട്ടുണ്ട്. പരമ്പരാക്രമത്തിൽ ഭരതന്മാർ അനുസരിച്ചുപോന്ന വിധികളുടേയും ആവർത്തിച്ചുവന്ന വചനങ്ങളുടേയും സംഗ്രഹമാണെന്നതാണ് ഒരു ധാരണ. ആദിഭരതൻ അഥവാ വൃദ്ധഭരതൻ പന്തീരായിരം ശ്ലോകത്തിൽ തന്റെ ശിഷ്യന്മാർക്ക് വേണ്ടി രചിച്ച 'നാട്യവേദസംഹിത'യുടെ സംക്ഷേപം ആരോ ഭരതന്റെ പേരിൽ തയ്യാറാക്കിയിട്ട് അതിന്റെ മാഹാത്മ്യം നിലനിറുത്താൻ വേണ്ടി 'മുനി' എന്ന പദവി കൂട്ടിചേർത്തതിനാൽ ഭരതമുനിയുടെ നാട്യശാസ്ത്രമെന്ന് ഗ്രന്ഥത്തിന് പ്രസിദ്ധിയുണ്ടായി. ഇതാണ് രണ്ടാമത്തെ ധാരണ. നാട്യശാസ്ത്രത്തിൽ ചേർത്തിരിക്കുന്ന അനുവംശ്യശ്ലോകങ്ങൾ ഈ ധാരണയ്ക്ക് താങ്ങായി അവതരിപ്പിക്കാറുമുണ്ട്.

ഭരതമുനിയുടെ പേര് കല്പിതമായാലും പരമാർഥമായാലും ഇന്നത്തെ ഭരതനാട്യ ശാസ്ത്രത്തിന്റെ കാലം ക്രി.മു.200-നും, ക്രി.പി.100-നുമിടയ്ക്കാണെന്ന് അനുമാനിച്ചിട്ടുണ്ട്. ഇക്കാലത്ത് തമിഴ്നാട്ടിൽ മറ്റൊരു കല്പന ഉടലെടുത്തിരിക്കുന്നു. ഭരതന്റെനാട്യം തമിഴ്നാട്ടിലുണ്ടായതാണെന്നും, തമിഴിൽ എഴുതിയതും ഇന്നു നഷ്ടപ്പെട്ടുപോയതുമായ മൂലഗ്രന്ഥം ആരോ സംസ്കൃതത്തിൽ തർജമചെയ്ത് വടക്കോട്ട് കൊണ്ടു പോയതാണെന്നും ഭരതൻ കാശ്മീരിയാണെന്ന് അങ്ങനെ പ്രചരിപ്പിച്ചു എന്നുമാണ് ആ കല്പന. ശൈവമതം തമിഴ്നാട്ടിൽ പണ്ടുതന്നെ പ്രചാരത്തിൽ ഉള്ളതാണ്. ചിദംബരത്തിലും തഞ്ചാവൂരിലും ശിവക്ഷേത്രങ്ങളുടെ ഭിത്തികളിൽ കരണങ്ങൾ കൊത്തിയിട്ടുള്ളത് ഭരതൻ നിർദേശിച്ചതുപോലെയാണ്. തമിഴ്നാട്ടിലെ ക്ഷേത്രങ്ങളിൽ നടപ്പുള്ള ദേവദാസിയാട്ടം നാട്യമാണ്. ഇതെല്ലാം തമിഴ്സംസ്കാരത്തിന്റെ പ്രചീനരൂപമായി എണ്ണാൻ തെളിവുണ്ട്. ഇതുപോലെ പല അഭിപ്രായവും ഇന്ന് തമിഴ്സംസ്കാരപക്ഷക്കാർ അവതരിപ്പിക്കുന്നു. ഭരതന്റെ മാതൃഭാഷ തമിഴായിരുന്നുവത്രെ.

ഈ കല്പനകളൊന്നും കഴമ്പുള്ളവയായി തോന്നുന്നില്ല. നാട്യശാസ്ത്രത്തിൽ പ്രാകൃതഭാഷകളെപ്പറ്റി വിവരിക്കുന്ന ഭരതൻ തന്റെ മാതൃഭാഷയുടെ സൂചനപോലും നല്കാതിരിക്കാൻ എന്താണ് കാരണമെന്ന് ഊഹിക്കാനാവുന്നില്ല. ഭരതമുനി കാശ്മീരിയാണെന്ന് അഭിനവഗുപ്തൻ തറപ്പിച്ചു പറയുന്നുണ്ടോ എന്ന് നിശ്ചയമില്ല. "മോഹൻജ-ദാരോ-ഹരപ്പാ" സംസ്കാരത്തിൽ ശൈവമതത്തിന്റെ ലുപ്താംശങ്ങൾ കാണുമാറുണ്ട്. കാശ്മീരിലും ഉത്തരഭാരതത്തിൽ പലേടത്തും ശൈവമതത്തിനു വലുതായ പ്രചാരമുണ്ട്. ഹിമാലയത്തിന്റെ താഴ്വരയിലെ ശിവക്ഷേത്രങ്ങൾ പ്രാചീനമാണ്. വടക്കൻ ക്ഷേത്രങ്ങളിൽ കരണങ്ങൾ കൊത്തിയിരുന്നുമിരിക്കാം. അവ മുസ്ലീം ഭരണകാലത്തു നശിപ്പിച്ചതായി വിചാരിക്കാൻ കഴിയും. ഭരതനാട്യമെന്ന പേരുതന്നെ 1935-ൽ കലാക്ഷേത്രധ്യക്ഷയായ ശ്രീ.രുഗ്മിണിദേവിയാണ് ആവിഷ്കരിച്ചത്. പിന്നീടാണ് ആ പേര് പ്രചരിച്ചത്. ക്ഷേത്രങ്ങളിലെ ദാസിയാട്ടവും കൂത്തും തമിഴ്നാട്ടിൽ മാത്രമല്ല, കർണ്ണാടകത്തിലും തെക്കൻ മഹാരഷ്ട്രയിലും ചില ഹിമാലയൻ പ്രദേശങ്ങളിലും നടപ്പുണ്ട്. 'കൂത്ത് ഇലക്കണം' (നൃത്ത്യലക്ഷണം) തമിഴർക്ക് ജ്ഞാതമായിരുന്നു എന്നതും 'ആടൽകലൈ' (ആട്ടക്കല) തമിഴ് ഗ്രന്ഥങ്ങളിൽ സ്മൃതമാണെന്നതും ഭരതനേയും നാട്യശാസ്ത്രത്തെയും തമിഴരുടെ സംഭാവനയായി കരുതുവാൻ പര്യാപ്തമല്ല.

ഭരതനെയും നാട്യശാസ്ത്രത്തെയും പറ്റി ഗൗരവപൂർവം പണ്ഡിതോചിതവും നിഷ്പക്ഷവുമായ ഗവേഷണം ഇനിയും വേണ്ടിയിരിക്കുന്നു എന്നു മാത്രമാണ് ഇത്രയും വിവരിച്ചതിന്റെ താൽ പര്യം. നമ്മുടെ പ്രദിപാദ്യത്തിൽ പ്രസക്തം അഭിനവഗുപ്തന്റെ നാട്യശാസ്ത്രവിവൃതിയാണല്ലോ.

അഭിനവഗുപ്തൻ കാശ്മീരിയാണ്. കാശ്മീരി ശൈവാദ്വൈതമാണ് അദ്ദേഹത്തിന്റെ പ്രസ്ഥാനം. ക്രിസ്തുവർഷം ആരംഭിക്കുന്നതിന് അല്പം മുമ്പുണ്ടായതാണ് നാട്യശാസ്ത്രം. ആയിരമാണ്ടുകൾക്കിപ്പുറമാണ് (ക്രി.പി.950-1030) അഭിനവഗുപ്തൻ ജീവിച്ചിരുന്നത്. അഭിനവഗുപ്തന് മുമ്പ് പലരും നാട്യശാസ്ത്രം വ്യാഖ്യാനിച്ചിരിക്കാം. ശാർങ്ഗദേ



വന്റെ 'സംഗീതരത്നാകര'ത്തിൽ,

വ്യാഖ്യാതാരോ ഭാരതീയേ
ലോല്ലടോദ്ഭട ശങ്കുകാഃ
ഭട്ടാഭിനവഗുപ്തശ്ച
ശ്രീമത്കീർത്തിധരോപരഃ.

ലോല്ലടൻ, ശങ്കുകൻ, ഉദ്ഭടൻ, ഭട്ടനായകൻ, അഭിനവഗുപ്തൻ, കീർത്തിധരൻ എന്ന അഞ്ച് ഭരതനാട്യശാസ്ത്രവ്യാഖ്യാതാക്കളാണെന്ന് പറയുന്നു. ഭട്ടതന്ത്രൻ, വാർത്തികകാരൻ എന്ന വ്യാഖ്യാതാക്കൾക്കൂടി അഭിനവഭാരതിയിൽ കാണുന്നുണ്ട്. ലോല്ലഭട്ടൻ, ശ്രീശങ്കരൻ, ഭട്ടനായകൻ എന്ന ക്രമത്തിൽ മൂന്നു വ്യാഖ്യാതാക്കളുടെ മതങ്ങളാണ് അഭിനവഗുപ്തൻ വിസ്തരിച്ച് പതിപാദിക്കുന്നത്. ഈ ക്രമം ഐതിഹാസികമായ മഹത്വമുള്ളതാകുന്നു. ലോല്ലടന്റെ രസവിചാരം ശങ്കുകൻ ഖണ്ഡിക്കുന്നു. ശങ്കുകന്റേത് ഭട്ടനായകൻ ഖണ്ഡിക്കുന്നു. മൂന്നും വിവേചിച്ചശേഷം അഭിനവഗുപ്തൻ സ്വമതം സ്ഥാപിക്കുന്നു. രസസിദ്ധാന്തത്തിന്റെ ചരമോത്കർഷം ഇവിടെ കാണാം. വാസ്തവത്തിൽ ഇതിനപ്പുറം പോകാൻ അനന്തരകാലീനരായ ആചാര്യന്മാർക്ക് കഴിഞ്ഞില്ലെന്നത് ആവർത്തിച്ച് പറയേണ്ടിരിക്കുന്നു. മാണിക്യചന്ദ്രൻ കാവ്യപ്രകാശടീകയിൽ പ്രഖ്യാപിക്കുന്നത് ഇവിടെ ഓർമയിൽ വരുന്നു: *ന വേത്തി യസ്യ ഗാംഭീര്യം ഗിരിതും ഗോ/പി ലോല്ലടഃ തത് തസ്യരസപാഥോധേഃ കഥം ജാതു ശങ്കുകഃ ഭോഗേ രത്യാദി ഭാവാനാം ഭോഗം സ്വസ്യോചിതം ബ്രുവന് സര്വഥാ രസ സര്വസ്വമഭാങ്ക്ഷീദ് ഭട്ടനായകഃ സ്വാദയന്തു രസം സര്വേ യഥാകാമം കഥഞ്ചന സര്വം തു രസസ്യാത്ര ഗുപ്തപാദാ ഹി ജാനതേ.* രസതത്ത്വത്തെപ്പറ്റി പറയാനുള്ളതെല്ലാം അഭിനവഗുപ്തൻ പറഞ്ഞു കഴിഞ്ഞു. അതിനാലായിരിക്കാം നമ്മുടെ മമ്മടാദ്യാചാര്യന്മാർക്ക് പുതിയതായി ഒന്നും പറയാൻ കഴിയാതെ പോയത്!

അഭിനവഗുപ്തൻ, ശിവഭക്തനും ശൈവദ്വൈതിയും സർവസംഗിതപരിത്യാഗിയുമായ നൈഷ്ഠികബ്രഹ്മചാരിയാണ്. ദർശനം, ഭക്തി, തന്ത്രം, സ്തോത്രം, സാഹിത്യം മുതലായവ വിഷയങ്ങളിൽ നാല്പത്തിനാല് ഗ്രന്ഥങ്ങൾ അദ്ദേഹം എഴുതിയിട്ടുണ്ട്. അദ്ദേഹം പ്രത്യാഭിജ്ഞാദർശനാനുയായിയാണെന്ന് പറഞ്ഞിട്ടുണ്ടല്ലോ. അഭിനവഗുപ്തന്റെ പരമഗുരുവായ ഉത്പലാചാര്യന്റെ സിദ്ധാന്തവും പ്രതിജ്ഞാദർശനമാണ്. ഉത്പലാചാര്യൻ എഴുതുന്നു: *തൈസ്തൈരപ്യുപയാചിതൈരുപനതസ്തനവ്യാഃ സ്ഥിതോപ്യന്തികേ. കാന്തോ ലോകസമാന ഏവമപിജ്ഞാതോ ന രന്തും യഥാ. ലോകസ്യൈഷ തഥനപേക്ഷിതഗുണഃ സ്വാത്മനി വിശ്വേശ്വരോ. നൈവാലം നിജവൈഭവായ തദിയം തത്പ്രത്യഭിജ്ഞോദിതാ. ഏറെ അഭിലാഷങ്ങളും പ്രാർഥനകളും കൊണ്ട് നേടിയവനും രമണിക്കടുത്തു വർത്തിക്കുന്നവനുമായ തന്റെ പതിയെ, പതി എന്നവിധം അറിയും വരെ അവൾക്ക്, അവൻ പരപുരുഷനെ പോലെയാക കൊണ്ട് അവനുമായുള്ള സഹവാസത്തിന്റെ സുഖം കൈവരുന്നില്ല. അതുപോലെ വിശ്വേശ്വരനായ പരമാത്മാവ് മുഴുവൻ ലോകത്തിന്റെയും ആത്മാവാണെന്നിരുന്നിട്ടും, അവനെ തിരിച്ചറിയും വരെ നമുക്ക് ആനന്ദം അനുഭവിക്കാൻ കിട്ടുകയില്ല. അതിനാൽ അവനെ തിരിച്ചറിവിനായി ഈ പ്രത്യഭിജ്ഞാദർശനം നിർമിക്കുന്നു.* പ്രത്യഭിജ്ഞയുടെ മൂലസിദ്ധാന്തം ഇതാണ്. അഭിനവഗുപ്തന്റെ എല്ലാം കൃതികളും ഈ ഏകത്വം പ്രതിപാദിക്കുന്നവയാണ്. ഇങ്ങനെ ദാർശനികപ്രക്രിയയിലൂടെ കാവ്യാസ്വാദത്തെ ആത്മാസ്വാദത്തിലെത്തിക്കുന്ന വിസ്മയകരവും, എന്നാൽ സമീചീനമാണെന്ന് പൂർണമായി സമ്മതിച്ച് കൊടുക്കാനാവത്തതുമായ, സിദ്ധി അദ്ദേഹം കൈവരിച്ചു.

അദ്ദേഹം സാഹിത്യവിഷയമായി അധികമൊന്നും എഴുതിയിട്ടില്ല. അദ്ദേഹത്തിന്റെ നാല്പതിലധികം ഗ്രന്ഥങ്ങളിൽ നാലുമാത്രമാണ് സാഹിത്യപരം. മൂന്ന് വ്യാഖ്യാനങ്ങളും, ഒന്ന് സ്വതന്ത്രഗ്രന്ഥവുമാണ്. ആനന്ദവർധനന്റെ 'ധ്വന്യാലോക'ത്തിന് എഴുതിയ 'ലോചന'മാണ് ഒന്നാമത്തെ വ്യാഖ്യാനഗ്രന്ഥം. രണ്ടാമത്തേതാണ് അഭിനവഭാരതി എന്ന നാട്യശാസ്ത്രവ്യാഖ്യാനം. തോതഭട്ടന്റെ 'കാവ്യകൗതുക' ത്തിന് എഴുതിയ വിവരണം പക്ഷേ, അഭിനവഭാരതിക്കു മുമ്പ് രചിച്ചതാവാം. 'നാട്യാലോചന'മെന്ന സ്വതന്ത്രഗ്രന്ഥവും അദ്ദേഹം എഴുതി. 'കാവ്യകൗതുക'വും അതിന്റെ വിവരണവും 'നാട്യാലോചന'വും ഇന്നുവരെ കിട്ടിയിട്ടില്ല.

അഭിനവഗുപ്തൻ ബാല്യത്തിൽത്തന്നെ മാതാവിന്റെ വാത്സല്യത്തിൽ നിന്ന് വഞ്ചിതനായി. അധികം താമസിയാതെ പിതാവും മരിച്ചു. മാതാപിതാക്കളുടെ ഛത്രച്ഛായയിൽ കഴിയും വരെ അദ്ദേഹത്തിന്റെ ജീവിതം സുഖദവും സരസവുമായിരുന്നു. അക്കാലത്തേ സാഹിത്യത്തിൽ നിമഗ്നനായി കഴിഞ്ഞു. അദ്ദേഹം മാതാപിതാക്കളുടെ വിയോഗാനന്തരം വിരക്തനായിത്തീർന്നു. സരസവും കോമളവുമായ അദ്ദേഹത്തിന്റെ ഭാവന ശിവ



ഭക്തിയായി മാറി. ശിവോപാസനയിലും ആഗമ ധ്യായനത്തിലും തിരിഞ്ഞ അദ്ദേഹത്തിന്റെ വൈരാഗ്യത്തെപ്പറ്റി അദ്ദേഹം ഇങ്ങനെ പാടുന്നു:

*സാഹിത്യസാന്ദ്രരസഭോഗപരോ മഹേശ-*
*ഭക്ത്യാ സ്വയംഗ്രഹണദുർമദയാ ഗൃഹീതഃ*
*സ തന്മയീഭൂയ ന ലോകവർതനീ-*
*മജീഗണത് കാമപി കേവലം പുനഃ.*
*തദീയസംഭോഗവിബൃദ്ധയേ പുരാ*
*കരോതി ദാസ്യം ഗുരുവേശ്മസു സ്വയം.*

അഭിനവഗുപ്തൻ 'രസഭോഗ'ത്തിൽ നിരതനായിരിക്കുന്നതു് കണ്ട മഹേശഭക്തിയായ നായിക ഉന്മത്തയായിട്ട്, സ്വയം വന്ന് അഭിനവഗുപ്തനെ പിടികൂടി. ദുർമദയായ നായികയുടെ സ്വയംഗ്രഹണാനന്തരം മറ്റെന്താണ് സംഭവിക്കുക. അഭിനവഗുപ്തനും എല്ലാം മറന്നു. സ തന്മയീഭൂയ = എല്ലാം മറന്നുതന്മയനായ അദ്ദേഹം, ന ലോകവര്തനീ മജീഗണത് കാമപി = ലോകലജ്ജയും ലോകവ്യവഹാരവുമെല്ലാം മറന്നു. മഹേശക്തിയായ നായികയിൽ ലീനനായി ഭക്തിരസം നുകര്ന്നുകൊണ്ടിരുന്നു. അതിനായ് കൊണ്ടു് ഗുരുസേവനയിൽ ഏർപ്പെട്ട് ആഗമാദികൾ പഠിച്ചു.

അഭിനവഗുപ്തൻ കവിയാണ്. വൈരാഗ്യവർണനയിൽ പോലും ശൃംഗാരത്തിന്റെ മാധുര്യം പകർന്ന് കളഞ്ഞു. വൈരാഗ്യമൂർത്തിയായ അദ്ദേഹത്തിന്റെ ഈ സരസത വെറും മാനസിക കല്പനയായിരുന്നു. അമ്മയും അച്ഛനും മരിച്ചാൽ പിന്നീട് പത്നിയാണ് സരസതയ്ക്കാശ്രയം. പത്നിയുടെ പ്രേമം നിത്യബ്രഹ്മചാരിക്ക് എവിടെ? അഭിനവഗുപ്തന്റെ ജീവനം രസഹീനവും ശുഷ്കവുമായിരുന്നു. ഭക്തിയെന്ന നായികയുടെ പിടിയിൽ നിന്ന് മോചനം ലഭിക്കാതെ അദ്ദേഹത്തിന് മറ്റൊരു നായിക എന്തിന്? ഇങ്ങനെ ഏകാകിയായി ജീവിച്ച ആ മഹാത്മാവിന്റെ സാഹിത്യചിന്ത ദാർശനികമാകാതെ തരമില്ലല്ലോ.

ഇത്രയൊക്കെയായിട്ടും സാഹിത്യക്ഷേത്രത്തിൽ പ്രവർത്തിക്കുന്നവരും, സാഹിത്യസ്വാദകന്മാരും, ഈ യതിവര്യന്റെ ഋണികളാണ്. അദ്ദേഹം സാഹിത്യശാസ്ത്രത്തിൽ എഴുതാൻ തയ്യാറായതു് മറക്കാനാവാത്ത അനുഗ്രഹമാകുന്നു. വിരക്തമായ ആധ്യാത്മികസാധകൻ സാഹിത്യശാസ്ത്രത്തെ പോഷിപ്പിച്ചതോർക്കുമ്പോൾ, സാഹിത്യരൂപിണിയായ പാർവതിയുടെ ഈ വിഷയം ആധ്യാത്മവിദ്യയിലെ ഒരു അപൂർവമായ സംഭവമാകുന്നുവെന്ന് സമ്മതിക്കാത്തവരാരാനുമുണ്ടോ? നൈഷധത്തിൽ പറയും പോലെ. *ഇതഃ സ്തുതി കാ ഖലു ചന്ദ്രികായായദബ്ധിമപ്യുത്തരലീകരോതി?* ഗംഭീര സമുദ്രത്തിനു കൂടി ചഞ്ചലതയുണ്ടാക്കുന്ന എന്നതിലധികം ചന്ദ്രികയെയ്ക്കെന്താണ് പ്രശംസ കിട്ടേണ്ടതു്? സാഹിത്യം അധ്യാത്മസാധനയ്ക്കുള്ള ഒരു ഉത്തമമായ അവലംബമാണെന്നതിന് അഭിനവഗുപ്തനെക്കാൾ വലുതായ തെളിവ് മറ്റെന്താണ്?

ഭാരതീയ സാഹിത്യചിന്തയുടെ സർവോത്കൃഷ്ടമായ രഹസ്യം രസാനുഭൂതിയാകുന്നു. *രസോ വൈ സഃ രസമേവായം ലബ്ധ്വാ/നന്ദീ ഭവതി.* ആത്മാവ് രസം തന്നെയാണ്. രസമെന്ന ആത്മാവിനെ നേടിയാലേ ആനന്ദിതനാകയുള്ളൂ. ഇതാണ് രസസിദ്ധാന്തത്തിന്റെ പരമസിദ്ധി. അഭിനവഗുപ്തൻ ഇതു് ഉപദേശിക്കുന്നു. ഇത്ര മഹത്വ പൂർണമായ ഗ്രന്ഥം കേരളീയജനതയ്ക്ക് സമർപ്പിക്കുവാൻ കഴിഞ്ഞതിൽ ചാരിതാർഥ്യമുണ്ട്.

ഓമിതിസ്ഫുരദുരസ്യനാഹതം
ഗര്ഭഗുംഫിതസമസ്തവാങ്മയം
ദന്ധ്വനീതി ഹൃദിയത് പരം പദം
തത് സദക്ഷരമുപാസ്മഹേ മഹഃ

(ഇതി വിദുഷാമനുചരോ *വേദബന്ധു* ബാംഗ്ലൂർ 15-1-85)

(സമ്പാദകൻ - കെ. കനകരാജ്)

## ആചമന മന്ത്രം

*(ആബരീഷഃ സിന്ധുദീപഋഷിഃ, ഗായത്രീഛന്ദഃ, ആപോ ദേവതാ)*

**ഓം ശന്നോ ദേവീരഭിഷ്ടയ ആപോ ഭവന്തു പീതയേ.**
**ശംയോരഭിസ്രവന്തു നഃ.** *(ഋഗ്വേദം 10.9.4.)*

*ദേവീഃ (ദേവ്യഃ) = ദിവ്യഗുണമുള്ള, എല്ലാറ്റിനേയും പ്രകാശിപ്പിക്കുവാൻ കഴിയുംവണ്ണം പ്രകാശസ്വരൂപിയായ,* **ആപഃ** = (ഈശ്വരവിഭൂതിയായ) വെള്ളം, സർവവ്യാപകനായ പരമേശ്വരൻ, **നഃ** = *നമുക്ക്,* **അഭിഷ്ടയേ** = *മനോവാഞ്ഛിതമായ സുഖത്തിനും,* **പീതയേ** = *കുടിക്കുന്നതിനും, അനുഭവിക്കുന്നതിനും,* **ശംഭവന്തു** = *മങ്ഗളമായി തീരട്ടെ,* **നഃ** = *നമ്മുടെ,* **ശംയോഃ** = *സകലസുഖങ്ങൾക്കായി,* **അഭിസ്രവന്തു** = *നേർക്കു ഒഴുകട്ടെ, പ്രകാശിക്കട്ടെ.*





അവതാരിക
എസ്. ഗുപ്തൻ നായർ

# താണ്ഡവലക്ഷണം

**നാട്യശാസ്ത്രത്തിന്റെ നാലാമധ്യായമാണ് 'താണ്ഡവലക്ഷണം', ശിവൻ തണ്ഡുവിനെക്കൊണ്ട് ഉപദേശിപ്പിച്ചതിനാൽ താണ്ഡവം.**

ആധുനിക കേരളത്തിലെ വേദവിജ്ഞാനികളിൽഅഗ്രഗണ്യനായിരുന്നപണ്ഡിത *വേദബന്ധു*,പ്രസിദ്ധീകരണാർഥം എന്നെ എൽപ്പിക്കുന്ന കൈയെഴുത്ത് പുസ്തകങ്ങളിൽ സുപ്രധാനമായ ഒരെണ്ണം ഇപ്പോൾ വെളിച്ചം കാണുകയാണ്. ഇനിയും ഒന്ന് രണ്ടെണ്ണം കൂടി പ്രസിദ്ധീകരണം കാത്ത് കിടപ്പുണ്ട്.

താണ്ഡവലക്ഷണം എന്ന ഈ ഗ്രന്ഥത്തെപ്പറ്റി പറയുന്നതിനു മുമ്പ് എന്റെ ബഹുമാന്യ സുഹൃത്തായിരുന്ന ഗ്രന്ഥകർത്താവിനെപ്പറ്റി ഏതാനും വാക്കുകൾ പറയുക ഈ ലേഖകന്റെ കർത്തവ്യമാണ്. 1995 നവംബർ 19ന് 94-ാം വയസ്സിൽ അന്തരിച്ച *വേദബന്ധു* കൊട്ടരക്കരയ്ക്കടുത്തുള്ള തൃക്കണ്ണമംഗൽ എന്ന ഗ്രാമത്തിലാണ് ജനിച്ചത് (1901 മേടം). വെങ്കടാചലം എന്നായിരുന്നു അച്ഛനമ്മമാർ നല്കിയ നാമം. എളയിടത്തു സ്വരൂപത്തിന്റെ പരിക്ഷീണഘട്ടത്തിൽ അതിന്റെ കിഴക്കെ അതിർത്തിയോടു തൊട്ടു കിടക്കുന്ന പാണ്ഡ്യദേശത്തിൽ നിന്ന് എത്തിച്ചേർന്നതാണ് വെങ്കടാചലയ്യരുടെ പൂർവപിതാമഹന്മാർ. കൊട്ടാരക്കര തമ്പുരാക്കന്മാരുടെ ഗുരുസ്ഥാനം വഹിച്ച പലരും ആ കുടുംബത്തിലുണ്ടായിരുന്നു. വെങ്കടാചലം കൊട്ടാരക്കര ഇംഗ്ലീഷ് ഹൈസ്കൂളിലെ വിദ്യാഭ്യാസത്തിനുശേഷം 17-ാം വയസ്സിൽ കാശി ഹിന്ദുസർവകലാശാലയിൽ ചേർന്നു. അതിനോടൊപ്പം കാശിയിലെ പാരമ്പര്യപണ്ഡിതന്മാരുടെ അടുക്കൽ നിന്നു വേദപാഠങ്ങളും അഭ്യസിച്ചു. മഹാത്മാഗാന്ധിയുടെ നിസ്സഹരണപ്രസ്ഥാനം ശക്തി പ്രാപിച്ചു തുടങ്ങിയപ്പോൾ പഠിപ്പിലുള്ള ആസക്തി കുറയുകയും ദേശീയപ്രസ്ഥാനത്തിൽ പങ്കുചേരുകയും ചെയ്തു. പക്ഷേ കോൺഗ്രസ് പ്രവർത്തനത്തിലൂടെചെന്നെത്തിയത് തന്റെ വേദപഠനത്തിന്റെ പ്രയുക്തരൂപം പോലെ കാണപ്പെട്ട ആര്യസമാജത്തിന്റെ അകത്തളത്തിലാണ്. അവിടെ വച്ചാണ് വെങ്കിടാചലം *വേദബന്ധു*വായതും. ഭാരതവിഭജനത്തിനു മുമ്പ് ലാഹോറിലും വിഭജനശേഷം ഹോഷിയാർപൂരിലുമായിരുന്നു ആര്യസമാജത്തിന്റെ പ്രവർത്തനങ്ങൾ കേന്ദ്രീകരിച്ചിരുന്നത്. വിഭജനത്തിന്റെ ദുരന്തദിനങ്ങളിൽ ലാഹോറിൽ ശേഖരിച്ചിരുന്ന അമൂല്യഗ്രന്ഥങ്ങൾ തലച്ചുമടായി ചുമന്ന് ഊടുവഴികളിലൂടെ ഇന്ത്യയിലേക്ക് കടത്തിയ സാഹസികന്മാരുടെ കൂട്ടത്തിൽ *വേദബന്ധു*വും ഉണ്ടായിരുന്നു.

1920-21 കാലത്ത് നടന്ന 'മാപ്പിളലഹള' എന്നറിയപ്പെട്ട മലബാർലഹളയിൽ പെട്ട് പീഡിതരും ഭയചകിതരുമായ ഹൈന്ദവ അഭയാർഥികളെ സംരക്ഷിക്കാൻ പഞ്ചാബിൽ നിന്ന് ആര്യസമാജപ്രവർത്തകർ അന്ന് കോഴിക്കോട്ടെത്തിയിരുന്നു. പണ്ഡിത ഋഷിറാം ആയിരുന്നു സന്നദ്ധഭടന്മാരുടെ നേതാവ്. ഋഷിറാമിന്റെ പരിഭാഷകനായും സഹായിയായും പ്രവർത്തിച്ച *വേദബന്ധു*, ഏതാനും നാളുകൾക്കുള്ളിൽ കേരളത്തിലെ ആര്യസമാജപ്രവർത്തനത്തിന്റെ നേതൃസ്ഥാനത്തെത്തി. നല്ല ആകാരസൗഭാഗ്യവും മുഴങ്ങുന്ന ശബ്ദവും സദസ്സിനെ വശീകരിക്കുന്ന വാഗ്മിത്വവും ഒത്തുചേർന്ന *വേദബന്ധു* വളരെയേറെ അനുയായികളെ ആകർഷിച്ചു.

ഹിന്ദുമതത്തിൽ നിന്ന് വിവിധ കാരണങ്ങളാൽ മതാന്തരങ്ങളിൽ എത്തിപ്പെട്ടവരെ ശുദ്ധീകരണപ്രക്രിയയിലൂടെ തിരിച്ചെടുത്ത് ഹിന്ദുക്കളാക്കാൻ ആര്യസമാജം മാത്രമേ അന്ന് ധൈര്യപ്പെട്ടുള്ളൂ. 'പുകഞ്ഞകൊള്ളി പുറത്ത്' എന്ന നിർദയനയം നടപ്പിലാക്കി വന്നവരാണ് ഇവിടത്തെ സവർണഹിന്ദുക്കൾ. അതിന് മാറ്റം വരുത്തിയത് ആര്യസമാജമത്രേ. ഹിന്ദുക്കളിൽ നിന്നു പോലും ഈ നടപടിക്ക് എതിർപ്പുണ്ടായി. പക്ഷേ ആര്യസമാജപ്രവർത്തകർ അത്തരം എതിർപ്പുകളെ നിർഭയം നേരിട്ടു.



ഇക്കാലത്താണ് പാലക്കാട്ട് കല്പാത്തി ലഹള നടന്നത്. അഗ്രഹാരത്തിലെ വഴികളിലൂടെ സവർണർക്ക് മാത്രമേ നടക്കാൻ പാടുള്ളൂ എന്നതായിരുന്നു അന്നത്തെ ആചാരം. ഈ ആചാരത്തെ എതിർത്ത സന്നദ്ധസംഘത്തിന്റെ നേതാവും *വേദബന്ധു*തന്നെ. അന്ന് ആര്യസമാജത്തിന്റെ ഒരു സന്നദ്ധഭടനായിരുന്ന പി. കേശവദേവ് കല്പാത്തിലഹളയെപ്പറ്റി ആത്മകഥയായ 'എതിർപ്പിൽ' രോമാഞ്ചജനകമായി വർണിച്ചിട്ടുണ്ട്. ആര്യസമാജക്കാരുടെ സജീവപ്രവർത്തകനും പുസ്തകവില്പനക്കാരനും ദേവ് തന്നെയായിരുന്നു. പുസ്തകശാലയിൽ ഒളിച്ചുവെച്ച ആയുധങ്ങളുടെ സൂക്ഷിപ്പുകാരനും. കല്പാത്തിലഹള അവിടത്തെ തമിഴ് ബ്രാഹ്മണരെ പ്രകമ്പിപ്പിച്ചു.

പിന്നീടത്തെ രംഗം കോഴിക്കോടാണ്. അവിടെ ആര്യസമാജത്തിന്റെ മലബാർ കേന്ദ്രം സ്ഥാപിക്കുകയും പുസ്തകങ്ങളും ലഘുലേഖകളും പ്രസിദ്ധീകരിക്കുകയും ചെയ്തുകൊണ്ട് *വേദബന്ധു* പ്രവർത്തിച്ചു. മലബാർ ലഹളയെപ്പറ്റി അക്കാലത്ത് അദ്ദേഹമെഴുതിയ ഹിന്ദി ലഘുലേഖയാണ് 'മലബാർമപ്പിളവിദ്രോഹ്'. തുടർന്ന് 'സന്ധ്യയും അഗ്നിഹോത്രവും' മുതലായ ചെറിയ പുസ്തകങ്ങളും 'സത്യാർഥപ്രകാശം' എന്ന ആര്യസമാജത്തിന്റെ പ്രമാണഗ്രന്ഥവും പ്രസിദ്ധപ്പെടുത്തി. സത്യാർഥപ്രകാശത്തിൽ പരിഭാഷകന്റെ പേര് വച്ചിരുന്നില്ല. അതുകൊണ്ട് പില്ക്കാലത്ത് ചിലർ, പരിഭാഷ തന്റേതാണ് എന്ന് പറഞ്ഞ് പൊങ്ങച്ചം ഭാവിച്ചിരുന്നു. ദയാനന്ദസരസ്വതിയുടെ നിർഭയവും യുക്തികുശലവുമായ ഇതര മതഖണ്ഡനങ്ങൾ മതകലഹമുണ്ടാക്കുമെന്ന കാരണം പറഞ്ഞ് ആ ഗ്രന്ഥം താമസിയാതെ നിരോധിക്കപ്പെട്ടു. ഇപ്പോൾ *വേദബന്ധു*വിന്റെ ആ പരിഭാഷയുടെ കോപ്പി എവിടെയെങ്കിലും ലഭിക്കുമോ എന്ന് സംശയമാണ്.

## വേദപഠനങ്ങൾ

വേദമന്ത്രങ്ങളുടെ വ്യാഖ്യാനത്തിൽ പണ്ടുതന്നെ വ്യക്തമായ രണ്ടു പദ്ധതിക്കാരുണ്ട്. ഒരു കൂട്ടരെ ഐതിഹാസികപക്ഷമെന്നും മറ്റേ കൂട്ടരെ നൈരുക്തികപക്ഷമെന്നും പറയാം. സായണനും മഹീധരനും മറ്റും ഐതിഹാസികപക്ഷത്ത് നിലയുറപ്പിച്ചപ്പോൾ ദയനന്ദസരസ്വതി നൈരുക്തികപക്ഷത്ത് ഉറച്ചു നില്ക്കുന്നു. ഇവരുടെ വ്യാഖ്യാനത്തിൽ അഹല്യയുടെ ജാരസംഗമം പോലെയുള്ള ഉദ്വേഗജനകമായ കഥകളൊന്നും കാണുകയില്ല. കുശാഗ്രസൂക്ഷ്മമായ യുക്തിയാണ് അവരുടെ ആയുധം. പക്ഷേ ഈശ്വരീയ പ്രകാശമെന്നപോലെ സത്യം കണ്ടെത്തിയതും അവർ തന്നെയാണ്. മഹർഷി അരവിന്ദൻ ഈ സത്യം മുക്തകണ്ഠം സമ്മതിച്ചിട്ടുണ്ട്. *"അനാദിയായ കാലം എന്നോ പൂട്ടി മുദ്രവച്ചുകളഞ്ഞ മുറിയുടെ താക്കോൽ കണ്ടെടുത്തത് ദയാനന്ദനാണ്. അടിയിൽ തളം കെട്ടി കിടന്ന ജലാശയത്തിന്റെ ഉറവുകൾ തുറന്നുവിട്ടത് അദ്ദേഹമാണ്"*(അരവിന്ദൻ).

ദയാനന്ദന്റെ വേദവ്യാഖ്യാനത്തെ മുൻ നിർത്തിക്കൊണ്ടാണ് *വേദബന്ധു* 'ഋഗ്വേദപ്രവേശിക' എഴുതിയത്. മഹാകവിവള്ളത്തോളിന്റെ പരിഭാഷയോടുള്ള വിപ്രതിപത്തി അദ്ദേഹം പരസ്യമായി മുമ്പുതന്നെ പ്രകടിപ്പിച്ചിട്ടുണ്ട്. സായണൈകശരണന്മാരായ കേരളബ്രാഹ്മണരുടെ പിറകേ വള്ളത്തോളും പോയല്ലോ എന്നായിരുന്നു അദ്ദേഹം ഖേദിച്ചത്. ആ വിഷയത്തെപ്പറ്റി 'അയ്യപ്പൻ' മാസികയിൽ (തിരുവനന്തപുരം) അദ്ദേഹം അനേകം ലേഖനങ്ങൾ എഴുതി പ്രസിദ്ധീകരിച്ചു. സന്ധ്യയും അഗ്നിഹോത്രവും (1949), പുരുഷസൂക്തം (വ്യാഖ്യാനം 1951), കഠോപനിഷദ്ഭാഷ്യം (1961), മുണ്ഡകോപനിഷദ്ഭാഷ്യം (1962), ഈശവാസ്യോപനിഷദ്ഭാഷ്യം (1965) ഇത്രയുമാണ് വേദ-വേദാന്ത സംബന്ധമായി അദ്ദേഹം രചിച്ച കൃതികൾ. സോമയാഗം, ഉപനിഷത്സാരസർവസ്വം, ശ്വേതാശ്വതര ഭാഷ്യം, നിരുക്തപ്രവേശിക ഇവ പ്രസിദ്ധീകരിച്ചിട്ടില്ലാത്ത* കൃതികളുടെ കൂട്ടത്തിലുണ്ട്.

## സാഹിത്യകൃതികൾ

വേദഗ്രന്ഥങ്ങളോടൊപ്പം കാവ്യമീമാംസയും അദ്ദേഹത്തെ ആകർഷിച്ചിരുന്നു. ലാഹോറിലും ഹോഷിയാർപൂരിലും താമസിച്ച കാലത്ത് മഹാപണ്ഡിതനായ ആചാര്യ വിശ്വബന്ധുശാസ്ത്രിയുടെ അന്തേവാസിത്വം അനുഭവിക്കാൻ *വേദബന്ധു*വിന് ഭാഗ്യമുണ്ടായി. അങ്ങനെയാണ് സാഹിത്യശാസ്ത്രത്തിലേക്ക് അദ്ദേഹം ആകൃഷ്ടനായത്. അതിന്റെ ഫലമായി കാവ്യകലയെപ്പറ്റി കാവശില്പം, അർഥവിജ്ഞാനം, ഭാരതീയ കാവ്യ ശാസ്ത്രസാരം, യവന കാവ്യതത്ത്വങ്ങൾ, അഭിനവഗുപ്തന്റെ രസസിദ്ധാന്തം, രസഭാരതി എന്നീ ഗ്രന്ഥങ്ങൾ നമുക്ക അദ്ദേഹം പ്രദാനം ചെയ്തു. (ഇവയിൽ പലതും രചിക്കുന്നതിന്റെ പിറകിൽ എന്റെ സൗഹൃദ പ്രേരിതമായ സമ്മർദം ഉണ്ടായിരുന്ന് എന്നത് സവിനയം ഓർമിക്കട്ടെ). പ്ലേറ്റോയുടെയും അരിസ്റ്റോട്ടിലിന്റെയും പരിഭാഷയിൽ അദ്ദേഹം ഗ്രീക്കു ഭാഷയിലുള്ള മൂലത്തെയാണ് മുഖ്യമായി ഉപാശ്രയിച്ചത്. ഇപ്പോൾ പ്രകാശിപ്പിക്കുന്ന 'താണ്ഡവ



ലക്ഷണം' എന്ന ഈ ഗ്രന്ഥം നാട്യശാസ്ത്രത്തിന്റെ നാലാമധ്യായത്തിന്റെ സുവിശദമായ പഠനമാണ്. 'രസഭാരതി' എപ്രകാരമാണോ നാട്യശാസ്ത്രത്തിലെ രസാധ്യായത്തിലെ അഭിനവഭാരതി സഹിതം വ്യാഖ്യാനിച്ചത്, അപ്രകാരം നൃത്താധ്യായത്തെ അഭിനവഗുപ്തന്റെ വ്യാഖ്യാനത്തോടും സ്വകീയഭാഷ്യത്തോടും കൂടി വിവരിക്കുകയാണ് ഇവിടെ ഗ്രന്ഥകാരൻ ചെയ്യുന്നത്. മറ്റൊരു മട്ടിൽ പറഞ്ഞാൽ ഇത് 'നൃത്തഭാരതി'യാണ്.

നാട്യശാസ്ത്രത്തിന്റെ ഒന്നാമധ്യായം നാട്യോല്പത്തിയുടെ ചരിത്രമാണല്ലോ. ആ ചരിത്രം തന്നെ രസകരമായ ഒരു നാടകമാണ്. ദേവന്മാർ അസുരന്മാരെ പരജയപ്പെടുത്തിയ കഥയാണ് ദേവസദസ്സിൽ അഭിനയിക്കപ്പെട്ടത്. സന്ദർഭം ഇന്ദ്രന്റെ ധ്വജോത്സവം. നാടകം ദേവന്മാരെ തൃപ്തിപ്പെടുത്തിയെങ്കിലും പ്രേക്ഷകരായുണ്ടായിരുന്ന അസുരന്മാരെ ക്ഷോഭാകുലരാക്കി. അവർ ബഹളമുണ്ടാക്കി. ഇന്നത്തെ സമ്പ്രദായമനുസരിച്ച് പറഞ്ഞാൽ ഒരു പാർട്ടിയുടെ നാടകമായിരുന്നു അവിടെ നടന്നത്. എതിർപാർട്ടി ബഹളമുണ്ടാക്കി. ദേവേന്ദ്രൻ എന്ന പോലീസ് മേധാവി എതിരാളികളെ തല്ലി ഓടിക്കുകയും ചെയ്തു.

മണ്ഡപവിധി എന്ന രണ്ടാമധ്യായം നാട്യഗൃഹനിർമാണ വിവരണമാണ്. വികൃഷ്ടം, ചതുരശ്രം, ത്ര്യശ്രം എന്ന് മൂന്നു വിധത്തിലുണ്ട് നാട്യഗൃഹങ്ങൾ. ഇതിന്റെയെല്ലാം കൃത്യമായ അളവുകളുമുണ്ട്. നടന്റെ മുഖം വ്യക്തമായി കാണാൻ കഴിയണമെന്നും ശബ്ദം വ്യക്തമായി കേൾക്കാൻ കഴിയണമെന്നും മറ്റുമുള്ള വിശദാംശങ്ങൾ വളരെ നിഷ്കർഷയോടെയാണ് ആചാര്യൻ അതിൽ വിവരിക്കുന്നത്. അങ്ങനെ നിർമിക്കുന്ന നാട്യഗൃഹമാണ് സർവലക്ഷണസമ്പന്നമായ നാടകശാല.

മൂന്നാമധ്യായം രംഗപൂജയാണ്. ദേവദേവനായ മഹാദേവൻ മുതൽ ബ്രഹ്മാവ്, വിഷ്ണു, ലക്ഷ്മി, സരസ്വതി, സൂര്യചന്ദ്രന്മാർ, അഗ്നി, മിത്രാവരുണൻ എന്നീ ദേവീദേവന്മാരെ മാത്രമല്ല, നാട്യത്തിനു വിഘ്നമുണ്ടാക്കിയേക്കാവുന്ന അസുരരക്ഷോഗണത്തെയും വന്ദിച്ചിട്ടു വേണം നാടകമാരംഭിക്കാൻ. ദേവതകൾക്ക് നാനാഭോജനങ്ങളോട്ടു കൂടിമന്ത്രസംശുദ്ധമായ ബലി സമർപ്പിക്കണം. ബലിയിൽ പ്രമാദം വന്നാൽ പ്രായശ്ചിത്തവും ചെയ്യണം. നാടകം പരിപാവനമായ ഒരനുഷ്ഠാനമെന്നാണ് ഇതിന്റെ അർഥം.

നാട്യശാസ്ത്രത്തിന്റെ നാലമധ്യായമാണ് 'താണ്ഡവലക്ഷണം, ശിവൻ തണ്ഡുവിനെക്കൊണ്ടാണ് ഉപദേശിപ്പിക്കുന്നത്. അങ്ങനെ താണ്ഡവം എന്ന പേരു വന്നു.

ഹസ്ത പാദ സമായോ ഹോ

നൃത്തസ്യകരണം ഭവേത്. (നാട്യശാസ്ത്രം 4.21)

കൈകാലുകൾ വേണ്ടതുപോലെ യോജിപ്പിച്ച പ്രവർത്തിക്കുന്നതിനാണ് 'കരണം' എന്നു പറയുന്നത്. കരണങ്ങൾ 108 ആണ്. കൂടാതെ 32 അംഗഹാരങ്ങളും ഉപദേശിക്കപ്പെടുന്നു. തുടർന്ന് നാലുതരം രേചകങ്ങൾ ആനുഷംഗികമായി ഗീതവാദ്യപ്രയോഗങ്ങളും ലാസ്യവും വിവരിക്കപ്പെട്ടു. ഈ അധ്യായം തികച്ചും സാങ്കേതികമാണെന്ന് പറയേണ്ടതില്ലല്ലോ. കരണചരണങ്ങളെ ഏതെല്ലാം പ്രകാരത്തിൽ വളച്ചും തിരിച്ചും വിന്യസിക്കാമെന്നും ആ വിന്യാസങ്ങൾകൊണ്ട് എപ്രകാരം അത്യന്തവൈചിത്ര്യമാർന്ന രൂപചാരുത സൃഷ്ടിക്കാമെന്നും പുരാതന ഭാരതീയരെപ്പോലെ അഗാധമായി ചിന്തിച്ചിട്ടുള്ള ജനത മറ്റെവിടെയുമുണ്ടെന്ന് തോന്നുന്നില്ല. ഓരോ കരണത്തിനും അർഥപൂർണമായ പേരുകൾ എത്രമാത്രം സൂക്ഷ്മമായ പരിചിന്തനം ആ നാമകരണത്തിന്റെ പിറകിൽ നടന്നിട്ടുണ്ട് എന്ന് നാം അദ്ഭുതത്തോടെ ഓർമിക്കുന്നു. ഭുജങ്ഗത്രാസിതം എന്നാണ് 24-ാമത്തെ കരണത്തിന്റെ പേര്. പാമ്പിനെക്കണ്ട് പേടിച്ചതു പോലെയാണ് ആ നില്പ്. ആ കരണത്തിന്റെ ചിത്രം നോക്കിയാൽ അതു എത്രമാത്രം അർഥവത്താണെന്നു മനസ്സിലാകും. ഗരുഡപ്ലുതകം, ഗൃധ്രാവലീനകം, മയൂരലളിതം, വൃഷഭക്രീഡിതം ഇങ്ങനെ ഓരോ കരണത്തെപ്പറ്റിയും ചിന്തിക്കുമ്പോൾ പക്ഷിമൃഗാദികളുടെ സവിശേഷചലനത്തിന്റെ ഭംഗിയെ ആചാര്യൻ എത്ര മനോജ്ഞകമായി പകർത്തിയിരിക്കുന്നു എന്നു കാണാം. അനുകരണശീലനായ മനുഷ്യന് ആനന്ദപ്രദമാണ് ഈ വിനോദം. പ്രാണിലോകത്തെ മുഴുവൻ നടൻ നൃത്തമണ്ഡപത്തിലേക്ക് ആവാഹിക്കുകയാണ് ചെയ്യുന്നതെന്നും വ്യാഖ്യാനിക്കാം. ഇന്നു നവീന രംഗവേദിയിൽ കാണുന്ന ഭരതനാട്യവും കഥകളിയും കഥക് നൃത്തവും മണിപ്പൂരിയും എല്ലാം ഭരതമുനിയുടെ നാട്യശാസ്ത്രത്തിൽ നിന്ന് ഉത്പന്നമായതുതന്നെ.

വിജ്ഞാനഭിക്ഷുവായിരുന്ന പണ്ഡിത വേദബന്ധുവിന്റെ അന്വേഷണവ്യഗ്രതയും ക്ലേശസഹിഷ്ണുതയും അസാധാരണമായിരുന്നു. ഈ ഗ്രന്ഥം രചിക്കുന്നതിന് മുമ്പ് പലരുമായി ചർച്ചകൾ നടത്തിയിട്ടുണ്ടെന്ന് എനിക്കറിയാം. മാത്ര



മല്ല, ചിദംബരം ക്ഷേത്രത്തിലെ ശിലാശില്പങ്ങൾ സൂക്ഷ്മമായി നോക്കി കണ്ടിട്ടുമുണ്ട്. സംഗീതനാടക അക്കാദമിയിലെ പണ്ഡിതന്മാരുമായി ചർച്ച ചെയ്തതിനെപ്പറ്റി അദ്ദേഹം ഒരിക്കൽ എനിക്കെഴുതിയ ഒരുകത്തിലെ ചില ഭാഗങ്ങൾ ഉദ്ധരിക്കട്ടെ:- "നൃത്തം വെറും താളം ചവുട്ടുക മാത്രമല്ലെന്നും പദാർഥാനുസന്ധാനാദിയായവയുമായി അതിനു ബന്ധമില്ലെന്നുമുള്ള ധാരണ ശരിയല്ലെന്നായിരുന്നു എന്റെ പ്രമേയം. നൃത്തവും നാട്യവും അന്യോന്യം സമാനതയോ യോജിപ്പോ ഇല്ലാത്ത മൂന്നു സ്വതന്ത്രകലകളാണെന്ന ആചാര്യന്മാരുടെ ധാരണ ശരിയാണോ? ഇതായിരുന്നു മുഖ്യ ചർച്ചാവിഷയം. മൂന്നും അഭിനയമാകയാൽ അഭിന്നമല്ലെന്ന് ഞാൻ പറഞ്ഞു." *താണ്ഡവം ലാസ്യ മേദത് ദ്വയം ദ്വേധാനിഗദ്യതേ ലാസ്യം തു സുകുമാരം മകരധ്വജസംവർധകം വീരേ രസേ മഹോത്സവേ പുരുഷോ യത്ര നൃത്യതേ രൗദ്ര ഭാവ രസോത്പത്തിഃ തത് താണ്ഡവമിതിസ്മൃതം"* ഈ ശ്ലോകങ്ങൾ (ഭാരതാർണവം) ഉദ്ധരിച്ച് ഞാൻ നൃത്തം ഭാവപ്രദർശനമാണെന്ന് സ്ഥാപിച്ചപ്പോൾ ആ വന്ദ്യരായ പണ്ഡിതന്മാർ (ദൊരസ്വാമി അയ്യങ്കാർ മുതലായവർ) എന്റെ അഭിപ്രായം ശരിവെച്ചു. '*മകരധ്വജസംവർധകം*' എന്നു പറഞ്ഞിരിക്കുന്നതിനാൽ നൃത്തം ശൃംഗാരരസ പ്രധാനമാണെന്നും ഞാൻ അഭിപ്രായപ്പെട്ടു. എന്റെ കൈവശമുള്ള സ്കെച്ച് ഓരോന്നും അവർ പരിശോധിച്ചു. 98 ശതമാനവും ശരിയാണെന്ന് അവർ പറഞ്ഞു."

(വേദബന്ധു 13-10-1985)

നാട്യശാസ്ത്രത്തെപ്പറ്റിയാണെഴുതുന്നതെന്ന ബോധമാണ് അദ്ദേഹത്തെ സംഗീതനാടക അക്കാദമിയിലെത്തിച്ചത്. ചുരുക്കത്തിൽ ഈ ഗ്രന്ഥത്തിന്റെ പിറകിലും പാണ്ഡിത്യം മാത്രമല്ല, ധാരാളം പരിശ്രമവും ഉണ്ട്.

മലയാളത്തിൽ നേരത്തെ കരണവിവരണങ്ങളെഴുതിയ ചില ലഘുഗ്രന്ഥങ്ങൾ നമുക്കു ലഭിച്ചിട്ടുണ്ട്. അവയെല്ലാം നൃത്തഗുരുക്കന്മാരുടെയും കളിയാശാന്മാരുടെയും രചനകളാണ്. ആട്ടപ്രകാരങ്ങളെന്ന നിലയ്ക്ക് അവ പ്രയോജനകരം തന്നെ. എന്നാൽ ആചാര്യനായ ഭരതന്റെയും വ്യാഖ്യാനചക്രവർത്തിയായ അഭിനവഗുപ്തന്റെയും വിചാരധാരയെ തദ്രൂപമായി അവതരിപ്പിക്കാൻ ഇന്നുവരെ മറ്റൊരു പണ്ഡിതനും തയ്യാറായിട്ടില്ല. *വേദബന്ധു* ചെയ്തത് അതാണ്. ഇത് പണ്ഡിതന്മാർക്ക് ആസ്വാദ്യമായിരിക്കെത്തന്നെ നർത്തകർക്ക് ഉത്തമ മാർഗദീപവുമായിത്തീരും. ദരിദ്രമായ നമ്മുടെ നാട്യശാസ്ത്ര ചർച്ചക്ക് ഒരു വലിയ മുതൽക്കൂട്ട്. 10-06-1996

## പഞ്ചമഹായജ്ഞങ്ങൾ

നിത്യകർമം അഞ്ചാണ്. അവയ്ക്കു മഹായജ്ഞമെന്നു പേർ കൊടുത്തിരിക്കുന്നു. ശതപഥബ്രാഹ്മണത്തിൽ (10.5.6.1.) പറയുന്നു. മഹായജ്ഞങ്ങൾ അഞ്ചേയുള്ളൂ. അവ വലിയ യാഗങ്ങൾ പോലെയാണ്. ഭൂതയജ്ഞം, മനുഷ്യയജ്ഞം, പിതൃയജ്ഞം, ദേവയജ്ഞം, ബ്രഹ്മയജ്ഞം ഇവയാണ് പഞ്ചമഹായജ്ഞങ്ങൾ. യജ്ഞശബ്ദത്തിന്റെ നിഷ്കൃഷ്ടമായ അർഥം വെറും യാഗമെന്നല്ല. 'യജ്ഞോവൈവിഷ്ണുഃ' എന്ന ശതപഥവചനം പ്രമാണമാക്കിക്കൊണ്ട് ശങ്കരാചാര്യർ യജ്ഞമെന്നതിനർഥം ഈശ്വരനാണെന്നും, യജ്ഞത്തിനായി കർമം ചെയ്യുക എന്നാൽ ഈശ്വരനുവേണ്ടി കർമം ചെയ്യുകയാണെന്നും തീരുമാനിക്കുന്നു. മഹർഷി ദയാനന്ദസരസ്വതിയുടെ ഉപദേശമനുസരിച്ച്, യജ്ഞത്തിന്റെ പൂർണമായ അർഥം ഇതുകൊണ്ടു സ്പഷ്ടമാകുന്നില്ല. യജ്ഞത്തിൽ ദേവപൂജയും, യോജിപ്പും, ത്യാഗവും അന്തർഭവിക്കുന്നു. ഭൗതികദേവതകൾ എത്ര വമ്പിച്ച യജ്ഞമാണ് രചിച്ചിരിക്കുന്നതെന്നു നോക്കുക. സൂര്യൻ നിരന്തരം നടത്തുന്ന യജ്ഞമല്ലേ ജഡജഗത്തിനും ചേതനജഗത്തിനുമൊന്നുപോലെ ജീവനദാനം ചെയ്യുന്നത്? ലോകത്തിൽ സസ്യങ്ങളും വനസ്പതിയും വളരുവാൻ സഹായിക്കയും ചരാചരങ്ങൾക്കു ആവശ്യമുള്ള പാനീയം കൊടുക്കയും ചെയ്യുകയാണ് ജലത്തിന്റെ യജ്ഞം. ഇപ്രകാരം വായുവും അഗ്നിയും അന്തരീക്ഷവുമെല്ലാം അതായതിന്റെ കർമങ്ങൾ അനുഷ്ഠിച്ചുവരുന്നു. ബ്രഹ്മാണ്ഡത്തിൽ നടന്നുവരുന്ന ഈ പൂജയും, യോജിച്ചുള്ള കർമവും, പരോപകാരാർഥം ത്യാഗവുമാണ് മഹായജ്ഞം. ഈ മഹായജ്ഞം രചിച്ചിരിക്കുന്ന ദേവാധിദേവനായ വിഷ്ണു ഓരോ പരമാണുവിലും വ്യാപിച്ചിരുന്നുകൊണ്ട് എല്ലാം നടത്തുന്നു. അതിനാൽ, സർവവ്യാപകനായ വിഷ്ണു സ്വയം യജ്ഞസ്വരൂപിയും, അദ്ദേഹത്തിന്റെ ജഗത്ത് യജ്ഞവുമാകുന്നു. അദ്ദേഹത്തെ പ്രാപിക്കാനിച്ഛിക്കുന്നവനെ യജ്ഞരൂപിയായി മാറ്റാനുള്ള സാധനയാണ് യജ്ഞകർമം.



| അവതാരിക
| ശൂരനാട്ടു കുഞ്ഞൻപിള്ള

| ആമുഖം
| എസ്. ഗുപ്തൻനായർ

# കാവ്യശില്പം

ഹോരെസിന്റെ എല്ലാ അഭിപ്രായങ്ങളും സുവിശദമായ ഒരു മനസ്സിന്റെ പ്രകാശനമാണ് - ഒരിക്കലും സമനിലതെറ്റാത്ത ഒരു ഉപദേഷ്ടാവ്.

## അവതാരിക

ശൂരനാട്ടു കുഞ്ഞൻപിള്ള

വിദ്യാസമുപാസനകൊണ്ടും സാംസ്കാരിക പ്രവർത്തനങ്ങൾ കൊണ്ടും ബഹുമതി നേടിയിട്ടുള്ള പണ്ഡിതനും ഗവേഷണകുശലനും ആയ എന്റെ മാന്യസുഹൃത്ത് ശ്രീ *വേദബന്ധു* അവർകൾ,നമ്മുടെ സാഹിത്യനിരൂപണ വിഭാഗത്തിന് നല്കുന്ന രണ്ടാമത്തെ വിശിഷ്ടസംഭാവനയാണ് കാവ്യശില്പം എന്ന ഈ പ്രബന്ധം. പുരാതന യവനാചാര്യപ്രമുഖനായ അരിസ്റ്റോട്ടിലിന്റെ വിശ്വവിഖ്യാതമായ സാഹിത്യനിരൂപണകൃതിയുടെ (പോയറ്റിക്സ്) മലയാള വിവർത്തനമാണ് അദ്ദേഹത്തിന്റെ ആദ്യ സംഭാവന. യൂറോപ്പിന്റെ സംസ്കാര പ്രവാഹത്തിന് ഉറവിടമായ ഗ്രീസിൽനിന്ന് ആ സംസ്കാര സ്രോതസ്സിന് വിസ്തൃതി ലഭിച്ച റോമാസാമ്രാജ്യത്തിന്റെ ആസ്ഥാനത്തിലേക്ക് കടന്നിരിക്കുകയാണ് കാവ്യശില്പമെന്ന ഈ രണ്ടാമത്തെ കൃതിയിലൂടെ ശ്രീ. *വേദബന്ധു*. സാമ്രാജ്യമഹിമയുടെ അത്ഭുതവിഭൂതി കൊണ്ട് വിശ്വോന്നതമായി ശോഭിച്ച റോമാ നഗരത്തിന്റെ സുവർണ്ണ ദശയായിരുന്നു, ആഗസ്റ്റസ് ചക്രവർത്തിയുടെകാലം. (ക്രിസ്തുവിന് മുമ്പ് 1-ാം ശതകം) അന്ന് ചക്രവർത്തിയുടെ പ്രീതിയും ലത്തീൻ ഭാഷയിലെ കവീശ്വരന്മാരിൽ അഗ്രിമനായി ശോഭിച്ച, വെർജിലിന്റെ സൗഹൃദവും സമ്പാദിച്ച്, ഗ്രീക്ക് ലത്തീൻ ഭാഷകളിൽ അത്ഭുതാവഹമായ പാണ്ഡിത്യവും രചനാവൈദഗ്ധ്യം പ്രകാശിപ്പിച്ച്,ബഹുരൂപത്തിലുള്ള സാഹിത്യകൃതികളുടെ സൃഷ്ടി കൊണ്ട് അനശ്വര യശസ്സ് സമാർജിച്ച ഹൊറേസ്സിന്റെ, ക്വിന്റസ് ഫൊറേഷിയസ് ഫ്ളക്സ് എന്ന മഹാന്റെ സാഹിത്യനിരൂപണ ചിന്തകൾ ഉൾകൊള്ളുന്ന ആർസ് പൊയെതിക എന്ന കൃതിയാണ് കാവ്യശില്പം എന്ന രൂപത്തിൽ ശ്രീ *വേദബന്ധു* അവർകൾ ഇപ്പോൾ നമ്മുടെ ഭാഷയിലേക്ക് അവതരിപ്പിക്കുന്നത്. ഇന്നേക്ക് രണ്ടായിരം സംവൽസരങ്ങൾ പിന്നിലേക്ക്-ഭാരതത്തിൽ നിന്നു വളരെ അകലെ കിടക്കുന്ന യൂറോപ്പിലേക്ക്-സാഹിത്യചിന്താമാർഗത്തിലൂടെ ശ്രീ *വേദബന്ധു*വിനോടൊത്തു പോകുകയാണ് നാം. ക്രിസ്തുവിനു മൂന്നു നൂറ്റാണ്ടുകൾക്ക് മുമ്പ് (ക്രി മു 384-322) യവന ദേശത്തെ സാഹിത്യസിദ്ധാന്തങ്ങൾ എന്തെന്ന് അരിസ്റ്റോട്ടിലിന്റെ കൃതിയിലൂടെ പ്രകാശിപ്പിച്ചശേഷം, ആ യവനചിന്തകൾപിന്നെ ഒരു രണ്ടു നൂറ്റാണ്ട് കഴിഞ്ഞ റോമായിൽ സിദ്ധിച്ച വികാസത്തെ നോക്കികാണുന്ന കൗതുകത്തോടെയാണ് ശ്രീ *വേദബന്ധു* ഹോറേസിന്റെ (കി മു65-08) ആർസ്പൊയറ്റിക എന്ന കൃതിയിലേക്ക് കടന്നിരിക്കുന്നത്. മറ്റു പല മണ്ഡലങ്ങളിലും എന്ന പോലെ കാവ്യാനുശാസനത്തിലും പരമോന്നതി നേടിയ ഭാരതീയ പാരമ്പര്യത്തിൽ തികച്ചും അഭിമാനമുള്ള ശ്രീ *വേദബന്ധു* ഈ വിഷയത്തിലുള്ള പ്രാചീന പാശ്ചാത്യ ചിന്തകളെ നമ്മുടെ ഭാഷയിലേക്ക് അവതരിപ്പിക്കാൻ ചെയ്യുന്ന ശ്രമം അദ്ദേഹത്തിന്റെ ഹൃദയവിശാലതയുടെയും സാംസ്കാരബോധത്തിന്റെയും പ്രസ്പഷ്ടസാക്ഷ്യമാണ്. ആ നിലയ്ക്കും നമ്മുടെ നിരൂപണ ശാഖയ്ക്ക് കിട്ടുന്ന ഒരു വിലപ്പെട്ട സംഭാവനയെന്ന പ്രകാരത്തിലും ഞാൻ ഈ കൃതിയെ സന്തോഷപുരസ്സരം സ്വാഗതം ചെയ്യുന്നു.

സാഹിത്യത്തിന് ബഹുമാനമായ വികാസം സിദ്ധിച്ചിട്ടുള്ള ഈകാലത്ത് ഇന്നേക്ക് രണ്ടായിരം വർഷങ്ങൾക്ക് മുമ്പ് ഒരു സാഹിത്യകാരൻ തന്റെ ചില സാഹിത്യചിന്തകളെ ആവിഷ്കരിച്ച ഒരു ലഘുകവിതയ്ക്ക് നിരൂപണശാസ്ത്രപദവിയിൽ പ്രവേശിക്കാൻ എന്താണ് അവകാശം എന്ന് സാധാരണക്കാർ സംശയിച്ചേക്കാം.അതിനുപുറമേ അലങ്കാരശാസ്ത്രത്തിൽ പല വിശിഷ്ട



പ്രസ്ഥാനങ്ങളും സിദ്ധാന്തങ്ങളും പുഷ്ടിപ്രാപിച്ചിട്ടുള്ള ഭാരതത്തിൽ ഇത്തരം കൃതികൾക്ക് ചരിത്രപരമായ നിലയിൽ അല്ലാതെ അംഗീകാരത്തിനു അർഹതയുണ്ടോ എന്നും ചോദിച്ചേക്കാം. പ്രഥമദൃഷ്ടിയിൽ ശരിയെന്ന് തോന്നാവുന്ന ഈ ചോദ്യങ്ങൾക്ക് അല്പമൊന്ന് മനസ്സിരുത്തി ഉത്തരം ആരായുമ്പോൾ ഹോറെസ്സിന്റെ കൃതിയുടെ പ്രയോജനവും മഹത്വവും സംശയച്ഛേദകമായി വെളിപ്പെടുന്നതാണ്. രണ്ടായിരം വർഷംകൊണ്ട് സാഹിത്യ നിരൂപണപരമായി ഉണ്ടായ നേട്ടങ്ങൾ അത്ഭുതാവഹമത്രേ. ഭാരതീയരുടെ അലങ്കാരശാസ്ത്രവും രസം, ധ്വനി തുടങ്ങിയുള്ളവയെപ്പറ്റിയുള്ള മഹാസിദ്ധാന്തങ്ങളും അത്യഭിമാനഹേതുകങ്ങൾ തന്നെ. എന്നാൽ ഇന്നേക്ക് രണ്ടായിരം സംവൽസരം മുമ്പ് യൂറോപ്പിൽ ജീവിച്ചിരുന്ന ഹൊറെസ്സിന് ഈ വിഷയത്തെപറ്റിയുണ്ടായിരുന്ന ചിന്തകൾ ഇന്നോളം മാറ്റം കൂടാതെ നില്ക്കുന്നു എന്നുള്ളത്, മുൻപറഞ്ഞ വസ്തുതകളെക്കാൾ അത്ഭുതാവഹമല്ലെ? സാഹിത്യകാരനും കവിയും കലാരസികനും, സഹൃദയനും, ചിന്തകനും ജീവിത നിരീക്ഷണകുതുകിയും ഒക്കെ ആയിരുന്ന ഹോറെസ് സാഹിത്യപരമായി തനിക്ക് ഉണ്ടായിരുന്ന പ്രധാനപ്പെട്ട ചിന്തകളെ രേഖപ്പെടുത്താൻ പിസോകൾക്കായുള്ള സന്ദേശം എന്ന രൂപത്തിൽ എഴുതിയിട്ടുള്ള ഒരു ലഘുകൃതിയാണ് ഇത് എന്ന് ആവർത്തിച്ച് പറയണം. പൂർണമായ ഒരു ശാസ്ത്രപ്രബന്ധമായിട്ടല്ല, അദ്ദേഹം തന്റെ കൃതിയെ സങ്കല്പിച്ചിട്ടുള്ളതെന്ന് സാരം. എങ്കിലും തന്റെ സുദൃഢമായ സാഹിത്യ വിജ്ഞാനത്തിൽ നിന്നും, സാഹിത്യ രചനയിലൂടെ നേടിയ പരിചയത്തിൽ നിന്നും തനിക്ക് അനുഭവപ്പെട്ട തത്ത്വങ്ങളും താൻ കൈകൊണ്ട സിദ്ധാന്തങ്ങളും സാഹിത്യ മാർഗത്തിൽ സഞ്ചരിക്കുന്നവർക്കു പ്രയോജനപ്പെടുമാറു സത്യസന്ധതയോടെ രേഖപ്പെടുത്തുകയായിരുന്നു. ഹോറെസ് ചെയ്തത്. കാലദേശങ്ങളെ അതിവർത്തിക്കുന്ന ഭാവം കലയ്ക്ക് ഉള്ളതുകൊണ്ട് കലാമൂല്യങ്ങളെപ്പറ്റിയുള്ള ചിന്ത അപൂർണമായിരുന്നാൽ പോലും കാലദേശങ്ങളെ അതിജീവിക്കുമല്ലോ. ആ തത്ത്വം സുതരാം വ്യക്തമാക്കുകയാണ് ഹൊറെസ്സിന്റെ ഈ പ്രബന്ധം ചെയ്യുന്നത്. ഇന്നും ലോകത്തിന്റെ ഏതൊരു ഭാഗത്തും ഏതൊരു സാഹിത്യ ചിന്തകനും പറയാവുന്നതരത്തിലാണ ഇതിലെ ചിന്തകൾ അധികവും. എന്നുതന്നെയല്ല ഇതിൽ ഉൾകൊള്ളുന്ന ചിന്തകൾ-അവയിൽ ചിലത് നമുക്കു സ്വീകാര്യമല്ലെന്നിരുന്നാലും പഴകി അപ്രസക്തമായിപ്പോയെന്നോ, അവയ്ക്ക് ഇന്ന് വിലയില്ലെന്നോ ആർക്കും പറയാമെന്ന് തോന്നുന്നില്ല. ചുരുക്കത്തിൽ സാഹിത്യത്തിന് അത്ഭുതകരമായ വികാസം വരികയും അതു് അനുസരിച്ച് പല ദേശങ്ങളിലും പല സിദ്ധാന്തങ്ങൾ ഉടലെടുക്കുകയും ഉണ്ടായിട്ടുണ്ടെങ്കിലും സാഹിത്യത്തിന്റെ രൂപം, ഭാവം, പ്രതിപാദനം, ലക്ഷ്യം തുടങ്ങിയ അംശങ്ങളിൽ എല്ലാം പണ്ടേക്കു പണ്ടേയുള്ള സിദ്ധാന്തങ്ങൾ തന്നെ വളരെയൊന്നും മാറാതെ നിലനില്ക്കുന്നുവെന്നുള്ളത് സ്മരണീയമാണ്. അതിനാൽ സാഹിത്യചരിത്രകൃതികൾക്ക് മാത്രമല്ല സാഹിത്യരചയിതാക്കൾക്ക് പ്രചോദനവും മാർഗദർശനവും നല്കാൻ പര്യാപ്തമാണ് ഹൊറെസുവിന്റെ ഈ കൃതി. സങ്കുചിതമായ അഭിമാനസീമകളെ തകർത്ത് വിശാലമായ ലോകസാംസ്കാരമണ്ഡലത്തിലേക്ക് നമ്മുടെ കാഴ്ച്ചപ്പാടു മെച്ചപ്പെടുത്താനും ഒക്കെ ഇതുപോലുള്ള കൃതികൾ വളരെ അധികം പ്രയോജനപ്പെടും.

കലാമൂല്യങ്ങളിലേക്ക് കണ്ണോടിക്കുന്ന ഹോരെസിന്റെ ഭാഷണങ്ങൾ യവനചിന്തകളിൽ കൂടിയും റോമിന്റെ വീക്ഷണരീതികളിൽ കൂടിയും രൂപം കൊണ്ടതാണെങ്കിലും, അവ ഭാരതീയചിന്തകളോടും സാദൃശ്യം വഹിക്കുന്ന എന്നുള്ളത് നമുക്ക് സന്തോഷം ഉളവാക്കുന്ന വസ്തുതയാണ്. അലങ്കാരം, രീതി, രസം, ധ്വനി തുടങ്ങിയ ഭാരതീയ നിരൂപണപ്രസ്ഥാനങ്ങളെ പറ്റിയല്ല ഇവിടെ സൂചിപ്പിക്കുന്നത്. അതിലും കൂടുതൽ മൗലികങ്ങളായ ചിന്തകളെപ്പറ്റിയാണ്. പരിഭാഷകർത്താവ് തന്നെ പ്രസ്താവനയിൽ ഗ്രന്ഥത്തിന്റെ ഉള്ളടക്കത്തെപ്പറ്റി നിപുണമായി ചർച്ച ചെയ്തതിൽ നിന്നു ഇവിടെ സൂചിപ്പിക്കാൻ ഉദ്ദേശിക്കുന്ന കാര്യങ്ങൾ മനസ്സിലാക്കാം. എങ്കിലും സ്വാദ് അറിയാൻ മാത്രം ഹോരെസ്സിന്റെ ചിന്താധാരയുടെ ചില ചില ബിന്ദുക്കൾ നമുക്കു പരിശോധിക്കാം.

പ്രകൃതിക്ക് നിരക്കാത്ത കവികല്പന കവിതാസ്വാതന്ത്ര്യത്തിന്റെ പേരിൽ കൈകൊള്ളാവുന്നതല്ല. വലിയ വാഗ്ദാനകോലാഹലത്തോടുകൂടി തുടങ്ങുന്ന കലാകാരന്മാർ മേന്മയൊന്നും കാണിക്കാതെ വിരമിക്കുന്നതു് കഷ്ടമാണ്. അർഥ സ്ഫുടതയില്ലാതെ പ്രതിപാദനം ആശാസ്യമല്ല. അങ്ങിങ്ങ് അല്പമായ സൗന്ദര്യാംശം പ്രകാശിപ്പിച്ച് വളരെ കൂടുതൽ വൈകൃതി ഉൾക്കൊള്ളുന്ന കലാസൃഷ്ടി അപഹാസ്യവുമാണ്. കലാകാരൻ സ്വന്തം ശക്തിക്കനുസരണമായി കാവ്യരചന ചെയ്യണം കലാവിലാസത്തെ ഔചിത്യപൂർവം പ്രകാശിപ്പിക്കണം.



സാഹിത്യത്തിന്റെ ബാഹ്യരൂപമായ പദത്തെ വിവേചനാപൂർവം തിരഞ്ഞെടുത്ത് പ്രയോഗിക്കണം. ഒരു മരത്തിലെ ഇലകൾ എന്നപോലെ ഭാഷയിൽ വാക്കുകൾ കൊഴിഞ്ഞുപോകും വീണ്ടും കിളിർത്തുവരുകയും ചെയ്യുന്നതാണ്. അതിനാൽ നിലവിലിരിക്കുന്ന പ്രയോഗമാണ് വാക്കുകളെ തിരഞ്ഞെടുക്കുന്നതിൽ പ്രമാണം. രാജാക്കന്മാരെയും യുദ്ധവീരന്മാരെയും നായകന്മാരാക്കിയ ഇതിഹാസം ഹോമർ അവതരിപ്പിച്ചു. വിലാപകാവ്യങ്ങൾ, വ്യക്തികളുടെ വിയോഗദുഃഖത്തിൽ നിന്നും ഉടലെടുത്തു പ്രചരിച്ചു. രംഗപ്രദർശനത്തിലുള്ള ദൃശ്യസാഹിത്യം ക്രിയാംശത്തെ പ്രധാനമാക്കി പാത്രങ്ങളുടെ സംഭാഷണ രൂപത്തിൽ രൂപം കൊണ്ടു. അനുരാഗാദിവിഷയങ്ങളിൽ നിന്ന് ലഘു കവിതാ രൂപത്തിലുള്ള സ്വച്ഛന്ദഗാനങ്ങൾ ഉളവായി. ഇവയുടെ ഒന്നും നിയമങ്ങൾ അറിയാതെ അജ്ഞതയും അഹന്തയും വച്ചു പുലർത്തുന്നവരെയും കവികളായി ബഹുമാനിക്കുന്നത് വിചിത്രമല്ലേ? പ്രഹസനരൂപത്തിലുള്ള നാടകകൃതികളും ദുരന്തനാടകരൂപത്തിലുള്ള പ്രൗഢകൃതികളും എല്ലാം ഹൃദയസ്പർശകമായിരുന്നാലെ വിജയിക്കൂ. കഥാപാത്രത്തിന്റെ സുഖദുഃഖാനുഭൂതികൾ പ്രേക്ഷകനിലേക്ക് പകരുന്നതാണ രസഹേതു. ഈ മർമം അനുസരിച്ച് വേണം നാടകരചന ചെയ്യാൻ. പാത്രസൃഷ്ടിയിൽ പ്രകൃതിയെയും അനുഭവത്തെയും പ്രമാണമാക്കണം. നൂതനകഥകളെയും പാത്രങ്ങളെയും അവതരിപ്പിക്കുന്നവർ അതിൽ ഉത്കർഷം നേടാൻ ശ്രമിക്കണം. എന്നാൽ പ്രസിദ്ധിയുള്ള ഒരു കഥയെടുത്ത് ഭംഗിയായി കൈകാര്യം ചെയ്യുന്നതായിരിക്കും കൂടുതൽ എളുപ്പവും അധികം മെച്ചവും എങ്കിലും പദാനപദതർജമപോലെയുള്ള അനുകരണം മോശമാണ്. മല എലിയെ പ്രസവിക്കുന്ന തരത്തിലുള്ള യത്നമാണ് പലരും ചെയ്തു കാണുന്നത്. ക്ഷണികപ്രഭയിൽ നിന്ന് ധൂമപടലത്തിലേക്ക് മറയുന്ന രീതിയല്ല ധൂമകാളിമയിൽ നിന്നും മഹാതേജസ്സ് ഉദിച്ചു പ്രസരിക്കുന്ന രീതിയിൽ ആയിരിക്കണം കലാകാരന്റെ പ്രയത്നം. വലിയ പ്രതീക്ഷകൾ ഉളവാക്കികൊണ്ടു് അത്ഭുതം സൃഷ്ടിക്കാൻ കഴിയണം. വാസ്തവവും കല്പനയും സമുചിതമായി സമ്മേളിച്ച് കവിതയെ സമ്മോഹനമാക്കണം. പ്രേക്ഷകന്മാരുടെ പ്രായഭേദമനുസരിച്ചുള്ള രുചിഭേദങ്ങൾ കണക്കിലെടുക്കണം. രംഗത്തിൽ പ്രദർശിപ്പിക്കുന്നവപോലെ സംഭാഷണത്തിൽ പറയുന്നതു രംഗസ്ഥിതരുടെ മനസ്സിൽ പതിയുന്നതല്ലാ എന്ന് ഓർക്കണം, എങ്കിലും രംഗത്തിൽ പ്രദർശിപ്പിച്ചു കൂടാത്ത പല സംഗതികളും ഉണ്ടു്. ആപ്രകാരമുള്ള സംഗതികൾ പ്രദർശിപ്പിക്കാതെ പാത്രങ്ങളുടെ സംഭാഷണങ്ങളിൽ ചേർക്കുന്നതാണ് മെച്ചം. അഞ്ച് അങ്കങ്ങൾ ചേർക്കുന്നതാണ് നാടകത്തിന് സമുചിതമായ വിഭാഗകല്പന. ദേവതകളെ അത്യാവശ്യമില്ലെങ്കിൽ രംഗത്തിൽ കൊണ്ടുവരരുതു്. മൂന്നുപാത്രങ്ങളിൽ കൂടുതൽ പേർ രംഗത്തിൽ ഒരവസരത്തിൽ സംസാരിക്കരുത്. കഥാസൂചനയും മറ്റും കോറസ് ( ഗായകസംഘം) ആവശ്യമുള്ളിടത്തു് ആകാം. ചെറിയ ഒരു പുല്ലാംകുഴലിന്റ ആലാപത്തൊടുകൂടി മാത്രം തുടങ്ങിയ നാടകരംഗമാണ് സാഹിത്യ-സംഗീത രംഗാലങ്കാര വിലാസങ്ങൾ നേടി വളർന്നതു്. പ്രൗഢത വേണ്ട ദുരന്തനാടകങ്ങൾ അസമർഥന്മാരായ കലാകാരന്മാരുടെ കയ്യിൽ ഹീനപത്രങ്ങളെക്കൊണ്ടും അസഭ്യഭാഷണം കൊണ്ടും പലതരത്തിൽ അധഃപതിച്ചു പോയിട്ടുണ്ട്. അത്തരം ന്യൂനതകൾ വരാതിരിക്കാനും രചനാസൗകുമാര്യം കൈവരുത്താനും ദീക്ഷിക്കേണ്ടതാണ്. റോമാസാമ്രാജ്യത്തിന്റെ സൈനികവിജയങ്ങളോളം തന്നെ, അവരുടെ രസികതാബോധവും ഉയർന്നു വിലസണം. ഔചിത്യമാണ് പരമപ്രധാനമായ പ്രമാണം. എല്ലാത്തരത്തിലുമുള്ള മനുഷ്യസ്വഭാവത്തിന്റെ പരിജ്ഞാനമാണ് പാത്രസൃഷ്ടിയിലുള്ള വിജയത്തിന് ഹേതു. യശസ്സിനെ പരമലക്ഷ്യമാക്കിയിരുന്ന ഗ്രീക്കുകാർ. റോമാക്കാർക്ക് ധനസമ്പാദനം ആയിരുന്നു മുഖ്യലക്ഷ്യം. അതു് കലാലക്ഷ്യത്തെ അനുഗ്രഹിക്കുന്നതല്ല. കവിത വിജ്ഞാനപ്രദവും വിനോദഹേതുകവും ആയിരിക്കണം. അത്തരം കവിത മാത്രമേ കവിക്ക് ശാശ്വതയശസ്സ് നേടിക്കൊടുക്കൂ. കവിതയിലെ അല്പമായ ദോഷത്തോടു് വലിയ കലഹം ഭാവിക്കരുതു്. എന്നാൽ ദോഷങ്ങൾ പരിഹരിക്കാത്ത കവിക്ക് മാപ്പുകൊടുക്കാവുന്നതുമല്ല. കവിതകൾ ചിത്രങ്ങൾ എന്നപോലെ പലതരത്തിൽ പ്പെടുന്നു. ഒരിക്കൽ മാത്രം രസിപ്പിക്കുന്നതും ഏതു കാലത്തും രസിപ്പിക്കുന്നതും ആയ കലാസൃഷ്ടികൾ ഉണ്ടു്. അവയിൽ രണ്ടാമതു് പറഞ്ഞതാണ് ഉത്കൃഷ്ടം. വിനോദപ്രധാനമായ കവിതപോലും അപകൃഷ്ടമാകാതിരിക്കാൻ ശ്രദ്ധിക്കണം. മറ്റു വിഷയങ്ങൾക്കും സാഹിത്യത്തിനും തമ്മിൽ ഒരു വ്യത്യാസം ശ്രദ്ധേയമാണ്. അവകാശമില്ലാത്തവൻ മറ്റു വിഷയങ്ങളിൽ പ്രവേശിക്കുന്നതു് ചുരുക്കമാണ്. എന്നാൽ സാഹിത്യത്തിൽ ആരും കടന്നു ചെല്ലുന്നു. ധനവാന്മാർ സമ്പത്തിന്റെ ശക്തികൊ



ണ്ടു കവിതാവിഷയത്തിൽ വ്യാമോഹിച്ച പ്രവർത്തിക്കുന്നു. ഏതുകവിതയും കുറെക്കാലം വച്ചു സൂക്ഷിച്ചിട്ടു വേണം പ്രകാശിപ്പിക്കേണ്ടത്. കവികൾ ആണ് ലോകത്തിലെ ആചാര്യന്മാരും ഉപദേഷ്ടാക്കളും. സന്മാർഗവും, സദാചാരവും എല്ലാം കവികളുടെ സംഭാവനയാണ്. കവികൾ പ്രകൃതിയുടെ സൃഷ്ടിയെന്ന് പറയുന്നവർ ഉണ്ട്. അഭിയോഗം കൊണ്ടാണ് കവികൾ ഉണ്ടാകുന്നതെന്നും പറയുന്നു. രണ്ടു തരത്തിലുള്ള സിദ്ധികളുടെയും സമ്മേളനം ആവശ്യം ആണെന്ന് അനുഭവം തെളിയിക്കുന്നു. ദീർഘമായ പരിശീലനം കൂടാതെ ഒരു പാട്ടുകാരൻപോലും ശോഭിക്കുന്നില്ലായെന്ന് മനസ്സിലാക്കാമല്ലൊ. മുഖസ്തുതി പറയുന്നവരുടെ പ്രശംസാരൂപത്തിലുള്ള നിരൂപണമല്ല നല്ല കവി ആഗ്രഹിക്കേണ്ടത്. കുറ്റങ്ങൾ ചൂണ്ടിക്കാണിച്ചാൽ കലഹിക്കുന്ന കവിയുടെ മുൻപിൽ സദുദ്ദേശ്യങ്ങൾ ഉള്ള നിരൂപകന്മാർ മൗനം അവലംബിക്കുകയേ ഉള്ളൂ. സദുദ്ദേശപ്രേരിതങ്ങളായ നിരൂപണങ്ങൾ അംഗീകരിച്ച കാവ്യദോഷങ്ങൾ പരിഹരിക്കേണ്ടതാണ്. ദുഷ്കവികൾ പേപ്പട്ടികളെപ്പോലെ പരിവർജ്യരാണ്. കുളയട്ടയെപ്പോലെ അവർ നമ്മെ പിടികൂടിയാൽ നമ്മുടെ ജീവരക്തം കുടിച്ചു പെരുകിയേ കടിവിടൂ. ഇതാണ് ഹോറെസ്സിന്റെ ചിന്തകളുടെ സാരം. ഇന്നും നമുക്ക് ഇതേ ചിന്തകൾ തന്നെയാണല്ലോ സമാന്യമായി സ്വീകരിക്കാവുന്നത്. തന്റെ കവിതയും കൊണ്ടു് നമ്മെ പിടികൂടുന്ന ദുഷ്ക്കവിയെപ്പറ്റി ഹോറസ് നല്കുന്ന ചിത്രം തന്നെയാണ് ഇന്നത്തെ നിരൂപക രസികനും ചൂണ്ടിക്കാണിക്കാനുള്ളത്. നമ്മുടെ ഫലിത സാമ്രാട്ടായിരുന്ന ഈ.വി. കൃഷ്ണപിള്ളയുടെ 'കവിതക്കേസ്' ഇതിന് നല്ല തെളിവല്ലേ?

മുകളിൽ ചൂണ്ടിക്കാണിച്ച ചിന്തകളിൽ നിന്ന് പ്രാചീനനായ ഹോറസ്, ഏതു കാലത്തിനും, ഏതു ദേശത്തിനും എത്രകണ്ടു പറ്റിയ തരത്തിലാണ് കാവ്യചിന്തകൾ അവതരിപ്പിച്ചിട്ടുള്ളതെന്ന് മനസ്സിലാക്കാമല്ലോ. ഇവയ്ക്കു സദൃശങ്ങളായ ഭാരതീയചിന്തകൾ ഓരോന്നായി മനസ്സിൽ പൊന്തിവരുന്നെങ്കിലും വിസ്താരഭയത്താൽ അവയെ ഉദ്ധരിക്കാൻ യതിക്കുന്നില്ല. അനേകം നൂറ്റാണ്ടു കാലം യൂറോപ്പിലെ സാഹിത്യയത്നങ്ങളെ നയിച്ച ചിന്തകളാണ് ഇവയെന്നും ചൂണ്ടികാണിക്കണം.

ഇത്ര വിലപ്പെട്ട ഒരു കൃതിയെ നമ്മുടെ ഭാഷയിലേക്ക് പകർന്നുതന്നത് പ്രശംസനീയമായ ഒരു സേവനമാണ്. 'വിമർശം' എന്ന പേരിൽ പ്രൗഢമായ ഒരു പഠനവും, തെളിവുള്ള ഗദ്യത്തിൽ ഒരു പരിഭാഷയും, കുറിപ്പുകൾ എന്നടിപ്പണിയും ഉൾകൊള്ളുന്ന ഈ പ്രബന്ധം ഉയർന്ന ക്ലാസുകളിലെ ഭാഷാധ്യാപകന്മാർക്കും വിദ്യാർഥികൾ ക്കും സാഹിത്യകുതുകികളായ എല്ലവർക്കും വളരെയേറെ പ്രയോജനപ്പെടുന്നതാണ്. ഈ സദ്വ്യവസായം കൊണ്ടു് ധന്യത നേടിയ മാന്യസുഹൃത്തിന് സകല വിജയങ്ങളും ആശംസിച്ചുകൊള്ളുന്നു. അദ്ദേഹത്തിനു എന്റെ അകമഴിഞ്ഞ അഭിനന്ദനവും കൃതജ്ഞതയും.

2-8-1968 ശൂരനാട്ടു കുഞ്ഞൻപിള്ള

## ആമുഖം

എസ്. ഗുപ്തൻനായർ

അരിസ്റ്റോട്ടലിന്റെ 'കവ്യമീമാംസ'യുടെ ശാസ്ത്രീയമായൊരു വിവർത്തനം കൊണ്ടു് മലയാളഭാഷയെ ധന്യമാക്കിയ പണ്ഡിത *വേദബന്ധു*, ഇപ്പോളിതാ ഹോറേസിന്റെ 'ആഴ്സ്പൊയറ്റിക്കാ'യും പരിഭാഷപ്പെടുത്തിത്തന്നിരിക്കുന്നു. പൗരസ്ത്യകാവ്യശാസ്ത്രഗ്രന്ഥങ്ങളിൽ ഏതാനും ചിലതൊക്കെ (സാഹിത്യദർപ്പണം, കുവലയാനന്ദം, വാമനാലങ്കാരം മുതലായവ) നമുക്ക് മുമ്പ് ലഭിച്ചിട്ടുണ്ടെങ്കിലും പാശ്ചാത്യനിരൂപണ സാഹിത്യത്തിലെ അടിസ്ഥാനഗ്രന്ഥങ്ങളൊന്നും തർജമ ചെയ്തുവതരിപ്പിക്കാൻ ഇതുവരെയാരും ശ്രമിച്ചിട്ടില്ല.

ശ്രീ. *വേദബന്ധു*വിനെ പോലെ സാഹിത്യശാസ്ത്രത്തെ നിഷ്കൃഷ്ടമായഭ്യസിച്ചിട്ടുള്ള ഒരു ബഹുഭാഷാ വിജ്ഞാനി അതിനു തുനിഞ്ഞത് മലയാളത്തിന്റെ ഭാഗ്യമാണ്. ഇംഗ്ലീഷ് ഭാഷ മാത്രമറിയാവുന്ന സ്വല്പവിഭവന്മാരാരെങ്കിലുമാണ്, ഈ തർജമ നിർവഹിച്ചിരുന്നതെങ്കിൽ ഇതിൽ ഇപ്പോൾ കാണുന്ന പ്രസ്താവനയോ പഠനമോ കുറിപ്പുകളോ ഒന്നും നമുക്ക പ്രതീക്ഷിക്കാനാവില്ല. ശ്രീ.*വേദബന്ധു*വാകട്ടെ, പൗരസ്ത്യ പാശ്ചാത്യ സാഹിത്യശാസ്ത്രങ്ങളുടെ വിശാലമായ പശ്ചാത്തലത്തിലാണ്, ഈ തർജമയും കുറിപ്പുകളും തയ്യാറാക്കിയിട്ടുള്ളത്. ഇത്രയും പ്രാചീനമായ ഒരാധാര ഗ്രന്ഥത്തെ അങ്ങനെയല്ലാതെ പഠിക്കുന്നത്, പ്രയോജനകരമല്ലതാനും.

പൊയറ്റിക്സിനെ പോലെ സമഗ്രപ്രഭാവമുള്ള ഒരു ഗ്രന്ഥമല്ല 'ആഴ്സ്പൊയറ്റിക്ക്'. അത്രയും ആഴമോ ഭദ്രതയോ ഇതിനവകാശപ്പെട്ടുകൂടാ. എങ്കിലും ഒന്നിലധികം കാരണങ്ങളാൽ, സമാദരണീയമാണീ കൃതി. ഒന്നാമത് അതിന്റെ



ചരിത്രപ്രാധാന്യം. പാശ്ചാത്യനാഗരികതയുടെ അന്നത്തെ വിധാനത്തെപ്പറ്റി ആനുഷംഗികമായി പലതും ഇതിൽ നിന്ന് പഠിക്കാൻ കഴിയും. യവന സംസ്കാരത്തിന്റെ നേർക്ക് റോമാക്കാരുടെ ആദ രാന്വിതമായ മനോഭാവം, പ്രഭാഷണകലയ്ക്കുണ്ടാ യിരുന്ന മാന്യസ്ഥാനം, ധനികരായ കവികളുടെ സാഹിത്യവിനോദം, കുകവികളുടെ ശല്യം, ഇങ്ങ നെ പലതും രണ്ടാമതായി, ഒരു നല്ല കൈക്കുറിപ്പ പുസ്തകമെന്നനിലയ്ക്ക് ഇതിനുള്ള മേന്മ. നാടക ത്തിനു എത്ര ദൈർഘ്യം ആകാം, എങ്ങനെ ആരംഭിക്കണം, ഏതു വൃത്തം, ഏതേതുപദങ്ങൾ ഇങ്ങനെ എല്ലാറ്റിനെപ്പറ്റിയും വ്യക്തമായ നിർദ്ദേ ശങ്ങൾ ഇതിലുണ്ട്. മൂന്നാമതായി ഔചിത്യത്തെ പരമപ്രമാണമായി പിടിക്കുന്ന ഹോരസിന്റെ ഭദ്ര മായ നിലപാട്.

ഹോരസിന്റെ എല്ലാ അഭിപ്രായങ്ങളും സുവി ശദമായ ഒരു മനസ്സിന്റെ പ്രകാശനമാണ്-ഒരിക്ക ലും സമനിലതെറ്റാത്ത ഒരു ഉപദേഷ്ടാവ്. ഉദാഹ രണത്തിന് വാക്കുകളെപ്പറ്റി പറയുന്ന ഭാഗം നോ ക്കുക-"പുതിയ ശബ്ദങ്ങൾ നിർമിക്കാൻ കവിക്ക് അധികാരമുണ്ട്. അങ്ങനെമാത്രമേ ഭാഷ സമ്പന്ന മാകൂ... ഓരോ തലമുറ മറയുമ്പോഴും അതോടൊ ന്നിച്ച് പഴയ ശബ്ദങ്ങൾ തേഞ്ഞും മാഞ്ഞും മരണ മടയുന്നു". വാക്കുകളുടെ ഈ ജനന മരണങ്ങൾ നാം കണ്ണുമ്പിൽ കാണുന്നതാണ്. മുപ്പതു് വർഷം മുമ്പ് പ്രയോഗത്തിലിരുന്ന ചവിട്ടു വണ്ടിയും അപ്പാത്തിക്കിരിയും ലക്കോട്ടും തുക്കിടിസായ്പും നമ്മുടെ ഭാഷയിൽ നിന്നും പോയില്ലേ? (അവ തന്നെ നമ്മുടെ ഭാഷയ്ക്കു സ്വന്തമായിരുന്നില്ല!) ഈ പുതിയ പദങ്ങളുടെ പ്രയോഗം പാത്രാനുഗുണവും സന്ദർഭാനുഗുണവും ആകണമെന്ന് പറയാൻ ഹോരെസ് മറന്നില്ല. പ്രഹസനത്തിന് പ്രഹസ നത്തിന്റെ ഭാഷ, ദേവന് ദേവന്റെ ഭാഷ, വൃദ്ധന് വൃദ്ധന്റെ ഭാഷ, കർഷകന് കർഷകന്റെ ഭാഷ ഇങ്ങനെ എല്ലാം ഔചിത്യത്തിന്റെ അടിസ്ഥാന ത്തിലാണ് ഹോരെസ് തീരുമാനിക്കുന്നത്.

കാവ്യപ്രയോജനത്തെപ്പറ്റി പറയുമ്പോൾ കാന്താസമ്മിതമായ ഉപദേശമെന്ന് ഭാരതീയാ ചാര്യന്മാർ പറഞ്ഞതുതന്നെയാണ് ഹോരെസി ന്റെയും നിലപാട്. കവി, മാനവോദ്ധാരകനാണ്, പണത്തിന് വേണ്ടി എഴുതുന്നത് നിന്ദ്യം തന്നെ. യവനർ കീർത്തിയെ വലുതായി കണക്കാക്കി യപ്പോൾ, റോമക്കാർ പണത്തെ വലുതായി കണക്കാക്കുന്നതിൽ ഹോരെസ് കുണ്ഠിതപ്പെട്ടു ന്നു. ഹോരെസിന്റെ ഉപദേശങ്ങളിൽ ഏറ്റവും സ്വീകാര്യമായത് 'പുസ്തകം രചിച്ചാൽ ഒൻപതു വർഷം കഴിഞ്ഞേ, അതു വെളിയിലെടുക്കാവൂ' എന്നതാണ്.വെളപ്പെടുത്തിക്കഴിഞ്ഞാൽപിന്നെ, അതുപിൻവലിക്കാനൊക്കുകയില്ലല്ലോ;വെളിപ്പെ ടുത്തിയില്ലെങ്കിൽ നശിപ്പിച്ചു കളയാം. ആണ്ടിൽ മൂന്നു പുസ്തകമിറക്കുന്ന ഇന്നത്തെ ഗ്രന്ഥമെഴുത്തു ക്കാർ ഇതു ശ്രദ്ധിച്ചെങ്കിൽ മലയാളഭാഷയ്ക്ക് എന്തൊരു സുകൃതമായിരുന്നേനേ!

ശ്രീ. വേദബന്ധുവിന്റെ തർജമയെപ്പറ്റി ഒന്നും പറയേണ്ടതായിട്ടില്ല. ഓരോ പ്രയോഗവും (അവ യിൽ പലതും അപൂർവവുമാണ്) അദ്ദേഹത്തിന്റെ ആഴമുള്ള പാണ്ഡിത്യത്തെ അടപ്പുതുറന്ന് കാട്ടിത്ത രുന്നു എന്നു പറഞ്ഞാൽ ധാരാളമായി.

10.8.68 എസ്.ഗുപ്തൻ നായർ

(സമ്പാദകൻ - കെ. കനകരാജ്)

*"ഭാരതീയ രാഷ്ട്രത്തിന്റെ ആധാരവും കാരണവുമായിരുന്ന പ്രാരംഭപ്രവൃത്തിയുടെസ്വഭാവവും പരിമാണവും അധികമാളുകളും ധരിച്ചിട്ടില്ല. നമ്മുടെ രാഷ്ട്രീയതയുടെ വിസ്തൃതമായ ഉദാരസ്വഭാവം ആര്യസമാജത്തിന്റെ മഹത് കാര്യങ്ങളിൽ നിന്നുണ്ടായതാണ്. ആര്യസമാജം കഴിഞ്ഞ നൂറ്റാണ്ടിന്റെ മൂന്നാം പാദത്തിൽതന്നെ തൊടീലും തീണ്ടലുമില്ലാതാക്കി; ദയാനന്ദകാളേജും ഗുരുകുലവും ഉണ്ടാക്കി; അവയിൽ പഠിക്കുവാനും പഠിപ്പിക്കുവാനും പ്രാദേശികഭാഷകളെ മാധ്യമമാക്കി. ആ രാഷ്ട്രീയമായ പുനരുജ്ജീവനകാലത്തിന്റെ നിർമാതാവ് മഹാനായ ദയാനന്ദസരസ്വതിയാണ്. അദ്ദേഹത്തിന് ഇംഗ്ലീഷിന്റെ കണിക പോലുമറിഞ്ഞു കൂടായിരുന്നു. അദ്ദേഹം ഹിന്ദി പഠിച്ചതു് ഈ ഭവിഷ്യത്പ്രചോദകമായ ജീവദൗത്യത്തിനു കൂടുതൽ പ്രേരകമായി. ഭാവിലോകം ദയാനന്ദ സ്വാമിയെ ഭാരതീയ സംസ്കൃതിയുടേയും രാഷ്ട്രീയതയുടേയും ആദിമോപദേഷ്ടാക്കളിലൊരാളായി, അല്ല, സർവശ്രേഷ്ഠനായ കുലഗുരുവായി സ്മരിക്കുമെന്നതിനു സംശയമില്ല."*

*ഡോ. പട്ടാഭി സീതാരാമയ്യ*



പ്രസ്താവികം
കുട്ടികൃഷ്ണമാരാർ

# ഈശാവാസ്യോപനിഷത്ത്

**മാർഗത്തിലും ജ്ഞാനത്തിലും അഭിരുചിയിലും ഭിന്നരായ ജനങ്ങൾക്ക് വേണ്ടി ഉപനിഷത്തുകൾക്ക് അനേകം വ്യാഖ്യാനഭാഷ്യങ്ങൾ ഉണ്ടാകേണ്ടിയിരിക്കുന്നു.**

പ്രതിക്ഷണം, പ്രതിയുഗം മാറി മറഞ്ഞു തിരിഞ്ഞു കൊണ്ടിരിയ്ക്കുന്ന ഈ ഉൺമകളുടെ നിരന്തര ഗതിയ്ക്ക് അധിഷ്ഠാനമായി ഉറച്ച ഒരുണ്മ കൂടി ഉണ്ടായിരുന്നേപറ്റൂ എന്ന പ്രപഞ്ചത്തിലെ ഏതേതു ഗതികളെ എടുത്ത് എങ്ങിനെ നോക്കി പഠിച്ചാലും വ്യക്തമായറിയാം.

സ്ഥൂല പ്രപഞ്ചമെന്ന ജീവിതാധിഷ്ഠാനം ആകാശം പോലെ സുവിശാലമായതു കൊണ്ട് ജീവിതഗതികൾക്ക് എവിടെയും നിന്ന് പുറപ്പെട്ട് എവിടെയും ചെന്നു നിൽക്കാം; എന്നാൽ ജീവിതത്തിന്റെ തന്നെ പരിണാമഗതികൾക്ക് പുറപ്പെടാനും നില്ക്കാനും ഒറ്റസ്ഥലമേ ഉള്ളു. ജീവിതപരിണിതികളുടെ ഏകപ്രചോദനം ജീവൻ മാത്രമാണ്. അത് ഹത്യവഴിയ്ക്കായാലും മൃത്യുവഴിയ്ക്കായാലും ജീവനിലേ ചെന്നവസാനിക്കൂ.

അതായത് ജീവിതം പുറപ്പെട്ടേടത്ത് ചെന്നേ നിൽക്കൂ. ജീവനെന്നത് അണുവിലണിയസ്സാവാം, മഹത്തിൽ മഹീയസ്സാവം. അതിനെ കണ്ടവർ തന്നെയാണ് രണ്ടും പറയുന്നത്. ജീവനെന്ന പ്രചോദനം എങ്ങുമുള്ളത് കൊണ്ടും, എങ്ങുമുള്ള പ്രചോദനം ഏകവിധവും ഏകക്രമവുമായതു കൊണ്ടും, ഒരേ ക്ഷേത്രബിന്ദുവിൽ നിന്നു തുടങ്ങി അതേ ബിന്ദുവിൽ ചെന്നു നിൽക്കുന്ന ഐന്ദ്രജാലികമായ ഒരു പമ്പരത്തിരിച്ചിലിലാണ് ഈ പ്രപഞ്ചമാകെ.

ഈ പമ്പരത്തിരിച്ചിലിൽ നിന്ന് വിട്ടുതിവേണമെന്നുള്ളവരുണ്ടോ? 'ഇല്ലേ ഇല്ല. ഈ പമ്പരത്തിരിച്ചിൽ തന്നെ ജീവിതത്തിലെ ഒറ്റരസം' എന്നു കരുതുന്നവർ ആ രസത്തിന് വേണ്ടുന്നതിൽ കവിഞ്ഞു കറങ്ങുന്ന സത്തകളിൽപ്പോലും ശ്രദ്ധിക്കില്ല; അധിഷ്ഠാനസത്ത ഉണ്ടാവാമെന്നു സംശയിക്കേ ഇല്ല. പക്ഷേ ഒട്ടേറേ ചുറ്റിച്ചുറ്റി തല കറങ്ങി വീഴാൻ പോകുന്ന ചിലർക്ക് എങ്ങാനും ചെന്നു നിന്നാൽ മതി എന്നു തോന്നാം. ആ വിശ്രമകാംക്ഷികൾക്ക് വേണ്ടിയാണ്, ഉപനിഷത്തുകളെന്നുള്ള ഖണ്ഡകാവ്യങ്ങളും മഹാകാവ്യങ്ങളും ആ വിശ്രമസ്ഥാനത്തെ പലപാട്ടു വർണ്ണിച്ചുവച്ചിട്ടുള്ളത്.

അവയിലൊന്നായ ഈശവാസ്യോപനിഷത്തിന്റെ ശബ്ദത്തിന്റെ ചുരുക്കം കൊണ്ടും വാച്യവ്യംഗങ്ങളുടെ പെരുപ്പംകൊണ്ടും സുന്ദരതരമായ ഒരു ഖണ്ഡമഹാകാവ്യമാണ്. ഇതാണ് ആ സൗന്ദര്യം: ആദ്യപദം കൊണ്ടുതന്നെ അധിഷ്ഠാനസത്തയെ തൊട്ടുതുടങ്ങി, ആ ബിന്ദുവിൽ നിന്ന് ഏറെയകലാതെ അങ്ങോട്ടടുക്കാനുള്ള ഗതിഭേതങ്ങളെ ചൂണ്ടിക്കാട്ടി, അതേ ബിന്ദുവിൽ ഗതിയവസാനിപ്പിക്കുന്ന പതിനെട്ടുമന്ത്രം കൊണ്ട് ജീവിതത്തെപ്പറ്റി സൂചിപ്പിക്കേണ്ടതെല്ലാം സൂചിപ്പിച്ചു വെച്ചിരിയ്ക്കുന്നു.

എന്നാലും കേരളത്തിലെ ഒരധ്യാത്മിക കവി പാടിയതു പോലെ, *'ക്ഷിതിയിലിഹഹമർത്ത്യജീവിതം പ്രതിജനഭിന്നവിചിത്രമാർഗം'* ആയതുകൊണ്ട് ഉപനിഷത്തുക്കളുടെ മാർഗനിർദ്ദേശം സുജ്ഞേയമായാലും ആ മാർഗമേതും ദുർഗമാണ്. കാരണം, മാർഗങ്ങൾ മാത്രമല്ല, ജ്ഞാനങ്ങളും, അഭിരുചികളും പ്രതിജന ഭിന്ന വിചിത്രമത്രേ. അതിനാൽ മാർഗത്തിലും ജ്ഞാനത്തിലും അഭിരുചിയിലും ഭിന്നരായ ജനങ്ങൾക്ക് വേണ്ടി ഉപനിഷത്തുകൾക്ക് അനേകം വ്യാഖ്യാനഭാഷ്യങ്ങൾ ഉണ്ടാകേണ്ടിയിരിക്കുന്നു.

ബ്രഹ്മശ്രീ *വേദബന്ധു*വിന്റെ ഈ ഈശാവാസ്യഭാഷ്യമാണ് എന്റെയും എന്നെപ്പോലുള്ള ജിജ്ഞാസുക്കളുടെയും മാർഗജ്ഞാനാഭിരുചികളെ വേണ്ടുവോളം പ്രീണിപ്പിക്കുക എന്നു ഞാൻ അനുഭവിച്ചറിയുന്നു. ഈശാവാസ്യത്തിന്റെ പൊരുൾ സാത്മീകരിക്കാൻ ഞാൻ കുറെയെല്ലാം ശ്രമി



ച്ചിട്ടുണ്ട്, കുറെയെല്ലാം ഫലിച്ചിട്ടുമുണ്ട്. എന്നിട്ടും "സപര്യഗാത്..." എന്ന എട്ടാം മന്ത്രത്തിന്റെയും പതിമൂന്നു മുതൽക്കുള്ള മന്ത്രങ്ങളിലെ സംഭവാസംഭവാദിപദങ്ങളുടെയും പൊരുൾ പാകപെടാതെ കിടന്നിരുന്നു. ഈ ഭാഷ്യത്തിൽ അവയെ ശബള-ശുദ്ധ ബ്രഹ്മഭാവങ്ങളോട് സമന്വയിപ്പിച്ചു കണ്ടപ്പോഴാണ് ഞാൻ ചരിതാർഥനായത്. പതിനാറാം മന്ത്രത്തിലെ 'അസൌ അസൌ' എന്ന പദാവർത്തനത്തെ ശബള-ശുദ്ധബ്രഹ്മ ഭാവങ്ങളോട് സമന്വയിപ്പിച്ചത്, ഒരുപക്ഷേ മന്ത്രദർശി വിവക്ഷിച്ചതല്ലെന്നു വന്നാലും, സംഘടിതവും സുമനോഹരവുമായിരിക്കുന്നു.

ഇത്രയും സത്യം തുറന്നു പറഞ്ഞതിനോടുകൂടെ, ഇതിനൊരു മറുവശമുള്ളതുകൂടി സൂചിപ്പിക്കാതിരുന്നാൽ അതൊരു മൌനാസത്യമാകും. മൂന്നാം മന്ത്രത്തിലെ "അസുര്യാനാമതേലോകഃ" എന്ന ആദ്യ പദത്തിന് 'അസൂര്യാഃ' എന്നൊരു പാഠഭേദമുള്ളതാണ് ഈ ഭാഷ്യത്തിൽ സ്വീകരിച്ചിരിക്കുന്നത് - (സൂര്യ) പ്രകാശമേൽക്കാതെ തമസ്സിലാണ്ട ലോകങ്ങൾ എന്നർഥം. (അസൂര്യാഃ) എന്ന പാഠത്തിന് ശാങ്കരഭാഷ്യത്തിൽ പറയുന്ന ഭാവമാകട്ടേ, പരമാത്മഭാവത്തെ അപേക്ഷിച്ച് ദേവന്മാരും അസുരന്മാരേപ്പോലെ തമോലോകബദ്ധരാകയാൽ ആത്മോദ്ധാരകർക്ക് സുരലോകവും അസുരലോകമാണെന്നത്രേ. ആധ്യാത്മികതാ ലക്ഷ്യത്തെ സംബന്ധിച്ചിടത്തോളം ഈ മാർഗനിർദ്ദേശമാണ് കൂടുതൽ ഉചിതമെന്ന് തോന്നുന്നു. പുറമേ മന്ത്രത്തിലെ 'ആത്മഹനഃ' എന്ന പദത്തിന് ആത്മ പവിത്രതയ്ക്ക് ഭംഗം വരുത്തുക എന്ന ഗൌണാർഥം എടുക്കേണ്ടിവന്നതും അത്ര ഹൃദ്യമായി തോന്നിയില്ല.

പതിനാറാം മന്ത്രത്തിന്റെ ഭാഷ്യത്തിലുള്ള "സാധാരണജീവനവുമായി ഈ രണ്ടുമന്ത്രങ്ങൾക്ക് പ്രത്യക്ഷമായ ബന്ധമുണ്ട്" (ഭാഗം 85) എന്ന തത്ത്വം പതിനേഴാം മന്ത്രത്തിലേയ്ക്കും വ്യാപിപ്പിയ്ക്കരുതായ്കയില്ല എന്നിരിയ്ക്കെ, ആ മന്ത്രത്തിൽ ശങ്കരാചാര്യൻ കണ്ടതുപോലെ മരണകാലചിന്ത തന്നെ കാണണമെന്നില്ല. മറിച്ച് ആ മന്ത്രത്തിന്റെ ഭാഷ്യത്തിൽ "മരിക്കാറാകുമ്പോഴേ ഈ മന്ത്രം ഉപയോഗിക്കാവൂ എന്നു ധരിയ്ക്കരുത്"(ഭാഗം 87) എന്ന് എടുത്തു് പറയുന്നുമുണ്ടല്ലോ. ജീവന്മുക്തന്മാർ നില്ക്കുന്ന ആരാധ്യസ്ഥാനമാവാം ഈ പതിനേഴാം മന്ത്രം.

പൊതുവെ സമാനരുചികളായവർപോലും ചിലേടത്തു ഭിന്നരുചികളാവാമെന്നതിന് ഒരു തെളിവായിട്ട് കൂടിയാണ് ഇതു രണ്ടും ഇവിടെ ചൂണ്ടിക്കാണിച്ചത്.

കർമഫലമായ ഹീനവർണതയാൽ വൈദികസാഹിത്യാധ്യായനം നേടുവാനിടയാകാതെ ഇന്ന് ആധ്യാത്മിക ലോകത്തിൽ ഉഞ്ഛവൃത്തിയുമായി കഴിയുന്ന എന്നെ പിടിച്ച് ഈ യജുഃസംഹിതോപനിഷത്തിന്റെ മുമ്പിലിരുത്തിയത് ഭഗവാന്റെ ലീലാവിശേഷം തന്നെ.

ഇത്തരം ഭഗവദ്ലീലകൾ തന്നെയാണ് വിഷ്ണുപുരാണത്തിൽ (1.4.51) പരാശരൻ പറയുന്ന അവിടത്തെ നിമിത്തമാത്രത്വവും (പുരാണശ്ലോകം 27-ാം ഭാഗത്തു് കാണാം). ഭക്തന്മാർ വാഴ്ത്തുന്ന കരുണാകടക്ഷവും, വേദാന്തം വിവരിയ്ക്കുന്ന സാക്ഷിമാത്രത്വവും മറ്റേതുമല്ല. ആ ലീലയിലും നിമിത്തത്തിലും കരുണാകടക്ഷത്തിലും സാക്ഷീഭാവത്തിലും ശ്രദ്ധവെക്കുക മാത്രമേ ശ്രേയോമാർഗമുള്ളൂ.

*(ഋഷിപ്രസാദം, കോഴിക്കോട്, 1-1-68)*

*"ഹിന്ദുമതത്തിന്റെ അതിപ്രധാനമായ ആപത് സന്ധിയിൽ, അതിന് നവമായ ജീവനശക്തി പ്രദാനം ചെയ്തു, സർവങ്കഷമായ അത്യാഹിതത്തിൽനിന്ന് രക്ഷിച്ചത് മഹർഷി സ്വാമി ദയാനന്ദസരസ്വതിയാകുന്നു. ഇന്ന് ഭാരതത്തിന് അദ്ദേഹത്തെപോലെ ധൃതാത്മാക്കളും, പ്രതാപികളും, ന്യായനിഷ്ഠന്മാരുമായ സംസ്കാര കന്മാർ പരമാവശ്യമാണ്. ദയാനന്ദസ്വാമികൾ ഏതു മഹത്കാര്യം ആരംഭിച്ചുവോ, ഏതു മഹനീയമായ കാര്യത്തിൽ അദ്ദേഹത്തിന് തന്റെ പ്രാണൻപോലും ബലികൊടുക്കേണ്ടിവന്നുവോ, അതു സഫലമാക്കുവാനുള്ള നിരന്തരയത്നത്തിൽ അക്ഷീണമായ സ്ഥിരതയോടും അനാഹതമായ ഉത്സാഹത്തോടും അപ്രതിഘമായ ത്യാഗത്തോടും കൂടി ഏർപ്പെടാമെന്ന വ്രതസ്വീകരണമാണ് ഈ സ്മരണീയമായ ദിനത്തിൽ ആര്യസമാജം ചെയ്യേണ്ടത്. ഈ ദുർഘടദശയിൽ അത്യന്തം ആവശ്യമായത് നമ്മുടെ സാമാജികവും ധാർമികവുമായ ജീവിതത്തിൽ കർത്തവ്യജ്ഞാനവും ശിക്ഷണബോധവും വളർത്തുവാൻ സർവഥാ സാമർഥ്യമുള്ള ആര്യസമാജത്തിന്റെ പരമാർഥമായ തത്വോപദേശങ്ങളും നിഷ്കപടശീലവും പുനരുജ്ജീവിപ്പിക്കയാകുന്നു."*

സർദാർ വല്ലഭായിപട്ടേൽ






അഭിപ്രായം
ശ്രീനാരായണഗുരു സ്വാമികൾ

അവതാരിക
വേദബന്ധു

# മിശ്രകാന്തി - അവതാരിക

കവി തന്റെ ഈശ്വരപ്രദത്തമായ പ്രതിഭ കൊണ്ട് സമുദായത്തിൽ ആവശ്യമെന്ന് തോന്നുന്ന വിചാരങ്ങളെ പ്രചരിപ്പിക്കുന്നു.

## അഭിപ്രായം

ശ്രീനാരായണഗുരു

ശ്രീ. നാരായണ പരമഹംസ ഗുരുദേവൻ അരുളിച്ചെയ്ത അഭിപ്രായം

*'മിശ്രകാന്തിയിലെ ആദർശശുദ്ധിയെപ്പറ്റി നാം പ്രത്യേകം പ്രശംസിക്കുന്നു. ഓരോ വരിയിലും കവിയുടെവാസന തെളിഞ്ഞു കാണ്മാനുണ്ട്. പാണ്ഡിത്യമല്ല വാസനയാണ് കവിത്വത്തിന് കാരണം അതും രാമന് വേണ്ട വോളം ഉണ്ട്. ഭാഷാശുദ്ധിയും നല്ലവണ്ണം ഉണ്ട്.'*

## അവതാരിക

*വേദബന്ധു*

ഞാൻ ഒരു സമുദായ പ്രവർത്തകനാകുന്നു. സമുദായത്തിലെ ആചാരപരിഷ്കാരമാണെന്റെ ധ്യേയം. സാഹിത്യരാജ്യം എന്റെ കാര്യക്ഷേത്രമല്ല. അമൃതപുളിനം, വിലാസകുമാരി, വനബാല, പ്രകൃതിവിലാസം, പദ്മിനി മുതലായ ഗ്രന്ഥങ്ങളുടെ കർത്താവും, സുകവിയുമായ ശ്രീ. രാമൻ, (പള്ളത്ത് രാമൻ) പ്രസ്തുതകൃതിക്ക് ഒരു അവതാരിക എഴുതുവാൻ എന്നോട്ട് ആവശ്യപ്പെട്ടപ്പോൾ ഇക്കാര്യം എനിക്ക് നല്ലവണ്ണം ഓർമയുണ്ടായിരുന്നു. എങ്കിലും ഈ അനധികാര ചേഷ്ടയ്ക്ക് ഞാൻ തയ്യാറായി. അതിന് എന്നെ പ്രേരിപ്പിച്ചത് ഈ കൃതിയിലെ കഥാവസ്തുവും ആദർശശുദ്ധിയുമാകുന്നു. ആചാരശുദ്ധി വിചാരശുദ്ധിയുടെ സന്താനമാണല്ലോ. സ്വാതന്ത്ര്യവും ശുഭവുമായ വിചാരം മനുഷ്യ ഹൃദയത്തിൽ ആവിർഭവിച്ചാൽ അതു ക്രിയാരൂപത്തിൽ ആചാരരൂപത്തിൽ പരിണമിക്കാതിരിക്കില്ല. വിചാരം ചിന്തയുടെ ഫലമാകുന്നു. ചിന്തയുടെ സ്രോതോ മൂലം ദർശനമാകുന്നു. കവി ക്രാന്തദർശിയാകുന്നു. അതിനാൽവിചാരപരിവർത്തനം കവിക്ക് സാധിക്കുന്നു. കവി ദേശത്തിലെ അമൂല്യരത്നമാകുന്നു. കവി തന്റെ മധുരസൂക്തികൾ കൊണ്ട് യുവഹൃദയത്തിൽ ശാന്തിയും പ്രേമവും സഞ്ചരിപ്പിക്കുന്നു. കവി യഥാസമയം തന്റെ ഓജസ്സും ശക്തിയും നിറഞ്ഞ ഉക്തികൾ കൊണ്ട് തരുണ ഹൃദയത്തെ ജാഗരിതമാകുന്നു. നവരസസിദ്ധനായ കവി സമുദായത്തിൽ നവജീവന സഞ്ചാരം ചെയ്യുന്നു. കവി തന്റെ ഈശ്വരപ്രദത്തമായ പ്രതിഭ കൊണ്ട് സമുദായത്തിൽ ആവശ്യമെന്ന് തോന്നുന്ന വിചാരങ്ങളെ പ്രചരിപ്പിക്കുന്നു. നവവിചാരവിസ്താരത്തിൽ കവിയുടെ ശക്തി അലൗകികമാകുന്നു. ഈ ശുഭകൃത്യം കൊണ്ട് കവി ലോകത്തെ ഉന്നതപഥത്തിലേക്ക് നയിക്കുന്നു. അപ്പോൾ മാത്രമേ കവി ധന്യനാകുന്നുള്ളൂ. പ്രസ്തുത കവിത കൊണ്ട് കവി സമുദായരംഗത്തിൽ ഒരു നവീനമായ വിചാരം പരത്തുന്നു. കവിയുടെ ചിത്രണം ഏത് ഹൃദയത്തേയും ചലിപ്പിക്കാതിരിക്കയില്ല. രസപ്ലാവിതമായ ഭാഷയിൽ, അനുകമ്പാഭാവമുള്ളവരിൽ ഒരു മാറ്റം വരുത്തക്കവണ്ണമുള്ള കഥയിൽ, സമുദായപരിഷ്കാരം കവി സാധിക്കുന്നു. ഈ വാസ്തവമാണ് എന്നെ അവതാരിക എഴുതുവാൻ പ്രേരിപ്പിച്ചത്.

സാധാരണ മനുഷ്യന് അറിയുവാനും പറയുവാനും കഴിയുന്നതിലധികം ഒരു കവിക്ക് കഴിയും. നാം പ്രകൃതിയിൽ പല ദൃശ്യങ്ങളും കാണുന്നുണ്ട്. അവ നമ്മുടെ ഉള്ളിൽ യാതൊരു വിധമായ വിചാരവും ഉണ്ടാകുന്നതിന് സമർഥമാകുന്നില്ല. എന്നാൽ കവിക്ക് വിചാരപ്രവാഹം ഉണ്ടാകുന്നു. ഉദാഹരണത്തിന് സാധാരണ പുഷ്പം തന്നെ എടുക്കാം. സാധാരണക്കാർ അതിൽ ഒരു സൗന്ദര്യവും കാണുന്നില്ല. ലോകം അതിൽ ദൃഷ്ടിപാതം കൂടി ചെയ്യുന്നില്ല. എന്നാൽ ആ ക്ഷുദ്രമായ പുഷ്പത്തെക്കുറിച്ച് പറയാൻ കവിക്ക് കഴിയും. കവി അതിന്റെ സുഗന്ധത്തെ അതിന്റെ സുകുമാരത



കളുമായി തന്റെ പ്രേമികയുടെ അംഗങ്ങളെ ഉപമിക്കും. അതിന്റെ സൗന്ദര്യത്തിൽ മുഗ്ധനായ അതിന്മേൽ പ്രാതകാലീനമായ ശിശിരബിന്ദുക്കളുടെ ശോഭ കാണും. അത്രയുമല്ല വേഡ്സ് വെർത്തിനെപ്പോലുള്ളവരുടെ വാക്കുകൾ

To me the meanest flower that blows can give.

Thoughts that do often lie too deep for tears.

ക്ഷുദ്രമായ പുഷ്പം അനിർവചനീയമായ ഭാവനയുണ്ടാക്കുന്നു. ഇപ്രകാരം ലോകത്തിൽ നടക്കുന്ന സംഭവങ്ങൾ സാധാരണക്കാർക്ക് പുത്തരിയല്ല. കവിയ്ക്കാകട്ടെ എന്നും എല്ലാ സംഭവത്തിലും നവീനത കാണുവാൻ കഴിയും. ശ്രീമാൻ പള്ളത്തിന്റെ ഈ കൃതിയിൽ ഞാൻ ഈ തത്ത്വം അനുഭവിക്കുന്നു. ഒരു സംഭാവ്യമായ കഥയാണിവിടെ വർണിച്ചിരിക്കുന്നത്. അസംഭവമായ കഥാവസ്തുവിലും കവി സഞ്ചരിക്കുന്നു. സ്ഥൂലരൂപത്തിൽ മിശ്രവിവാഹമാകുന്ന കഥയുടെ ധ്യേയം. ജാതി മുതലായ ബന്ധങ്ങളെക്കാൾ പ്രേമത്തിനാണ് മനുഷ്യജീവിതത്തിൽ സ്ഥാനം കൊടുക്കേണ്ടത് എന്ന് ഉപദേശിക്കുന്നു. ഈ ആദർശം ശ്രേഷ്ഠമാണെന്ന് സമ്മതിക്കുന്നു. അത് സംഭവമാകുന്ന വിധത്തിലാണ് കഥ രൂപീകരിച്ചിരിക്കുന്നത്. അത്രയുമല്ല സാധാരണ സംഭവമാണെന്ന് തോന്നുന്നവൃത്തത്തിൽ കഥാ വിസ്താരം ചെയ്യുന്നു. പരേതനായ കുമാരനാശാനാണല്ലോ ഈ വിധമുള്ള മറ്റൊരു കവിതയെഴുതിയിട്ടുള്ളത്. അദ്ദേഹത്തിന്റെ ദുരവസ്ഥ ഹൃദയാവർജകമായിട്ടുണ്ട്. അത് വായിച്ചാൽ അദ്ദേഹത്തിന് ജാതിയോടുള്ള വിരോധവും, ജാതികൊണ്ടു മനുഷ്യൻ അനുഭവിക്കുന്ന ദുഃഖത്തിന് അദ്ദേഹത്തിനുള്ള അനുതാപവും വെളിവായി അനുഭവമാകുന്നുണ്ട്. പക്ഷേ കഥാവസ്തു അല്പം അസംഭവമായില്ലയോ എന്ന് എനിക്ക് സംശയമുണ്ട്. അതിൽ ജാതിയുടെ ശിരസ്സിനെയും പാദത്തെയുമാണ് ചേർത്തിരിക്കുന്നത്. അന്തർജനം പുലയനെ വിവാഹം ചെയ്തതായിട്ടാണ് കഥ. ഈ വിധമുള്ള മിശ്രവിവാഹം ഇന്ന് സംഭവമാണെന്ന് പറയാൻ എനിക്ക് ധൈര്യമില്ല. അതിനാൽ ദുരവസ്ഥയിൽ ഒരു അസംഭവ കഥ വയിച്ചതു പോലെ തോന്നുന്നു. മിശ്രകാന്തിയിൽ കഥാവസ്തു സാധാരണ സംഭവമായി തോന്നുന്നു. ഒരു ഈഴവൻ ഒരു മുക്കുവസ്ത്രീയെ പതിയായി സ്വീകരിക്കുകയാണ്. ഇവിടെ ചെയ്യുന്നത്. രണ്ടു പാത്രങ്ങളുടെയും ജാതി ഏറെക്കുറെ അടുത്തതാകുന്നു. രണ്ടു പേരും ജാതിജന്യമായ ദുഃഖം അനുഭവിക്കുന്ന സമുദായത്തിൽ പെട്ടവരാകുന്നു. അത്രയുമല്ല രണ്ടുപാത്രങ്ങളുടെയും സമുദായം ഇന്നും ജാതിവ്യവസ്ഥയിൽ നിന്നും പുറത്തു ചാടാൻ ആഗ്രഹിക്കുന്നുണ്ട്. നമ്പൂതിരിയാകട്ടെ ജാതിയിൽ ജീവിക്കാൻ മാത്രം ആഗ്രഹിക്കുന്നു. ജാതിത്യാഗം നമ്പൂതിരിക്ക് അസംഭവമാകുന്നു. പുലയന് ഇതൊന്നുമേ അറിയാനും കഴിയുന്നില്ല. അതിനാൽ മിശ്രകാന്തിയിലെ കഥാവസ്തു, വസ്തവികതയെ ദ്യോതിപ്പിക്കുന്നു. വസ്തവികതാദ്യോതനം വായനക്കാരെ എത്ര കണ്ടു തന്മയത്വത്തിൽ ലയിപ്പിക്കുമെന്ന് പറഞ്ഞ് അറിയിക്കേണ്ട ആവശ്യമില്ല. തന്മയത്വത്തിൽ നിന്നാണ് അനുഭവം ഉണ്ടാകുന്നത്. പാഠകരുടെ ഉള്ളിൽ അനുഭവം ഉദ്ഭവിപ്പിക്കുകയാണ് കവിയുടെ കർത്തവ്യം. അപ്പോൾ മാത്രമേ കവി ആഗ്രഹിക്കുന്ന മാറ്റം ലോകത്തിൽ വരികയുള്ളൂ.

മിശ്രകാന്തിയിലെ കഥാവസ്തുവിൽ സാധാരണമായ സംഭവത്തിനാണ് പ്രാധാന്യം കാണുന്നത്. ചുരുക്കത്തിൽ കഥതന്നെ ഇപ്രകാരമാണ്. എസ്.എൻ.ഡി.പി. യോഗം പോലുള്ള ഒരു സമ്മേളനത്തിൽ പല നേതാക്കളുടെയും സമുദായപരിഷ്കാരപരമായ പ്രസംഗങ്ങൾ നടക്കുന്നു. അവിടെ നമ്മുടെ കഥാനായകനായ ധർമഭടൻ മിശ്രവിവാഹത്തെ കുറിച്ച് ഒരു പ്രസംഗം ചെയ്യുന്നു. നായികയായ സുഹാസിനി ഒരു സ്വാഗതഗീതം കൊണ്ട് സദസ്സിനെ ആഹ്ലാദിപ്പിക്കുന്നു. ഇവിടെ വെച്ചാണ് ആദ്യമായി പ്രേമം അങ്കുരിക്കുന്നത്, പിന്നീട് ധർമഭടൻ അയച്ച ഒരു കത്തും വായിച്ചു. പെരിയാറിന്റെ തീരത്തിൽ ചിന്തിതയായിരിക്കുന്ന അവസരത്തിൽ തന്റെ പ്രേമഭാജനത്തെ സന്ദർശിക്കുവാൻ വേണ്ടിവന്ന ധർമ്മഭടൻ പെരിയാറിൽ മുങ്ങിയും പൊങ്ങിയും കിടക്കുന്നത് കാണുന്നു. നായികയ്ക്ക് ആൾ മനസിലാകുന്നില്ല. എന്നിട്ടും ജീവകാരുണ്യമുള്ള ആ വനിത അയാളെ രക്ഷിക്കുന്നു. ജലത്തിൽനിന്നും രക്ഷിക്കപ്പെട്ട പുരുഷനെ നായിക സ്വഗൃഹത്തിൽ കൊണ്ടുപോകുന്നു. അപ്പോൾ സുഹാസിനിക്ക് നായകനെ അല്പാല്പം അറിയാൻ കഴിഞ്ഞു. നായകന്റെ വീട്ടുകാർ ഇവർ തമ്മിലുള്ള വിവാഹത്തിന് വിരോധികളായിരുന്നു. സ്വഭാവേന നായികയുടെ വീട്ടുകാരും വിരോധം കാട്ടി. സുഹാസിനിയും ധർമ്മഭടനും പ്രേമബന്ധം സാധിക്കാതെ വരുമ്പോൾ നിരാശത വർധിക്കുന്നു. ഇരുകൂട്ടരും നാടുവിടുന്നു. അനന്തരം പല മാറ്റങ്ങളും വന്ന ശേഷം മദ്രാസിൽ ഒരു ആസ്പത്രിയിൽ വച്ച് രണ്ടു പേരെയും കവി ചേർക്കുന്നു. റെഡ്ക്രോസ് സൊസൈറ്റിക്കാരുടെ




ഒരു ആശുപത്രിയിൽ രോഗശയ്യയിൽ കിടക്കുന്ന നായകനെ അവിടെ ഒരു നഴ്സ് ആയി കഴിയുന്ന നായിക ശുശ്രൂഷിക്കുന്നു. നായകൻ ഒരു ഉത്തമ യോദ്ധാവായി മടങ്ങി വന്നിരിക്കുന്നതിനാൽ സമാചാരപത്രം വഴിയായി ഈ വിവരം അയാളുടെ വീട്ടുകാർഅറിയുന്നു. അവരും മദ്രാസിൽ എത്തുന്നു. ഇതിനു ശേഷമാണ് നായകനെ സുഹാസിനി അറിയുന്നത്. അപ്പോൾ നടന്ന ചില സംഭവങ്ങളും കാലത്തിന്റെ മാറ്റവും വിവാഹത്തിന് സമ്മതിച്ചു. ഇപ്രകാരം വിവാഹം കഴിയുന്നു. ഇതിനിടയിൽജാതിയേയുംമറ്റുംപലതരത്തിലുംകവി ചിത്രണം ചെയ്യുന്നുണ്ട്. ഈ കഥാവസ്തുവിൽ എനിക്ക് കാണാൻ കഴിഞ്ഞ രണ്ടാമത്തെ സാധാരണ സംഭവം നായികാനായകന്മാരുടെ പരിഷ്കൃതാശയമാണ്. രണ്ടുപേരും സമുദായ പരിഷ്കാരത്തിൽ പ്രതിപത്തിയുള്ളവരാണ്. ജാതിക്കും മറ്റ് അനാചാരങ്ങൾക്കും വിരുദ്ധമായ ഒരു ചിന്താഗ്രഹത്തിലാണ് രണ്ടുപേരും ആരംഭത്തിൽ കഴിയുന്നത്.

രണ്ടുപേരെയും ഒരു യോഗത്തിൽ കൊണ്ടുവന്ന പ്രേമബീജം പാകിയത് കവിയുടെ മനോധർമ്മത്തിന് ഒരു ഉത്തമമായ ഉദാഹരണമാകുന്നു. മിശ്രവിവാഹത്തെക്കുറച്ച് ചിന്തിക്കുവാൻപോലും സാധിച്ചിട്ടില്ലാത്ത രണ്ടുപേരേ ഒരു ചെറിയ സംഭവം കൊണ്ടും ബന്ധിപ്പിച്ചിരുന്നുവെങ്കിൽ അതു തീരെ അക്ഷന്തവ്യമായ ഒരു കുറ്റമായിരിക്കുമായിരുന്നു. അപ്രകാരമുള്ള ഒരു കുറ്റത്തെ മനോവിജ്ഞാനം ഒരിക്കലും ക്ഷമിക്കുകയില്ല. ഇവിടെ കവി മനുഷ്യചിത്തത്തെ പരിശോധിച്ചതു പോലെ തോന്നുന്നു. നായികയെയും നായകനെയും പ്രസംഗപീഠത്തിൽ തള്ളിവിട്ടപ്പോൾ തന്നെ അവർ സാധാരണ സദസ്യരേക്കാൾ ജാതീയ ചിന്തയിൽ പൊന്തി നില്ക്കുന്നതായി തെളിയുന്നു. അപ്രകാരമുള്ള രണ്ടു പേർക്ക് തമ്മിൽ വിവാഹബന്ധം അസംഭവമല്ല. ഒരു നമ്പൂതിരി സ്ത്രീയെയും ഒരു പുലയനെയും രണ്ടുപേർക്കും ജാതീയമായ ചിന്തയ്ക്ക് സമയം കൊടുക്കാതെ വിവഹത്തിൽകൊണ്ടുവരുന്നത് അസംഭവമാകുന്നു. മിശ്രകാന്തിയിൽ വേറൊരു വിശേഷം കൂടി കാണുന്നു. രണ്ടുപേരിലും പ്രേമം അങ്കുരിച്ച ശേഷം കുറച്ചു സംവത്സരങ്ങൾ കഴിഞ്ഞാണ് വിവാഹം നടക്കുന്നത്. ഈ വിധം കഥാവസ്തുവിനെ വിസ്തരിച്ചുകൊണ്ട് കവി പരിവർത്തനത്തിന് ആവശ്യമുള്ള സമയവും അനുവദിച്ച് കൊടുക്കുന്നു, അത്രയുമല്ല കവി നായികയെ ഒരു വിശാലാശയ നികേതനമായ വിദ്യാലയത്തിൽ പഠിപ്പിക്കുകയും ചെയ്യുന്നു.

ജാതി സംബന്ധമായ അന്ധതയ്ക്ക് പ്രേമത്തിന്റെ ഗതിയെ തടയുവാൻ അധികാരമില്ലെന്നാണ് കവി നിഷ്കർഷിക്കുന്നത്. കവി അറിഞ്ഞോ അറിയാതെയോ ശങ്കരാചാര്യരുടെ ജന്മസ്ഥാനമായ പെരിയാറിന്റെ തീരത്തിൽ വച്ചു നായികയെ കൊണ്ടു ജാതിയെ ശപിപ്പിക്കുന്നു. ജാതിയെ ശക്തിയോടെ ഒരിടത്ത് ശപിക്കുന്നു.

പ്രേമസാമ്രാജ്യത്തിലരാജകബീജം നട്ടും ജാതി-
വ്യാമർദ്ദമേ, സത്യവാൾ നിൻ ശിരസ്സിൽ വീഴും.
* * * * * * * * * * * * * * * * * * * * * * * * * * * *
മനുഷ്യനിൽ വിൺ വെളിച്ചം മറയ്ക്കുന്ന മാപാപി നീ
വിനശിക്ക, വിലയിക്ക, വെണ്ണീറടിക്ക,
സമുദായശരീരത്തിൽ കരിങ്കുഷ്ഠം പിടിപ്പിക്കാൻ
ശ്രമിക്കും നീ വിനശിക്ക, വെണ്ണീറടിക്ക,
ചെറുമനെച്ചാളയിലും, മറയോനെ മനയ്ക്കലും
പൊറിപ്പിച്ചു പിരിക്കും, നീ വെണ്ണീറടിക്ക,
വെണ്ണീറടിക്കുക, ലോകസ്വാതന്ത്ര്യത്തിൽ ഘാതകൻ നീ
കണ്ണീരണികൈകൾ പൊക്കി ഞാനും ശപിക്കാം.

ഈ രംഗം എത്ര ഹൃദയാവർജകമായിട്ടുണ്ടെന്ന് പറഞ്ഞറിയിക്കേണ്ട ആവശ്യമില്ല. ജാതിധ്വംസനത്തിന് വേണ്ടി കവി അരുവിപ്പുറത്തെ ഗുരുദേവന്റെ സന്ദേശം അങ്കിതമാകുന്നു. സുഹാസിനി ഗുരുദേവനെ സന്ദർശിക്കുന്നതും, അന്ന് ഗുരു ഉപദേശിക്കുന്നതും അവസാനം വിവാഹസമയത്ത് ഗുരുദേവൻ സന്നിഹിതനാകുന്നതും ആലോചിക്കുമ്പോൾ കവിക്ക് ആ സന്ദേശത്തിൽ വിശ്വാസം അധികമുണ്ടെന്ന് തോന്നുന്നു. കവി ആ സന്ദേശവാക്യത്തെ ഇപ്രകാരം നിരൂപണം ചെയ്യുന്നു.

അനന്തമാമന്തരീക്ഷമാകമാനം വിറയ്ക്കു-
മാറനന്തരം ഓംകാരത്താൽ മുഖരമായി
ഒരു ജാതി ഒരു മതം ഒരു ദൈവമെന്ന വാക്യം
ചെറു താരാ നിര ചേർത്തു നിരത്തികണ്ടു
* * * * * * * * * * * * * * * * * * * * * * * * * * * *
ഏകജ്യോതി സമുദ്രത്തിൻ ബിന്ദുക്കളേ, ഭേദങ്ങളാ
റ്റാകെ സംശ്ലേഷിപ്പിൻ! സാർവജനീനതത്ത്വം

ഈ ചിത്രണം വളരെ സമീചീനമായിട്ടുണ്ട്. ഇപ്രകാരം പലയിടത്തും കവി ചിത്രണം ചെയ്യുന്നതിൽ പാടവം കാണിക്കുന്നു. പെരിയാറിന്റെ തീരത്തിൽ നായികയെ ഇരുത്തി വർണിക്കുന്ന ഭാഗം ഇവിടെ പ്രത്യേകം ഉദ്ധരിക്കേണ്ടതാണ്.

"പുഞ്ചായലഴിച്ചചിന്നി...പൊഴിച്ചും ശീർഷത്തിൽ"

ഭാഷാശുദ്ധിയും പ്രകൃതി വർണനാചതുര്യവും ഹൃദയാഹ്ലാദകരമാകുന്നുണ്ട്. ഇവിടെ സുഹാസിനിയേ

യും പെരിയാറിന്റെ ദൃശ്യത്തെയും നാം പ്രത്യക്ഷമായി കാണുന്നുണ്ട്. ഇപ്രകാരമുള്ള പലഭാഗങ്ങളും എടുത്ത് കാണിക്കാവുന്നതാണ്. വാസ്തവത്തിൽ കവിയുടെ ചാതുര്യം അറിയണമെങ്കിൽ ഗ്രന്ഥം അദ്യോപാന്തം വായിക്കാതെ സാധിക്കയില്ല.

നവീനമായ രീതിയിലാണ് കവി ഈ ഗ്രന്ഥം എഴുതിയിട്ടുള്ളത്. നാടകമോ, നോവലോ ആണെന്ന് തോന്നത്തക്കവണ്ണം മുഴുവൻ കഥയും കഥാപാത്രങ്ങളുടെ മുഖത്തിൽനിന്ന് പുറപ്പെടുവിക്കുന്നു. ഇപ്രകാരമുള്ള നവീനകവനം കൊണ്ട് കേരളഭാഷയെപുഷ്ടിപ്പെടുത്തുവാൻഇനിയുംകവി ശ്രമിക്കുമെന്ന് ഞാൻ ആശിക്കുന്നു. പ്രകൃതിയിലെ ദൃശ്യങ്ങളിൽ സൗന്ദര്യം ധാരാളമുണ്ട്.ചില കുറ്റവും ഉണ്ടായിരിക്കയില്ലെന്ന് ആർക്കും പറയാൻ കഴിയുകയില്ല. കവികൾ സൗന്ദര്യത്തെ വർണിക്കുകയാണ് പതിവ്. എന്നാൽ കുറ്റവും കുറഞ്ഞൊന്ന് എടുത്ത് കാണിക്കുന്നത് കാവ്യത്തിന് കൂടുതൽ അഴകുണ്ടാക്കുമെന്നാണ് എന്റെ വിശ്വാസം. പ്രസ്തുത ഗ്രന്ഥത്തിൽ നായകനും നായികയും ആദർശ പാത്രങ്ങളായി അനിതരസാധാരണമായ ഗുണത്തോടെ, ചിത്രിതരാകുന്നു. അപ്രകാരം ചെയ്യുന്നതുകൊണ്ട് ദോഷമൊന്നുമില്ലെങ്കിലും, വലിയ ഗുണവുമില്ലെന്നാണ് ഞാൻ വിചാരിക്കുന്നത്. നായികക്കും നായകനും ചില ദോഷങ്ങൾ ഉണ്ടെന്ന് വന്നാൽ കൂടി പ്രേമത്തിനു ബലം കുറയുകയില്ല. അത്രയുമല്ല ആ പ്രേമം സ്ഥിരവും സ്വാഭാവികവും ആയിരിക്കും, അതാണു ലൗകികമായ പ്രേമം. അതിന് മാത്രമേ ലോകത്തിൽ മാറ്റം വരുത്തുവാൻ കഴിയുള്ളൂ. അതാണു കവി ലോകത്തിന് കൊടുക്കുന്ന ആദേശം. അപ്പോൾ പാഠകവർഗം സ്വാഭാവികത അനുഭവിക്കും. സാധാരണയായി എല്ലാ കാവ്യത്തിലും പുരുഷനാണ് ആദ്യമായി സ്ത്രീയെ പ്രേമിക്കുന്നത്. പുരുഷനെ സ്ത്രീ പ്രേമിക്കുന്നതിൽ എന്താണ് ദോഷമുള്ളതെന്നു ഞാൻ അറിയുന്നില്ല. മലയാള സാഹിത്യത്തിലെ പാത്രനിർമാണത്തിൽ ഒരു മാറ്റം കാണാൻ എനിക്ക് ആഗ്രഹമുണ്ട്. ഈ മാറ്റം കാവ്യത്തിന് മൗലികത കൊടുക്കുമെന്ന് എനിക്ക് തോന്നുന്നു, അതു പോകട്ടെ.

പ്രസ്തുത കാവ്യത്തിൽ രണ്ടു പാത്രങ്ങൾ മാത്രമേ ഉള്ളൂ. ഇതും ഒരു വിശേഷതയാണ്. നന്നേ കുറച്ച് പാത്രങ്ങളെകൊണ്ട് വലിയ ഒരു കഥ വർണിക്കുക അത്ര സുസാധ്യമല്ല. അതിൽ മിശ്രകാന്തിക്ക് വിജയം കിട്ടിയിട്ടുണ്ട്. മിശ്രവിവാഹം കേരളത്തിൽ ഒരു നവരാജ്യസൃഷ്ടിക്ക് അത്യാവശ്യമാകുന്നു. കവി ഈ കൃതികൊണ്ട് ആ വിചാരത്തിനുപൂർവാധികംശക്തികൊടുക്കുന്നു.ജാതിയെ ധ്വംസിക്കുന്നതിനും ദാമ്പത്ത്യജീവിതത്തിൽ സുഖം പ്രദാനം ചെയ്യുന്നതിനും മിശ്രവിവാഹം സഹായിക്കുമെന്ന് എനിക്ക് തോന്നുന്നു. പ്രേമത്തിന്റെ ഗതിയെ ജാതിയും ദേശവും ആചാരവും ഭാഷയും തടയുന്നതിന് സമർഥമാകരുതെന്ന് ഈ കൃതിയിൽ നിന്നും നാം പഠിക്കുന്നു.

*വേദബന്ധു*

*1.08.1927, പാലക്കാട്*

*"ഹിന്ദുസമുദായത്തിന്റെ ബലക്ഷയത്തിനും, ആത്മവിശ്വാസമില്ലായ്മക്കും, ഉത്സാഹശൂന്യതയ്ക്കും ഹേതു എല്ലാഹിന്ദുക്കളേയും മാനസികവും സാമൂഹ്യവുമായ യോജിപ്പിച്ചുനിറുത്തുവാൻ സമർഥമായ സാംസ്കാരികാഭിമാനമോ, മതവിശ്വാസമോ, ആരാധനൈക്യമോ ഇല്ലാതെ പോയതാണെന്നു തീർത്തുപറയുന്നതുകൊണ്ട്, ഹിന്ദുക്കൾക്കെല്ലാം മാന്യമായ മതഗ്രന്ഥവും ആരാധനാരീതിയും ഉണ്ടായിരുന്നില്ലെന്നു ആരും ധരിച്ചുപോകരുത്. നമ്മുടെ സർവമാന്യമായ ധർമഗ്രന്ഥം വേദമാകുന്നു. വേദവിഹിതമായ ഉപാസനയാണ് നമ്മുടെ ആരാധനക്രമം. കാലക്കേടുനിമിത്തം അതെല്ലാം നാം മറന്നു. അത്രയല്ല, ബൈബിളിനു 'വേദപുസ്തക'മെന്നും ഖുറാനിന് 'നാലാം വേദ'മെന്നും പേരിടുന്ന മഹാപാപംകൂടി ചെയ്യാൻ നാം തയാറായി! വേദത്തിൽ ചേരുക എന്നാൽ ഹിന്ദുമതം വെടിഞ്ഞു അന്യമതത്തിൽ ചേരുക എന്നാണർഥം! വേദക്കാരനെന്നാൽ അഹിന്ദു!! വേദവിശ്വാസികളായ നമുക്ക് ഇതിലധികം ഉപഹാസ്യവും പരിതാപകരവുമായ അധോഗതി എന്താണ് വരാനുള്ളത്? വേദവിഹിതമായ ആരാധനക്രമം ബ്രാഹ്മണർപോലും മറന്നുകഴിഞ്ഞു! ഹിന്ദുക്കൾ ഒരു സുശക്തസമുദായമായി വളർന്ന് തങ്ങൾക്കും ലോകത്തിനും നന്മചെയ്യ ണമെന്നുണ്ടെങ്കിൽ, ഹിന്ദുസമുദായം അതിന്റെ മാനസികവും സാമൂഹ്യവും ഗൃഹ്യവുമായ ഇന്നത്തെ ശൈഥില്യത്തിൽനിന്നുയർന്ന് സാംസ്കാരികവും ആധ്യാത്മികവുമായ പുനർനിർമാണത്തിൽ ഏർപ്പെടണം."*

*(പണ്ഡിത വേദബന്ധു)*



ലേഖനം

വേദബന്ധു

# ആര്യസമാജം കേരളത്തിൽ...

**തിരുവിതാംകൂറിലെ സുപ്രസിദ്ധമായ ക്ഷേത്രപ്രവേശനവിളംബരത്തിന് മുമ്പ് ആര്യസമാജം ഈ രംഗത്ത് നിർവഹിച്ച സേവനം സർവവിദിതമത്രെ!**

ഹിന്ദുമതത്തിൽ അടിഞ്ഞു കൂടിയ ദുഷ്പ്രവണതകളെ നിർമാർജനം ചെയ്ത് അതിനെ പരിഷ്കരിക്കുന്നതിനുവേണ്ടി സ്ഥാപിതമായ മതപ്രസ്ഥാനമാണ് ആര്യസമാജം. മഹാനായ ദയാനന്ദസരസ്വതിയാൽ സ്ഥാപിതമായ ആര്യസമാജം കേരളത്തിലേക്ക് കടന്ന് വന്നത് 1921-ൽ മാത്രമാണ്. 1921-ലെ മലബാർ ലഹളയെ തുടർന്ന് അശരണനായി തീർന്ന ഹിന്ദുക്കൾക്ക് ദുരിതാശ്വാസം നല്കുക എന്നതായിരുന്ന ആര്യസമാജ പ്രവർത്തകരുടെ അന്നത്തെ ഉദ്ദേശ്യം. മനുഷ്യസ്നേഹപരമായ ഈ കടമകൾ നിർവഹിക്കുന്നതിനിടയിൽ പലതരത്തിലുള്ള പ്രശ്നങ്ങളും ആര്യസമാജത്തിന് നേരിടേണ്ടിവന്നു. കേരളത്തിൽ സാമൂഹ്യ പരിഷ്കരണപരവും മതപ്രചരണ സംബന്ധവുമായ പ്രവർത്തനങ്ങൾ തുടർന്ന് പോകുവാൻ ഈ പ്രശ്നങ്ങൾ സമാജത്തെ നിർബന്ധിതമാക്കി. അതിദ്രുതവും ബൃഹത്തുമായ മാറ്റങ്ങളുടെ ഒരു കാലഘട്ടത്തിലാണ് സമാജം ഈ രാജ്യത്ത് പ്രവർത്തിച്ചത്. ആ കാലയളവിൽ രാജ്യത്തിന്റെ ചരിത്രം രൂപപ്പെടുത്തുന്നതിൽ സഹകരിക്കുവാനും, നിസാരമല്ലാത്ത സംഭാവനകൾ നല്കുവാനും സമാജത്തിന് കഴിഞ്ഞിട്ടുണ്ട്.

"പുതിയ ഇന്ത്യയുടെ പ്രവാചകന്മാർ എന്ന ഗ്രന്ഥത്തിൽ റൊമയിൻ റോളണ്ട് ഇപ്രകാരം എഴുതുന്നു. ഇന്ത്യയിലെ മതചിന്തയിൽ നിന്ന് തികച്ചും ഭാരതീയമായ ഒരു സമാജം ഉടലെടുത്തു. ഏറ്റവും സമുന്നത നിലവാരത്തിലുള്ള ഒരു വ്യക്തിയാണ്, ദയാനന്ദസരസ്വതി എന്നാണ് അദ്ദേഹത്തിന്റെ പേര്, ഈ സമാജത്തിന് രൂപം നല്കിയത്. ഒരു കാലത്ത് ലോകത്തിന്റെ രാജ്ഞിയായിരുന്ന ഭാരതത്തെ ആയിരം വർഷമായി അധഃപതനത്തിലാഴ്ത്തിയ ആരോടും സിംഹപ്രകൃതിയിലായിരുന്ന ഈ മനുഷ്യന് യാതൊരു സഹാനുഭൂതിയും ഉണ്ടായിരുന്നില്ല. ശരിയായ വേദമതത്തെ മലിനപ്പെടുത്തുകയോ തെറ്റായി വ്യാഖ്യാനിക്കുകയോ ചെയ്ത എല്ലാവരെയും അദ്ദേഹം നിശിതമായി വിമർശിച്ചു.

റൊമയിൻ റോളണ്ട് തുടരുന്നു. ഇന്ത്യയുടെ ദുർബലമായ ശരീരത്തിലേക്ക് തന്റെ അജയ്യമായ ഊർജസ്വലതയും നിശ്ചയദാർഢ്യവും സിംഹരക്തവും ദയാനന്ദൻ പ്രവഹിപ്പിച്ചു. അദ്ദേഹത്തിന്റെ സാമൂഹ്യപ്രവർത്തനങ്ങളും നടപടികളും സുധീരങ്ങളായിരുന്നു. വസ്തുതകളെ സംബന്ധിച്ച പ്രശ്നങ്ങളിൽ ബ്രഹ്മസമാജം കടന്ന് ചെന്നതിനേക്കാളും ഇന്ന് രാമകൃഷ്ണമിഷൻ കടന്നു ചെല്ലാൻ ധൈര്യപ്പെടുന്നതിനേക്കാളും ദൂരത്തിൽ അദ്ദേഹം കടന്നു ചെന്നു. എല്ലാറ്റിനും ഉപരിയായി അയിത്താചാരമെന്ന ദുഷിച്ച അനീതിയുടെ നിലനില്പുപോലും അദ്ദേഹം പൊറുത്തിരുന്നില്ല. അയിത്തജാതിക്കാരുടെ ചവിട്ടിമെതിക്കപ്പെട്ട അവകാശങ്ങൾക്ക് വേണ്ടി വാദിക്കുന്ന കാര്യത്തിൽ മറ്റാരും തന്നെ അദ്ദേഹത്തെ കവച്ചു വെക്കുകയും ചെയ്തിട്ടില്ല.

ഗുജറാത്തിലെ (സൗരാഷ്ട്രയിലെ ടങ്കാര) ഈശ്വരഭക്തരായ ഒരു ബ്രാഹ്മണദമ്പതികളുടെ പുത്രനായിട്ടാണ് 1824-ൽ ദയാനന്ദൻ ഭൂജാതനായത്. തിയോസഫിക്കൽ സൊസൈറ്റിയിലെ കേണൽ ഓൾകോൾട്ട് പ്രസിദ്ധീകരിച്ച ദയാനന്ദന്റെ ലഘു ജീവചരിത്രത്തിൽ 1856-വരെ അവധൂതനായും ധ്യാനനിരതനായും വിദ്യാതൽപരനായും ദയാനന്ദൻ നയിച്ച ജീവിതത്തെ വിവരിക്കുന്നുണ്ട്. 1875-ൽ രാജ്കോട്ടിൽ*[1] ആണ അദ്ദേഹം ആദ്യമായി ആര്യസമാജം സ്ഥാപിച്ചത്. (ബോംബയിലെ കാക്കഡ് വാഡിയിലാണ് ആദ്യ ആര്യസമാജം 1875-ൽ സ്ഥാപിതമാകുന്നത്) 1883ൽ അജ്മീറിൽ വച്ച് അദ്ദേഹം നിര്യാത

1. ഇത് തെറ്റാണ്. വേദബന്ധുജിക്ക് ഇത് തെറ്റില്ല. മറ്റെന്തോ സംഭവിച്ചിരിക്കുന്നു.



നാകുകയും ചെയ്തു. അതിനിടയിൽ പഞ്ചാബ്, ഉത്തർപ്രദേശ്, രാജസ്ഥാൻ, ബീഹാർ തുടങ്ങിയ സ്ഥലങ്ങളിൽ ആര്യസമാജം സ്ഥാപിതമായി കഴിഞ്ഞു.

സ്വരാജ്യം എന്ന ആശയം ആദ്യമായി ഉന്നയിച്ചത് സ്വാമി ദയാനന്ദനാണ്. സത്യാർഥപ്രകാശം എന്ന അദ്ദേഹത്തിന്റെ നിത്യസ്മരണീയ ഗ്രന്ഥത്തിന്റെ ആറാം അധ്യായത്തിൽ സൽഭരണം സ്വയം ഭരണത്തിന് പകരമാവുകയില്ലെന്ന് പ്രഖ്യാപിച്ചിരിക്കുന്നു. മതപരമായ പക്ഷപാതമില്ലാതെ എല്ലാനാട്ടുകാരോടും വിദേശീയരോടും സമഭാവനയോടെ പെരുമാറുന്ന വിദേശ ഗവണ്മെന്റ് അത് എത്രതന്നെ ദയാപൂർണമായ ക്ഷേമതല്പരവും നീതിനിഷ്ഠവുമായാൽ പോലും ജനങ്ങൾക്ക് പൂർണ സൗഖ്യം പ്രദാനം ചെയ്യുന്നതല്ല. ഹിന്ദിയിൽ ആദ്യമായി എഴുതുകയും ഹിന്ദി ഇന്ത്യയുടെ രാഷ്ട്രഭാഷയാകണമെന്ന് പറയുകയും ചെയ്ത അഹിന്ദി പ്രദേശത്തുകാരായ (ഗുജറാത്തുകാരനായിരുന്ന ദയാനന്ദൻ) ആദ്യത്തെ ഇന്ത്യക്കാരൻ അദ്ദേഹമായിരുന്നു. ഓരോ ആര്യസമാജാംഗവും ഹിന്ദിയും സംസ്കൃതവും പഠിക്കണമെന്ന് അദ്ദേഹം ചട്ടം നിർമിക്കുകയും ചെയ്തു. ആൺകുട്ടികൾക്കും പെൺകുട്ടികൾക്കും ഒരുപോലെ നിർബന്ധമായ ഒരു ദേശിയ വിദ്യാഭ്യാസപദ്ധതി ആദ്യമായി ആവിഷ്കരിച്ചതു് അദ്ദേഹമായിരുന്നു. ശുദ്ധി പ്രസ്ഥാനത്തിന്റെ ഉപജ്ഞാതാവും അദ്ദേഹമാണ്. മാലിന്യനിർമാർജനം എന്ന അർഥത്തിലുള്ള ഒരു സംസ്കൃതപദമാണ് ശുദ്ധി. മതപരമായ അർഥത്തിൽ ശുദ്ധിയെന്ന് പ്രയോഗിക്കുന്നത് താഴെ പറയുന്ന സന്ദർഭങ്ങളിലാണ്. അന്യമതങ്ങളിൽ ഹിന്ദുമതത്തിലേക്ക് പരിവർത്തനം അടുത്തകാലത്തോ കുറെ കാലത്തിന് മുമ്പോ അന്യമതം സ്വീകരിച്ച ഒരാളെ വീണ്ടും ഹിന്ദുമതത്തിലേക്കെടുക്കൽ, അധഃകൃതവർഗക്കാരുടെ പദവി ഉയർത്തൽ, ക്രിസ്ത്യാനികളെ കഴിച്ചാൽ ആദ്യമായി അനാഥശിശുമന്ദിരങ്ങളും, വിധവാസദനങ്ങളും റെസ്ക്യൂ സ്റ്റേഷനുകളും ദുരിതാശ്വാസം തുടങ്ങിയ മറ്റു ഭൃതദയാ പ്രവർത്തനങ്ങളും സംഘടിപ്പിച്ച ഇന്ത്യൻ സംഘടനയും ആര്യസമാജമാണ്.

### മാപ്പിളലഹളയും ആര്യസമാജത്തിന്റെ ആശ്വാസനടപടികളും

നേരത്തെ പ്രസ്താവിച്ചതുപോലെ 1921 ലെ ലഹളയെ തുടർന്ന് ദുരിതത്തിലാണ്ട ഹിന്ദുക്കൾക്ക് ആശ്വാസം നല്കുവാനാണ് ആര്യസമാജം ആദ്യമായി കേരളത്തിൽ വന്നത്. മലബാറിന്റെ ചരിത്രത്തിൽ അഭൂതപൂർവമായ ദുരിതങ്ങൾ ഉളവാക്കിയ ഒന്നായിരുന്നു ഈ ലഹള. രാഷ്ട്രീയമായ കാരണങ്ങളാൽ ലഹളയുടെ യഥാർഥമായതിക്തഫലങ്ങൾ പലതും ദേശീയ പത്രങ്ങളും, മുസ്ലീം പത്രങ്ങളും മറച്ചുവെച്ചിരിക്കുകയാണെന്ന് ആര്യസമാജം നേതാക്കൾ വിശ്വസിച്ചു. പഞ്ചാബ്, സിന്ധ്, ബലൂചിസ്ഥാൻ വടക്ക് പടിഞ്ഞാറൻ അതിർത്തി തലസ്ഥാനം എന്നീ പ്രവിശ്യകളിലെ ആര്യസമാജത്തിന്റെ സംയുക്തസമിതി പ്രസിഡന്റായ ലാലാ ഹൻസ്‌രാജ്, യഥാർഥ സ്ഥിതിഗതികൾ മനസ്സിലാക്കുവാനും ദുരിതാശ്വാസ നടപടികൾ സംഘടിപ്പിക്കുവാനും വേണ്ട മിഷണറിമാരെ മലബാറിലേക്കയച്ചു.

ആര്യസമാജപ്രവർത്തകന്മാർ ലഹളബാധിതപ്രദേശങ്ങളിൽ ചുറ്റിസഞ്ചരിച്ച് ഇസ്ലാം മതത്തിലേക്ക് പരിവർത്തനം ചെയ്ത ഹിന്ദുക്കളെ രക്ഷപ്പെടുത്തി സുരക്ഷിത സ്ഥാനങ്ങളിൽ എത്തിച്ചു. നവംബർ 20 ന് കോഴിക്കോട് കല്ലായിയിൽ ആര്യസമാജം ഒരു ദുരിതാശ്വാസ കേന്ദ്രം തുറന്നു. ഹിന്ദുക്കളായ അഭയാർഥികൾക്ക് അരിയും വസ്ത്രവും ഈ കേന്ദ്രത്തിൽനിന്ന് വിതരണം ചെയ്യുവാൻ തുടങ്ങി. 1922 ജനവരി 23-ാം തീയതി ആയപ്പോഴെയ്ക്കും ദിനം പ്രതി അരിവാങ്ങുന്ന അഭയാർഥികളുടെ എണ്ണം മൂവായിരമായി വർധിച്ചു. മാർച്ച് മാസത്തിൽ മായനാട്ട് എന്ന സ്ഥലത്ത് രണ്ടാമതൊരു ക്യാമ്പ് തുടങ്ങി. അവിടെ സ്ത്രീകളും കുട്ടികളും പുരുഷന്മാരുമായി, 50000-ത്തോളം അഭയാർത്ഥികൾക്ക് ദിനംപ്രതി അരി വിതരണം നടത്തിയിരുന്നു. മെയ്, ജൂൺ, ജൂലായ്, ആഗസ്റ്റ് മാസങ്ങളിൽ നിലമ്പൂർ, ഊപൂർ, തിരൂരങ്ങാടി, നീരലമുക്ക്, കോഴിക്കോട്(പുതിയറ) എന്നിവിടങ്ങളിലും പുതിയ ക്യാമ്പുകൾ തുറക്കപ്പെട്ടു. പന്തീരായിരത്തിലധികം ഹിന്ദു അഭയാർത്ഥികൾക്ക് ദിനംപ്രതി അരികൊടുക്കുകയും വസ്ത്രം വിതരണം ചെയ്യുകയും നാട്ടിലേക്ക് മടങ്ങിപ്പോകാൻ ചെറിയ തോതിൽ സാമ്പത്തിക സഹായം നല്കുകയുമുണ്ടായി. പൂനയിലെ സർവന്റ്സ് ഓഫ് ഇന്ത്യാ സൊസൈറ്റിയുടെ നേതൃത്വത്തിലുള്ള സെന്റ്രൽ റിലീഫ് കമ്മിറ്റിയും, കേരള കോൺഗ്രസ്സ് റിലീഫ് കമ്മറ്റിയും, ഹിന്ദുക്കളും മുസ്ലീങ്ങളുമായ അഭയാർഥികൾക്ക് കഞ്ഞി പകർച്ച നടത്തുകയും ചിലപ്പോഴെല്ലാം അരിവിതരണം ചെയ്യുകയും ചെയ്തപ്പോൾ, ആര്യസമാജം വക ക്യാമ്പുകളിൽ ഹിന്ദു അഭയാർഥികൾക്ക് വേണ്ടിയും, നിർബന്ധിച്ച് മതപരിവർത്തനം ചെയ്യപ്പെട്ടവർക്ക് വേണ്ടിയും അരിവിത




രണം നടത്തുകയാണ് ചെയ്തത്.

### ശുദ്ധിപ്രസ്ഥാനം

നിർബന്ധിച്ച് മതപരിവർത്തനം ചെയ്യപ്പെട്ടവരെ വീണ്ടും ഹിന്ദുമതത്തിലേക്ക് സ്വീകരിക്കാമോ എന്ന പ്രശ്നം മലബാറിലെ ഹിന്ദുക്കൾ ചർച്ച ചെയ്യുകയായിരുന്നു. ഉവ്വ്, എന്ന് ആര്യസമാജം ഉത്തരം നല്കി. ശുദ്ധി സംസ്കാരക്രിയ നടത്തിയാൽ അന്യമതസ്ഥരെപ്പോലും ഹിന്ദുമതത്തിലേക്ക് സ്വീകരിക്കാമെന്ന് ഹിന്ദുശാസ്ത്രങ്ങളിൽ പറഞ്ഞിട്ടുള്ളതായി ആര്യസമാജം അവകാശപ്പെട്ടു. കാശി, പൂന, മിഥില എന്നിവിടങ്ങളിലെ ഹിന്ദുപണ്ഡിതന്മാർ ആര്യസമാജത്തിന്റെ നിലപാടിനെ പിൻതാങ്ങുകയും അതിനു വലിയ പ്രചാരണം നല്കുകയും ചെയ്തു. സാമൂതിരിയുടെ കൊട്ടാരത്തിൽ വെച്ച് വൈദികരുടെ ഒരു യോഗം വിളിച്ചു. അവരും ആര്യസമാജത്തിന്റെ നിലപാടിന് അംഗീകാരം നല്കി. 1922 – ആഗസ്റ്റ് മദ്ധ്യമായപ്പോഴേക്കും നിർബന്ധിച്ച് മതം മാറ്റം ചെയ്യപ്പെട്ട 1800 ഹിന്ദുക്കളെ വീണ്ടും ഹിന്ദുമതത്തിലേക്ക് കൊണ്ടുവരുവാൻ ആര്യസമാജത്തിന് കഴിഞ്ഞു.

ഇസ്ലാം മതത്തിലേക്ക് പരിവർത്തനം ചെയ്യപ്പെട്ട ചെറുമർ ഹിന്ദുമതത്തിലേക്ക് തിരികെ വരുവാൻ വിസമ്മതിച്ചു. ഹിന്ദുമതം സ്വീകരിച്ചാൽ വീണ്ടും അവർ തീണ്ടൽ ജീതിക്കാരായി തീരും എന്നുള്ളത് കൊണ്ടും, മുസ്ലീങ്ങളുടെ ഇടയിൽ ജീവിക്കാൻ പിന്നീട് പ്രാണഭയം ഉള്ളത് കൊണ്ടുമായിരുന്നു അവർ ഹിന്ദുമതത്തിലേക്കുള്ള പുനഃപരിവർത്തനം ഇഷ്ടപ്പെട്ടാതിരുന്നത്. എന്നാൽ തീയരും മറ്റ് ജാതിക്കാരും ധാരളമായി ഹിന്ദുമതത്തിലേക്ക് വന്നു. അവരെയെല്ലാം സ്വന്തം ഗ്രാമത്തിൽ പുനരധിവസിപ്പിച്ചതിന് ശേഷം അവർക്ക് സംരക്ഷണം നല്കുവാനുള്ള പ്രാദേശിക സമിതികളും ആര്യസമാജം സംഘടിപ്പിച്ചു.

### ചേലനായന്മാരെ തിരിച്ചെടുക്കൽ

അർധ മുസ്ലീങ്ങളായി കരുതപ്പെട്ടിരുന്ന ചേലനായന്മാരെ തിരിച്ചെടുക്കാൻ ഉത്തര കേരള നായർ സമാജം പരിശ്രമിച്ചു വരികയായിരുന്നു. ടിപ്പുവിന്റെ ആക്രമണകാലത്ത് ഇസ്ലാം മതം സ്വീകരിക്കുകയും പിന്നീട് ഹിന്ദുക്കളായി ജീവിക്കുകയും ചെയ്തവരാണ് ചേലനായന്മാർ. മറ്റ് നായന്മാർ തങ്ങളോട് ഇടപഴകുവാൻ അവരെ അനുവദിച്ചില്ല. അതിനാൽ അവർ അർധ-മുസ്ലീങ്ങളേപ്പോലെ പ്രത്യേക വിഭാഗമായി നിലനിന്നു. അവരെ ഹിന്ദുമതത്തിലേക്ക് തിരികെ കൊണ്ടുവരുന്ന കാര്യത്തിൽ ഉത്തര കേരള നായർ സമാജവുമായി സഹകരിക്കാൻ ആര്യസമാജം തീർച്ചയാക്കി. 1923 ജനവരി 13-ാം തീയതി കണ്ണൂർ ജില്ലയിൽ ചൊവ്വ എന്ന സ്ഥലത്ത് വെച്ച് യാഥാസ്ഥികരായ നായന്മാരും ചേലനായന്മാരും പങ്കെടുത്ത വലിയൊരു പന്തി ഭോജനം ഏർപ്പെടുത്തി. വേഗത്തിൽ മറ്റ് സാമൂഹ്യാചാരങ്ങളിലും ഈ രണ്ട് വിഭാഗക്കാരും തമ്മിൽ ഇറ(ണ)ങ്ങിപ്പെരുമാറാൻ ഇടവരികയും അങ്ങനെ ക്രമത്തിൽ അവർ ഒന്നായി തീരുകയും ചെയ്തു. ഇപ്പോൾ മലബാറിൽ ചേലനായന്മാർ എന്ന ഒരു വിഭാഗം ഇല്ല.

ആര്യസമാജത്തിന്റെ ഈ പുനഃപരിവർത്തനശ്രമങ്ങൾക്ക് നിയമപ്രാബല്യമില്ല എന്നു വരുത്തിതീർക്കുവാനുള്ള ചില സംരംഭങ്ങളും ഇതിനിടയിൽ നടക്കുകയുണ്ടായി. മദിരാശിയിലെ അഡയാർ തിയോസഫിക്കൽസൊസൈറ്റി അംഗമായിരുന്ന ഒരു ഇംഗ്ലീഷ് വനിതയെ ആര്യസമാജം വഴി ഹിന്ദുമതത്തിലേക്ക് പരിവർത്തനം ചെയ്തതിനു ശേഷം അവരെ, ബോംബെക്കാരനായ ഒരു വ്യാപാരി വിവാഹം ചെയ്തിരുന്നു. നിർഭാഗ്യവശാൽ കുറച്ചു കാലത്തിനുശേഷം ആ സ്ത്രീ മരണപ്പെട്ടു. ആ സ്ത്രീക്ക് മദിരാശിയിലെ ഒരു ബാങ്കിൽ കുറച്ചു നിക്ഷേപമുണ്ടായിരുന്നു. മദിരാശി ഗവണ്മെന്റിന്റെ അഡ്മിനിസ്ട്രർ ജനറൽ ഈ നിക്ഷേപത്തിന്റെ ചുമതല ഏറ്റെടുക്കുകയും, മരണപ്പെട്ടസ്ത്രീ ഒരു ക്രിസ്ത്യാനിയും ബ്രിട്ടീഷുകാരിയുമാകയാൽ അവളുടെ നിക്ഷേപം ബ്രിട്ടനിലേക്ക് അയക്കേണ്ടതാണെന്ന് വാദിക്കുകയും ചെയ്തു. ആര്യസമാജം നടത്തുന്ന പുനഃപരിവർത്തനത്തിന്റെ നിയമസാധുത്വം സംബന്ധിച്ച് ഒരു ടെസ്റ്റ്കേസ് എന്ന നിലയിൽ ആര്യസമാജം വഴിയായി ഈ കേസ് ഹൈക്കോടതിയിൽ വാദിക്കപ്പെട്ടു. ഹിന്ദുമതത്തിലേക്ക് പരിവർത്തനം ചെയ്തതിന് ശേഷം വിവാഹിതയായ ആ സ്ത്രീ, ഒരു ഹിന്ദുവാണെന്നും, ഹിന്ദു നിയമമാണ് അവർക്ക് ബാധകമായതെന്നുമായിരുന്നു ഉന്നയിക്കപ്പെട്ട വാദഗതി. ഈ വാദഗതി ഹൈക്കോടതി സ്വീകരിച്ചതോടെ ആര്യസമാജം നടത്തുന്ന പുനഃപരിവർത്തനങ്ങൾക്ക് നിയമ സാധുതയുണ്ടെന്ന കാര്യം വ്യക്തമായി. (നരോത്തം ജിവേഴ്സസ് അഡ്മിനിസ്ട്രേറ്റീവ് ജനറൽ)

### ആര്യസമാജം അയിത്തത്തിനെതിരെ

കോഴിക്കോട്ട് പട്ടണത്തിൽ ജാതിഹിന്ദുക്കൾ മാത്രം താമസിക്കുന്ന ഒരു പ്രദേശമാണു തളി. അവിടുത്തെ റോഡുകൾ മുനിസിപ്പാലിറ്റി വക



യാണ്. ആ പ്രദേശത്തെ കള്ളുസുകൾ വൃത്തിയാക്കി ഇരുന്നത്. തമിഴ്നാട്ടിൽ നിന്നും ഇറക്കുമതി ചെയ്തിരുന്ന ക്രിസ്ത്യാനികളായ തോട്ടി തൊഴിലാളികളായിരുന്നു. ഹിന്ദുക്കളായ തോട്ടിതൊഴിലാളികൾ തീണ്ടൽക്കാരാകയാൽ അവിടെ പ്രവേശനമില്ല. ഈ നടപടിയെ ആര്യസമാജം എതിർത്തു. തോട്ടിപ്പണിയുടെ ആകർഷകത കൊണ്ടല്ല എന്നാൽ ഹിന്ദുക്കളായ തോട്ടിതൊഴിലാളികളെ തീണ്ടൽ ജോലിക്കാരായി കണക്കാക്കുകയും അവർ ക്രിസ്ത്യാനികളായ നിമിഷം മുതൽ തീണ്ടൽ അസ്തമിക്കുകയും ചെയ്യുന്നു എന്ന ആശയത്തോടുള്ള എതിർപ്പ് കൊണ്ടായിരുന്നു. ഈ സമ്പ്രദായത്തെ ഇല്ലായ്മ ചെയ്യുന്നതിന് ആര്യസമാജം തളിപ്രദേശത്തെ ജനങ്ങൾക്കിടയിൽ ഉദ്ബോധന പരമായ പ്രചാരവേല സംഘടിപ്പിക്കുകയും, ക്രിസ്ത്യൻ തൊഴിലാളികളെ ഇറക്കുമതി ചെയ്യുന്നത് അവസാനിപ്പിക്കാൻ അവരുടെ മുൻസിപ്പൽ കൗൺസിലർ മുഖേന പരിശ്രമിക്കണമെന്ന് ആഹ്വാനം ചെയ്യുകയും ചെയ്തു. ആര്യസമാജത്തിന്റെ പ്രവർത്തനങ്ങൾ അചിരേണഫല പ്രാപ്തിയിലെത്തി.

### കല്പാത്തി റോഡ് പ്രക്ഷോഭം

യാഥാസ്ഥിതികരായ ബ്രാഹ്മണന്മാരുടെ ഒരു കേന്ദ്രമായിരുന്നു പാലക്കാട്. ബ്രാഹ്മണന്മാരുടെ അഗ്രഹാര റോഡുകളിൽകൂടി ഈഴവർ ഉൾപ്പെടെയാതൊരു തീണ്ടൽ ജാതിക്കാരെയും നടക്കാൻ അനുവദിച്ചിരുന്നില്ല. 1924-25ൽ വൈക്കം സത്യാഗ്രഹത്തിൽ നിന്നും പ്രചോദനം ഉൾക്കൊണ്ട പാലക്കാട്ടെ ഈഴവർ ഒരു ഈഴവവക്കീലിന്റെ നേതൃത്വത്തിൽ കല്പാത്തിയിലെ അഗ്രഹാരം റോഡിൽക്കൂടി നടക്കുവാൻ നിശ്ചയിച്ചു. ബഹുമാന്യനായ ഈ ഈഴവവക്കീൽ അഗ്രഹാരം റോഡിൽ കാലൂന്നിയ ഉടനെ തന്നെ ബ്രാഹ്മണരുടെ ഒരു വലിയ സംഘം അയാളുടെ മേൽചാടി വീഴുകയും കഠിനമായ ദേഹോപദ്രവമേല്പിച്ച് വലിച്ചിഴയ്ക്കുകയും ചെയ്തു. മർദ്ദനം വളരെ മൃഗീയമായിരുന്നു. എങ്കിലും വക്കീലിന്റെ അനുയായികൾ സത്യാഗ്രഹികളായിരുന്നതിനാൽ തിരിച്ചടിക്കാതെ തിരിഞ്ഞോടുകയാണ് ചെയ്തത്. ഇത് നാട്ടിലാകെ വലിയ ഒച്ചപ്പാടുണ്ടാക്കി. ഈ സമയത്ത് ആര്യസമാജം വൈക്കം സത്യാഗ്രഹത്തെ സഹായിക്കാൻ ആലപ്പുഴയിൽ പരിപാടികൾ ആസൂത്രണം ചെയ്ത് വരികയായിരുന്നു.

ബ്രാഹ്മണരുടെ നടപടിയിൽ ക്ഷുഭിതരായ ഈഴവർ തിരുവിതാംകൂറിൽ നിന്ന് ക്രിസ്ത്യൻ മിഷണറിമാരെ പാലക്കാട്ടേക്ക് ക്ഷണിക്കുകയും ചില പ്രമുഖ ഈഴവകുടുംബങ്ങൾ ക്രിസ്ത്യാനികളാകാൻ തീരുമാനിക്കുകയും ചെയ്തു. ഒരാഴ്ചയ്ക്കുള്ളിൽ ആറുമതപരിവർത്തനങ്ങൾ നടന്നു. ക്രിസ്തുമതത്തിലേക്ക് പരിവർത്തനം ചെയ്യപ്പെട്ട കുടുംബക്കാർക്ക് കല്പാത്തി റോഡിൽകൂടി സ്വച്ഛന്ദം നടക്കാൻ അനുവാദമുണ്ടായിരുന്നപ്പോൾ, ഹിന്ദുക്കളായി തുടർന്ന അവരുടെ ബന്ധുക്കൾക്ക് കല്പാത്തിയെ സമീപിക്കാൻ പോലും അനുവാദമുണ്ടായിരുന്നില്ലെന്ന വസ്തുത പത്രങ്ങളിൽ വരികയുണ്ടായി. ഈ സന്ദർഭത്തിൽ ശരിയായ വിചിന്തനത്തിനു ശേഷം ആര്യസമാജം പ്രവർത്തകന്മാർ ഉടനെ പാലക്കാട്ടേക്ക് പുറപ്പെട്ടു. 1925-ന്റെ ആദിയിൽ തന്നെ ആര്യസമാജം പാലക്കാട്ട് ഒരു കേന്ദ്രം തുറന്നു. ഹിന്ദുക്കളായിരിക്കുമ്പോൾ അശുദ്ധരായ ആളുകൾ ക്രിസ്ത്യാനികളാകുന്ന നിമിഷത്തിൽ ശുദ്ധരാവുക എന്ന ആചാരത്തിന്റെ അർഥശൂന്യത ബ്രാഹ്മണരെ ബോദ്ധ്യപ്പെടുത്തുവാൻ ആര്യസമാജം ഒരു മാസക്കാലത്തോളം പരിശ്രമിച്ചു. പക്ഷേ ഈ അഭ്യർഥനകൾക്ക് ഫലമുണ്ടായില്ല. ഒടുവിൽ കല്പാത്തിക്ക് പുറത്തുള്ള ചില പുരോഗമന വാദികളോടുകൂടി കല്പാത്തിയിൽ പ്രവേശിക്കാൻ സമാജം തീരുമാനിച്ചു. ആര്യസമാജം സംഘടിപ്പിക്കുന്നത് സത്യാഗ്രഹമല്ലെന്ന് ബ്രാഹ്മണർ മനസ്സിലാക്കി. ആര്യസമാജത്തിന്മേൽ പരിവർത്തനം ചെയ്ത ഈഴവരടങ്ങിയ ജാഥകൾ സവർണജാതിയിൽ പ്പെട്ട ഒരു ആര്യസമാജം മിഷണറിയുടെ നേതൃത്വത്തിൽ സംഘടിക്കുകയും, റോഡിൽ കൂടി നടക്കുകയും ചെയ്തു. ഏതാനും ദിവസത്തേക്ക് യാതൊരു കുഴപ്പവുമുണ്ടായിരുന്നില്ലെങ്കിലും പിന്നീട് ബ്രാഹ്മണർ രഹസ്യമായി സംഘടിച്ച് സമാജത്തിന്റെ ജാഥയെ ആക്രമിച്ചു.

1925-ലെ മദ്രാസ് അഡ്മിനിസ്ട്രേഷൻ റിപ്പോർട്ട് (പേജ് XIII) ഈ സംഭവത്തെ ഇങ്ങനെ പറഞ്ഞിരിക്കുന്നു. *"ഉയർന്ന ജാതിക്കാരായഹിന്ദുക്കൾ പാലക്കാട്ടെ ഈഴവരെ അയിത്തജാതിക്കാരായാണ് പരിഗണിക്കുന്നത്. തങ്ങളുടെ സാമൂഹ്യ പദവിയിൽ ഉയർച്ച ലഭിക്കുമെന്ന് പ്രതീക്ഷിച്ചുകൊണ്ട് ഈ ഈഴവർ അടുത്തകാലത്തായി ക്രിസ്തുമതത്തിലേക്ക് ചേരുവാൻ തുടങ്ങിയിട്ടുണ്ട്. ആര്യസമാജക്കാർ അവരുടെ അണിയിലേക്ക് ഇവരെ സ്വാഗതം ചെയ്തു. കല്പാത്തിയിലെ രഥോത്സവത്തിൽ പങ്കുകൊള്ളുവാൻ തങ്ങൾക്ക് അവകാശമുണ്ടെന്ന് 1924-ൽ ചില ഈഴവർ വാദി*




*ക്കാൻതുടങ്ങിയപ്പോൾചിലകുഴപ്പങ്ങളെല്ലാമുണ്ടായി. 1925-ൽ ഈ കുഴപ്പങ്ങൾ പുതിയ രൂപത്തിൽ പ്രത്യക്ഷപ്പെട്ടു. യാഥാസ്ഥിതിക ബ്രാഹ്മണരുടെ കേന്ദ്രമായ കല്പാത്തി അഗ്രഹാരത്തിൽ പ്രവേശിക്കാൻ ഒക്ടോബർ 31-ാം തീയതി ആര്യസമാജക്കാർ ഒരു ശ്രമം നടത്തി. അവർ ഈഴവരാണെന്നകാരണം പറഞ്ഞ് ബ്രാഹ്മണർ അവരെ തടഞ്ഞു. അവർ ചില ബ്രാഹ്മണരെ കുത്തി. നവംബർ മാസത്തിൽ രഥോത്സവസമയത്ത് വീണ്ടും കുഴപ്പങ്ങൾ ഉണ്ടാകുമെന്ന് കരുതി ഒരു മുൻ കരുതലെന്ന നിലയിൽ ക്രിമിനൽ പ്രൊസീജ്യർകോഡിലെ 144-ാം വകുപ്പ് പ്രകാരം ഈഴവർ ചെറുമർ മുതലായവരുടെ മേൽ അഗ്രഹാരത്തിൽ പ്രവേശിക്കരുതെന്ന നിരോധനാജ്ഞ പുറപ്പെടുവിച്ചു."*

ആര്യസമാജം പ്രവർത്തകന്മാർ മദിരാശിഗവർണറെ സമീപിച്ച് നിരോധന കല്പനപിൻ വലിക്കാൻ നിവേദനം നടത്തി. നിരോധന കല്പന പിൻവലിക്കുകയും സ്ഥിതിഗതികൾ നേരിട്ട് മനസ്സിലാക്കാൻ ഒരു ഏകാംഗ കമ്മീഷനെ നിയോഗിക്കുകയും ചെയ്തു. കമ്മീഷന്റെ റിപ്പോർട്ടിന്റെ അടിസ്ഥാനത്തിൽ ഗവണ്മെന്റ് പുറപ്പെടുവിച്ച കമ്മ്യൂണിക്കേയിൽ സങ്കടം നേരിട്ട കക്ഷിക്കാർ കോടതിയെ സമീപിക്കണമെന്നും ഗവണ്മെന്റ് ഈ പ്രശ്നത്തിൽ പക്ഷം പിടിക്കുന്നതല്ലെന്നും വ്യക്തമാക്കിയിരുന്നു.

ഇതിനിടയിൽ ഈഴവ സമുദായത്തിൽ നിന്ന് ആര്യസമാജത്തിലേക്ക് പരിവർത്തനം ചെയ്ത ഒരു സർക്കാർ ഉദ്യോഗസ്ഥൻ അയാളുടെ കൃത്യനിർവഹണത്തിനിടയിൽ കല്പാത്തിയിലൂടെ നടന്നു പോകുമ്പോൾ അയാളെ തടഞ്ഞു വെക്കുകയും ദേഹോപദ്രവം ഏല്പിക്കുകയും ഉണ്ടായി. അയാൾ പോലീസിൽ പരാതി ബോധിപ്പിച്ചതിനെ തുടർന്ന് കയ്യേറ്റക്കാരുടേ മേൽ കേസ് ചാർജ് ചെയ്യുകയും, കയ്യേറ്റക്കാരുടേ തലവനെ പാലക്കാട് സബ് ഡിവിഷണിൽ മജിസ്റ്റ്രേറ്റ് ശിക്ഷിക്കുകയും ചെയ്തു. ഉടനെ തന്നെ ബ്രാഹ്മണർ മദിരാശി ഹൈക്കോടതിയിൽ ഒരു റിവിഷൻ പെറ്റീഷൻ ഫയൽ ചെയ്തു. ഏറ്റവും മികച്ച നിയമജ്ഞരുടെ സഹായത്തോടുകൂടി കേസ് പ്രോസിക്യൂട്ട് ചെയ്യാൻ ആര്യസമാജം വേണ്ട ഏർപ്പാടുകൾ ചെയ്തു. ഒന്നാം കക്ഷിക്ക് അതായത് ഈഴവ സമുദായത്തിൽ നിന്ന് ആര്യസമാജത്തിലേക്ക് പരിവർത്തനം ചെയ്ത വ്യക്തിക്ക് കല്പാത്തി റോഡിൽ കൂടി നടക്കുവാൻ അവകാശമുണ്ടെന്നും, ഹർജിക്കാരന് അതായത് അയാളെ തടഞ്ഞ ബ്രാഹ്മണന്, ഒന്നാം കക്ഷിയെ തടഞ്ഞുവയ്ക്കാൻ യാതൊരു വിധത്തിലും അവകാശമില്ലെന്നുമാണ് ഹൈക്കോടതി വിധി.

മദിരാശി ഹൈക്കോടതിയുടെ ഈ വിധിയെ തുടർന്ന് അയിത്തജാതിക്കാർക്ക് പ്രവേശനമില്ലാതിരുന്ന പല റോഡുകളും അവർക്ക് തുറന്നു കൊടുക്കാൻ ഉയർന്നജാതിക്കാരെ പ്രേരിപ്പിക്കാൻ ആര്യസമാജത്തിന് കഴിഞ്ഞു.

### ക്ഷേത്രപ്രവേശന പ്രക്ഷോഭം

ആര്യസമാജം ഗൗരവപൂർവം നടത്തിയ മറ്റൊരു പ്രക്ഷോഭം തീണ്ടൽജാതിക്കരനെ ഹിന്ദുക്ഷേത്രങ്ങളിൽ പ്രവേശിപ്പിക്കുന്നതിന് വേണ്ടിയുള്ള ക്ഷേത്രപ്രവേശനപ്രക്ഷോഭമായിരുന്നു. ഈഴവർക്കും മറ്റ് അവർണ സമുദായക്കാർക്കും ഹിന്ദു ക്ഷേത്രങ്ങളിൽ പ്രവേശനം നിഷേധിച്ചിരുന്ന സാഹചര്യത്തിൽ പല അനിഷ്ടസംഭവങ്ങളും രാജ്യത്ത് നടന്നിരുന്നു. പല സ്ഥലത്തും നായരീഴവ ലഹളകൾ നടന്നു. ഇത് മുതലാക്കി, അവർണ സമുദായക്കാരെ ക്രിസ്തുമതത്തിലേയ്ക്കും ഇസ്ലാം മതത്തിലേയ്ക്കും പരിവർത്തനം ചെയ്യുന്നതിനുള്ള സംരംഭങ്ങളുംതുടങ്ങി.ഏതാനുംപരിവർത്തനങ്ങൾ നടക്കുകയും ചെയ്തു. ക്ഷേത്രങ്ങൾ കൊള്ളിവച്ചു നശിപ്പിക്കാനുള്ള പ്രവണതകളും അപൂർവമായിട്ടെങ്കിലും നടന്നു.

ഈ സാഹചര്യത്തിൽ അവർണ സമുദായക്കാർക്ക് ക്ഷേത്രപ്രവേശനം അനുവദിക്കുന്നതിനുള്ള ഒരു പ്രക്ഷോഭം സംഘടിപ്പിച്ചു കൊണ്ട് പരിതഃസ്ഥിതിയെ നേരിടാൻ ആര്യസമാജം നിശ്ചയിച്ചു. ക്ഷേത്രപ്രവേശനത്തിന് വേണ്ടിയുള്ള ആര്യസമാജത്തിന്റെ ശ്രമങ്ങൾക്കെതിരെയായി ദുർബലങ്ങളായ ചില എതിർപ്പുകൾ ഉണ്ടാകാതിരുന്നില്ല. ആര്യസമാജസ്ഥാപകനായ ദയാനന്ദസരസ്വതി ക്ഷേത്രാരാധനയെ അനുകൂലിച്ചിരുന്നില്ലെന്നാണ് എതിപ്പുകാർ ചൂണ്ടികാണിച്ച ഒരു വസ്തു. ആര്യസമാജത്തിന്റെ ആദർശങ്ങളിൽ ദൃഢമായ അറിവു സമ്പാദിക്കാതിരുന്നവർക്ക് ഇതൊരു ന്യായമായ കാരണമായി തോന്നുകയും ചെയ്തു. വാസ്തവത്തിൽ മതവിശ്വാസികളുടെ ഒരു സമ്മേളനസ്ഥലമെന്ന നിലയിൽ ക്ഷേത്രങ്ങൾ നിലനില്ക്കുന്നതിനെ ദയാനന്ദസരസ്വതിയോ ആര്യസമാജമോ എതിർത്തിട്ടില്ല. ചില ബിംബാരാധനാസമ്പ്രദായങ്ങളെയാണ് ആര്യസമാജം എതിർത്തത്. വേദങ്ങൾ അംഗീകരിക്കാത്ത ബിംബാധരാധനയായിരുന്നു അവ.നേരെമറിച്ച് ഈശ്വരഭക്തിയുടെ



പ്രകടനമായിട്ടാണ് ക്ഷേത്രാരാധനയെ കണക്കാക്കുന്നതെങ്കിൽ സ്വാമിദയാനന്ദൻ അതിനെതിരായിരുന്നില്ല. ഇന്ന് നടന്നുവരുന്ന രീതിയിലുള്ള ബിംബാരാധനാ സമ്പ്രദായങ്ങൾക്കെതിരായി ക്ഷേത്രത്തിൽ തടിച്ചു കൂടിയിരുന്ന ജനങ്ങളോടാണ് സ്വാമിദയാനന്ദൻ ആഹ്വാനം ചെയ്തത്. ഇത്തരം പ്രചരണപ്രവർത്തനങ്ങൾക്ക് വേണ്ടിയുള്ള യാത്രയിൽ ദയാനന്ദൻ ക്ഷേത്രങ്ങളിൽ താമസിക്കുകയും ചെയ്തിരുന്നു. അതിനാൽ ക്ഷേത്രങ്ങളെ ദയാനന്ദൻ എതിർത്തിരുന്നു എന്ന് പറയുന്നതു് അർത്ഥശൂന്യമാണ്. എങ്കിലും ആര്യസമാജത്തിലെ ഒരു പ്രധാന മിഷനറിയെ സമാജത്തിൽ നിന്ന് വിട്ട് ഹിന്ദുമത പരിഷ്കർത്താവായി പ്രവർത്തിക്കാൻ ആര്യസമാജം കേന്ദ്രകമ്മിറ്റി നിയോഗിച്ചു. അദ്ദേഹം ഒന്നാമത്തെ തിരുവിതാംകൂർ ക്ഷേത്രപ്രവേശനകമ്മിറ്റി രൂപികരിച്ച് അതിന്റെ സെക്രട്ടറിയായി പ്രവർത്തിച്ചു. കേരളത്തിലും ഉത്തരേന്ത്യയിലുമുള്ള ഹിന്ദുക്കളായ നാട്ടുരാജാക്കന്മാരിൽ ക്ഷേത്രപ്രവേശനത്തിന് അനുകൂലമായ മനോഭാവം സൃഷ്ടിക്കാൻ ആര്യസമാജം ഇക്കാലത്ത് ശക്തിയായി പ്രവർത്തിക്കുകയുണ്ടായി. തിരുവിതാംകൂറിലെ സുപ്രസിദ്ധമായ ക്ഷേത്രപ്രവേശനവിളംബരത്തിന് മുമ്പ് ആര്യസമാജം ഈ രംഗത്ത് നിർവഹിച്ച സേവനം സർവവിദിതമത്രെ!

(കേരളചരിത്രം-2-ാം ഭാഗം- (1974) പേജ് 564 മുതൽ 574 വരെ.)
സമ്പാദകൻ കെ. കനകരാജ്.

## വേദബന്ധുവിന്റെ ലേഖനങ്ങളുടെ ലഭ്യമായ വിവരങ്ങൾ

1. കുരവ (മലയാളരാജ്യം 13.12.1954), 2. കുരകം കുളക്കോഴിയാണോ (മലയാളരാജ്യം - 19.12.1955) 3. ജാനകീഗീതം (മലയാളരാജ്യം - 03.01.1955) 4. വേദങ്ങളേയും ഉപനിഷത്തുകളേയും സംബന്ധിച്ച ചില തെറ്റധാരണകൾ (മലയാളരാജ്യം - 21.01.1955) 5. അവെസ്തയും വേദവും (മലയാളരാജ്യം - 28.01.1955) 6. വേദവ്യാഖ്യാനങ്ങളുടെ അനുക്രമമായ ചരിത്രം (തുടർലേഖനം) (മലയാളരാജ്യം 1133 മീനം) 7. മാക്സ്മുള്ളർ രചിച്ച വേദഭാഷ്യം (മലയാളരാജ്യം 1955 ഇടവം) 8. അരിസ്റ്റോട്ടിലിന്റെ പോയറ്റിക്സ് (ദേശബന്ധുവാരിക 08.01.1958) 9. വെങ്കടാധ്വരിയുടെ വിശ്വഗുണാദർശം (അയ്യപ്പൻ - കർക്കടകം 1132) 10. ഉർവശിയും പുരൂരവസും (അയ്യപ്പൻ ചിങ്ങം 1130) 11 വേദാർത്ഥവും പുരാണകഥയും (അയ്യപ്പൻ തുലാം 1130) 12. ദേവീസൂക്തവും ശാക്തമന്ത്രവും (അയ്യപ്പൻ) മകരം 1130) 13. വേദശാഖകളും മൂലസംഹിതകളും (അയ്യപ്പൻ - കുംഭം 1131) 14. മഹാകവി വള്ളത്തോളിന്റെ ഋഗ്വേദ വിവർത്തനം (അയ്യപ്പൻ - നവംബർ 1957) 15. ഋഗ്വേദത്തിലെ ശുനഃശേഫനം നരബലിയും (അയ്യപ്പൻ - ഡിസംബർ 1957) 16. വള്ളത്തോളിന്റെ ഋഗ്വേദ വിവർത്തനത്തിലെ വേലനം വിശപ്ലയും (അയ്യപ്പൻ - ജനവരി 1956) 17. വള്ളത്തോളിൻറെ ഋഗ്വേദവിപർത്തനവും സായണഭാഷ്യവും (അയ്യപ്പൻ - മീനം 1131) 18. നിഘണ്ടുവും നിരുക്തവും (അയ്യപ്പൻ - കക്കടകം 1131) 19. സ്വരനിയമവും വേദാർത്ഥവും (അയ്യപ്പൻ - മീനം 1132) 20. ഋഗ്വേദ നിർമാണകാലം (അയ്യപ്പൻ - ചിങ്ങം 1139) 21. വൈദിക വാങ്മയത്തിൽ ഉപനിഷത്തുകളുടെ സ്ഥിതി. (അയ്യപ്പൻ - മേടം, എടവം 1133) 22. മഹേഞ്ജോദരോ ലക്ഷ്യങ്ങളും വൈദിക സംസ്കാരവും (അയ്യപ്പൻ - മിഥുനം 1133) 23. ശാങ്കരഭാഷ്യത്തിലെ അപശൂദ്രാധികരണം (അയ്യപ്പൻ - 1133) 24. അപശൂദ്രാധികരണം പ്രത്യാഖ്യാനത്തിന് ഉത്തരം (അയ്യപ്പൻ - 1133) 25. ലോഞ്ജയനസിന്റെ ഉദാത്തതാ 1 (വിജ്ഞാനകൈരളി) 26 ലോഞ്ജയനസിന്റെ ഉദാത്തതാ 2 (വിജ്ഞാനകൈരളി) 27. ലോഞ്ജയനസിന്റെ ഉദാത്തതാ 3 (വിജ്ഞാനകൈരളി) 28. രസവിചാരം (വിജ്ഞാനകൈരളി) 29 ഭാരതീയ തത്ത്വചിന്തയുടെ ലോക വ്യാപകമായ പ്രഭാവം (വിജ്ഞാനകൈരളി) 30 തത്ത്വശാസ്ത്രമെന്ന പരാവിദ്യ (അയ്യപ്പൻ) 31 യജ്ഞവിജ്ഞാനം (അനാദി) 32 സോമത്തെപ്പററി (അനാദി) 33 പഞ്ചമഹായജ്ഞങ്ങൾ (അനാദി) 34 സ്വരവും വേദാർത്ഥവും (അനാദി) 35 അതിരാത്രം - സോമയജ്ഞം (അനാദി) 36. മീമാംസാ ശാബര ഭാഷ്യം (തർകപാദം ഉപോദ്ഘാതസഹിതം (അനാദി 8 ലേഖനങ്ങൾ) 37 ഉപനിഷദ് വിചാരസർവസ്വം ആർഷനാദം. 38 ബുദ്ധമതവും അദ്വൈതവും ആർഷനാദം, 39 വേദോദ്ധാരകനായ കുമാരിലഭട്ടർ 40 വേദാർത്ഥപ്രകാരം, 41 വേദാർത്ഥവും സ്വരജ്ഞാനവും, സന്നിധാനത്തിൽ 12 ലേഖനങ്ങൾ കൂടാതെ അനേകം ലേഖനങ്ങൾ 1) ഇൻ വേദിക് ഡൈജസ്റ്റ് (ബറോഡ) 2) ദയാനന്ദസന്ദേശ് (ഡൽഹി) 3) ആജ് വാരണാസി 4) ആയു ജഗത്ത് (ലാഹോർ) 5) കേരള ഡൈയജസ്റ്റ് (ചങ്ങനാശ്ശേരി) എന്നിവയിലുമുണ്ട്.

*ഈ വിവരങ്ങൾ പൂർണമല്ല ഇനിയും ലേഖനങ്ങളുണ്ട്.*
*അവയെപ്പറ്റി എന്തെങ്കിലും വിവരങ്ങൾ തന്ന് സഹായിക്കുവാൻ കഴിയുന്നവർ*
*9544412124, 9947745571, 9446314343 എന്നി നമ്പരുകളിൽ ബന്ധപ്പെടുക...*



**വേദബന്ധു ഭാഷാപഠനഗവേഷണ കേന്ദ്രം**
**തൃക്കണ്ണമംഗൽ കൊട്ടാരക്കര 691531 കൊല്ലം ജില്ല.**





പ്രൊഫസർ.
എസ്. ഗുപ്തൻനായർ
(1919-2019)


പണ്ഡിത
വേദബന്ധു ശർമ്മ
(1901-1995)


സ്വർഗീയ
നരേന്ദ്രഭൂഷൺ
(1937-2010)

# പിൻവാക്ക്

**കെ. കനകരാജ്**
(വേദബന്ധു ഭാഷാപഠനഗവേഷണകേന്ദ്രം, തൃക്കണ്ണമംഗൽ, കൊട്ടാരക്കര)

അറിവിനെ സാപേക്ഷമായും നിരപേക്ഷമായും വിനിയോഗിക്കുന്നവരുണ്ട്. ഇതിൽ രണ്ടാമത്തെ ഗണത്തിൽ പ്പെടുന്ന ഒരു മഹാവ്യക്തിയായിരുന്നു പണ്ഡിത വേദബന്ധു.

ശ്രേഷ്ഠപണ്ഡിതൻ, വേദജ്ഞൻ, ബഹുഭാഷാവിജ്ഞൻ, ഗ്രന്ഥകാരൻ, വ്യാഖ്യാതാവ്, വിവർത്തകൻ, സാമൂഹികപ്രവർത്തകൻ, ആര്യസമാജത്തിന്റെ മികച്ച സംഘാടകരിൽ ഒരാൾ - എന്നീ നിലകളിൽ കേരളത്തിനകത്തും പുറത്തും പ്രവർത്തിച്ച അദ്ദേഹം ഇന്നത്തെ തലമുറയ്ക്ക് അജ്ഞാതവർത്തിയാണ്.

ഇരുപതാം നൂറ്റാണ്ടിൽ ജനിച്ച് (1901-ൽ) ജീവിച്ച്, ഭാരതത്തിലും-കേരളത്തിലും ഉണ്ടായ സാമൂഹ്യ പരിഷ്കരണം മുതൽ സ്വതന്ത്ര്യസമരം വരെയുള്ള പരിവർത്തന പ്രക്ഷോഭങ്ങളിലെല്ലാം പുരോവർത്തിയും സാക്ഷിയുമാവാൻ അദ്ദേഹത്തിന് സാധിച്ചു.

എന്നാൽ സ്വനാമകീർത്തിയിൽ എന്നും വിമുഖനായിരുന്ന അദ്ദേഹം; തന്റെ ജീവിതത്തെക്കുറിച്ചോ, പ്രവർത്തങ്ങളെക്കുറിച്ചോ, പരിചിതരായ വ്യക്തികളെക്കുറിച്ചോ ഒക്കെ ചില കത്തുകളിൽ ചെറിയപരമാർശങ്ങൾ ഒഴിച്ചാൽ, ആധികാരികമായി എവിടെയും രേഖപ്പെടുത്തിയില്ല. നമ്മുടെ ചരിത്രത്തിന് അതൊരു വലിയ നഷ്ടം തന്നെയാണ്. പ്രൊഫ: ഗുപ്തൻനായരുടെയും, അവസാനകാലത്ത് നരേന്ദ്രഭൂഷണിന്റേയും സ്നേഹപ്രേരണ ഇല്ലായിരുന്നില്ലെങ്കിൽ; അദ്ദേഹത്തിന്റെ ഇന്നത്തെ ഗ്രന്ഥങ്ങൾ പോലും നമുക്ക് ലഭിക്കുമായിരുന്നോ എന്ന് സംശയമാണ്.

അറിവിന്റെ ലോകത്ത് നിത്യസഞ്ചാരിയായിതാൻആർജിച്ചജ്ഞാനത്തെഒരുപിടിവിശിഷ്ട ഗ്രന്ഥങ്ങളിലൂടെ, മലയാളഭാഷയ്ക്കും വൈദിക സാഹിത്യത്തിനുമായി അദ്ദേഹം സമർപ്പിച്ചു. ഒരു ലബ്ധിയും ആഗ്രഹിക്കാതെ. പക്ഷേ ആ മഹാപ്രയത്നത്തെ അർഹമാം വിധം സമാദരിക്കാൻ സാംസ്കാരിക കേരളം തയ്യാറായില്ല എന്നത് ഖേദകരമായൊരു വസ്തുതയാണ്.

എല്ലാ പൊതുപ്രവർത്തനങ്ങളിൽ നിന്നും ഒഴിവായി; കൊട്ടാരക്കരയിലെ വീടും സ്ഥലങ്ങളും ബന്ധുക്കൾക്ക് വീതിച്ച കൊടുത്ത്, ശിഷ്ടകാലം അദ്ദേഹം ബാഗ്ലൂരിൽ മകനോടൊപ്പം കഴിഞ്ഞു. 1995 നവംബർ 20-ാം തീയതി തന്റെ ഭൗതിക ദേഹം വെടിയുമ്പോൾ അദ്ദേഹത്തിനു 94 വയസ്സായിരുന്നു.

കേരളം വിട്ടതിനുശേഷം നാമമാത്രമായ ബന്ധമേ ഈ നാടുമായി അദ്ദേഹത്തിനുണ്ടായിരുന്നുള്ളൂ. കാരണം, അദ്ദേഹത്തിന്റെ സമകാലീനരോ, സഹപ്രവർത്തകരോ, സുഹൃത്തുക്കളോ ആയിരുന്നവർ ഓരോരുത്തരായി സ്വജീവിതത്തിൽ നിന്ന് മറഞ്ഞു കഴിഞ്ഞിരുന്നു. പിന്നെ



അദ്ദേഹത്തിനുണ്ടായിരുന്ന ആത്മബന്ധുക്കൾ; എസ്. ഗുപ്തൻനായർസാറും, നരേന്ദ്രഭൂഷൺജിയു മായിരുന്നു. അവരുമായുള്ള ബന്ധം അദ്ദേഹം തന്റെ മരണം വരെ പരസ്പരാദരവോടെ നിലനിർത്തുകയും ചെയ്തു.

നരേന്ദ്രഭൂഷൺജി സ്ഥാപിച്ച വൈക്കത്തെ മഹർഷി ദയാനന്ദ വൈദിക ഗുരുകുലവും, ചെങ്ങന്നൂരിലെ സരസ്വതീ വൈദിക ഗുരുകുലവും, അതിന്റെ മുഖപത്രമായ 'ആർഷനാദ'വും നടത്തിവന്ന അതിബൃഹത്തായ വൈദിക-സാഹിത്യ-ഭാഷാ, പഠനയജ്ഞം വേദബന്ധുജിയെ ഏറെ സന്തോഷിപ്പിച്ചിരുന്നു. 1921-ൽ അദ്ദേഹം കേരളത്തിൽ ആരംഭിച്ച 'മിഷ'ന്റെ മികച്ചതുടർച്ചയായിട്ടാണ് നരേന്ദ്രഭൂഷൺജിയുടെ പ്രവർത്തനങ്ങളെ അദ്ദേഹം കണ്ടതു്. ആ ആനന്ദദായകമായ വർത്തമാനം സന്തോഷത്തോടെ പ്രഖ്യാപിച്ച ശേഷമാണ് അദ്ദേഹം ഈ ലോകം വെടിഞ്ഞതു്. നരേന്ദ്രഭൂഷൺജിയുടെ കാലശേഷവും അദ്ദേഹം വളർത്തിയെടുത്ത വൈജ്ഞാനിക പൈതൃകത്തെ സംരക്ഷിച്ചു നിർത്തുന്നതിൽ അദ്ദേഹത്തിന്റെ കുടുംബവും, അടുത്ത ശിഷ്യബന്ധുക്കളും, അഭ്യുദയകാംക്ഷികളും ബദ്ധശ്രദ്ധരായി പ്രസ്തുതരംഗത്തു് പ്രവർത്തിക്കുന്നു എന്നതും ഇവിടെ രേഖപ്പെടുത്തേണ്ട ഒരു പ്രധാന വസ്തുതയാണ്.

വേദബന്ധുജിയുടെ നിര്യാണത്തിനു ശേഷം അദ്ദേഹത്തെക്കുറിച്ച് ഒരു സ്മാരകഗ്രന്ഥം പ്രസിദ്ധീകരിക്കാൻ വ്യക്തിപരമായി ഞാൻ ഒരു എളിയശ്രമം നടത്തുകയുണ്ടായി. ആദ്യം ബന്ധപ്പെട്ടതു് ശ്രീ. ഗുപ്തൻനായർ സാറിനേയും നരേന്ദ്രഭൂഷൺജിയേയുമായിരുന്നു. അവരുടെ നിർദേശപ്രകാരം; ലേഖനങ്ങൾ ആവശ്യപ്പെട്ടുകൊണ്ട് കേരളത്തിലെ പ്രമുഖരായ പല എഴുത്തുകാരെയും ഞാൻ സമീപിച്ചു. അവരിൽ പലരും ശാരീരിക അവശത കൊണ്ടും മറ്റുതിരക്കുകൾ മൂലവും പ്രസ്തുത സംരംഭത്തോട് സഹകരിക്കാൻ കഴിയാത്തതിൽ ഖേദമറിയിച്ചു കൊണ്ട് പിൻവാങ്ങി. എന്നാൽ ശ്രീമാന്മാർ: മഹാകവി അക്കിത്തം, നിത്യചൈതന്യയതി, എം. പി. അയ്യപ്പൻ, പി. എസ്. രാധാകൃഷ്ണൻ എന്നിവരാണ് സർവാത്മനാ സഹകരിച്ച വ്യക്തികൾ. മറ്റുള്ളിടത്തു് നിന്ന് വേണ്ടത്ര സഹകരണം ലഭിക്കാതെ വന്നപ്പോൾ; എന്റെ ശ്രമവും പാതിവഴിയിൽ ഉപേക്ഷിക്കേണ്ടി വന്നു. അതിൽ നരേന്ദ്രഭൂഷൺജിയ്ക്ക് അതിയായ ഖേദമുണ്ടായിരുന്നു.

കാലനിശ്ചയമോ, ദൈവഹിതമോ, നരേന്ദ്രഭൂഷൺജിയുടെ തന്നെ ഉത്തരാധികാരിണീ സഭയായ നരേന്ദ്രഭൂഷൺ സ്മാരക പ്രതിഷ്ഠാപനം തന്നെ നീണ്ട 23-കൊല്ലത്തിന് ശേഷം ഈ കൃത്യം ഏറ്റെടുത്തു. 'വേദബന്ധു സ്മാരക ഗ്രന്ഥം' തയ്യാറാക്കാൻ പ്രതിഷ്ഠാപനം ഏതാണ്ട് അഞ്ച് കൊല്ലം മുമ്പ് എന്നോട് ആവശ്യപ്പെട്ടെങ്കിലും, എനിക്കതിൽ അത്ര താത്പര്യം ഉണ്ടായിവന്നില്ല. എന്നാൽ 2019 മേയ് മാസം ശ്രീ. വേദപ്രകാശ്, ഈ ആവശ്യം ശക്തമായി പുനരവതരിപ്പിച്ചു. ആ നിർബന്ധത്തിന് വഴങ്ങി, ഞാനും ഈ പ്രവർത്തനത്തിന്റെ ഭാഗമായി. തുടർന്ന് ആർഷനാദത്തിന്റെ 577-ാം ലക്കം, വേദബന്ധു-ഗുപ്തൻനായർ പതിപ്പാക്കാനും, കൊട്ടാരക്കരയിൽ തൃക്കണ്ണമംഗലം കേന്ദ്രമാക്കി വേദബന്ധുഭാഷാ പഠന ഗവേഷണ കേന്ദ്രത്തിന്റെ കാര്യാലയം ആരംഭിക്കാനും തീരുമാനമായി. ശ്രീമതി കമലാ നരേന്ദ്രഭൂഷണിന്റേയും, ശ്രീ.വേദപ്രകാശിന്റെയും, ശ്രീപദം രാധാകൃഷ്ണന്റേയും, ശ്രീ. വിനേദ് രവീന്ദ്രൻ, ശ്രീമതി. നിരുപ, കൊച്ചുവീട്ടിൽ ശ്രീരാജ് എന്നിവരോടൊപ്പം ഈ ഞാനും കൊട്ടാരക്കരയിലെ വേദബന്ധു ഭാഷാ പഠന ഗവേഷണകേന്ദ്രത്തിന്റെ ഭാഗമായി. വേദബന്ധു-ഗുപ്തൻനായർ പതിപ്പിനൊപ്പം സന്ധ്യയും അഗ്നിഹോത്രവും എന്ന ഗ്രന്ഥവും പ്രകാശിതമാകുന്നുണ്ട്. വേദബന്ധുവിന്റെ സമ്പൂർണകൃതികൾ അത്ര ദൂരത്തിലല്ലാതെ പ്രകാശിതമാകും എന്ന് ഇപ്പോൾ ഏതാണ്ട് ഉറപ്പായിരിക്കുന്നു.

എന്റെ കാൽനൂറ്റാണ്ട് പ്രായമുള്ള ഒരു സ്വപ്നം യാഥാർഥ്യമാവുകയാണ്. നരേന്ദ്രഭൂഷൺ സ്മാരക പ്രതിഷ്ഠാപനത്തിന്റെ ഭാഗമായി കൊട്ടാരക്കരയിൽ പ്രവർത്തിക്കുന്ന വേദബന്ധു ഭാഷാ പഠന കേന്ദ്രത്തിന്റെ ആദ്യസരംഭം എന്ന നിലയ്ക്കാണ് ഈ സ്മാരകഗ്രന്ഥം ഒരു പ്രത്യേക പതിപ്പായി 'ആർഷനാദ'ത്തിലൂടെ പ്രസിദ്ധീകരിക്കുന്നതു്.

ഇതിൽ വിഭവം കുറവായിരിക്കാം. എന്നാൽ വിഷയം ബൃഹത്താണ്. വേദബന്ധു ആരാണെന്നും, അദ്ദേഹത്തിന്റെ കാല്പാടുകൾ എത്രമഹത്തായിരുന്നുവെന്നും ഇന്നത്തെ തലമുറ അറിയാൻ ശ്രമിക്കണമെന്ന അഭ്യാർഥനയോടെ...

*...അല്ലയോ വേദബന്ധുജി, അങ്ങയുടെ അഗാധമായ ജ്ഞാനശേഷിയെ, വ്യക്തിവൈശിഷ്ട്യത്തെ തിരിച്ചറിഞ്ഞവരാണ് പ്രൊഫ. എസ്. ഗുപ്തൻനായരും, നരേന്ദ്രഭൂഷണനും. അവരുടെ സ്മൃതിയിലൂടെ ഞങ്ങൾ അങ്ങയെ നമിക്കുന്നു. കാലമേറെ കഴിഞ്ഞെങ്കിലും ഈ എളിയ ഉപഹാരം ഞങ്ങൾ അങ്ങേയ്ക്കായി പ്രത്യർപണം ചെയ്യുന്നു... 08.10.2019*


Printed and published by N. Vedaprakash, Dayananda Bhavan, Narendrabhooshan Road, Chengannur 689121, owned by N. Vedaprakash, Dayananda Bhavan, Chengannur 689 121, and Printed at Amrita Bharathi Press, Narendrabhooshan Road, Chengannur 689121, Kerala and published at Dayananda Bhavan, Narendrabhooshan Road, Chengannur 689121, Kerala. Chief-Editor: Kamala Narendrabhooshan. Editor Responsible under PAB Act : N. Vedaprakash.

# आर्षनादं मलयालम मासिक पत्रिका

● Registered News Paper 20060/70 INDIA - KERMAL 00347 ● Postal Registration No KL/TLA/3/2018-20 ●
● Licensed to post without pre-payment WPP No: KL/TLA/WPP/137/2018-20 ● Posted at Thiruvalla RMS ●
● Price ₹ 30.00 Annual Subscription ₹ 360.00 ● Volume 46 Issue No 3 ● Publishing Date: 10 /11/ 2019 ● 557 ●




To,



From




വൈദികസാഹിത്യമെന്ന വിഭാഗത്തിൽപ്പെടുന്ന പ്രാചീനകൃതികളിൽ ചതുർവേദങ്ങൾക്ക് പുറമേ അവയുടെ പ്രാചീനഭാഷ്യങ്ങളായ ബ്രാഹ്മണങ്ങൾ, ആരണ്യകങ്ങൾ, അവയിൽ അന്തർഗതങ്ങളായ ഉപനിഷത്തുകൾ, വേദാംഗങ്ങളെന്ന് പറയപ്പെടുന്ന ശിക്ഷാ, കല്പം, വ്യാകരണം, നിരുക്തം, ജ്യോതിഷം, ഛന്ദസ്സ് എന്നിവയും ഉപവേദങ്ങളായ അർഥവേദം, ആയുർവേദം, ഗാന്ധർവവേദം, ധനുർവേദം, ഉപാംഗങ്ങളായ യോഗം, സാംഖ്യം, വൈശേഷികം, ന്യായം, പൂർവോത്തരമീമാംസകൾ എന്നിവയുമാണ് അടങ്ങുന്നത്. ഇവയിൽ ബ്രാഹ്മണാരണ്യകങ്ങൾക്ക് പുരാണങ്ങൾ, ഗാഥ, നാരാശംസി എന്നീ പേരുകളും ഉണ്ട്. ഇവയും ഇവയുടെ ഭാഷ്യങ്ങൾ, അനുക്രമണികകൾ, പലതരം പാഠങ്ങൾ എന്നിങ്ങനെ അവാന്തരവിഭാഗങ്ങൾ വേറെയും ഉണ്ട്. ഇന്നു പ്രചാരമുള്ള അഷ്ടാദശപുരാണങ്ങൾ, ഉപപുരാണങ്ങൾ, തന്ത്രഗ്രന്ഥങ്ങൾ, ഇതിഹാസങ്ങൾ എന്നിവയ്ക്ക് വൈദികസാഹിത്യവുമായി നേരിട്ട് ബന്ധമൊന്നും ഇല്ല. അവയിൽ സാന്ദർഭികമായ പരാമർശങ്ങൾ വേദങ്ങളെപ്പറ്റി ഉണ്ടായിരിക്കുമെന്നേയുള്ളൂ. ശുദ്ധമായ വൈദികസാഹിത്യത്തിന്റെ ചരിത്രം ആരംഭിക്കുന്നത് എന്നാണ് എന്നതിനെപ്പറ്റി പണ്ഡിതന്മാർ ഭിന്നാഭിപ്രായക്കാരാണ്. അവരുടെ അഭിപ്രായഭിന്നതയ്ക്ക് കാരണം വീക്ഷണഗതിയുടെ വൈജാത്യമാണ്. ഈ പണ്ഡിതന്മാരെ രണ്ടു വിഭാഗമായി തിരിക്കുന്നതിൽനിന്ന് ഈ അഭിപ്രായഭിന്നതയുടെ കാരണമായ വീക്ഷണഗതി എന്താണെന്നു മനസിലാക്കാൻ സൗകര്യം ഉണ്ടാകും. പ്രാചീന ഭാരതീയ ചിന്താപദ്ധതിക്കാരായ പണ്ഡിതന്മാർ, ആധുനികരായ പാശ്ചാത്യ പണ്ഡിതന്മാരും അവരുടെ അനുയായികളും എന്നിങ്ങനെയാണ് അവരെ വർഗീകരിക്കേണ്ടത്. പ്രാചീന ഭാരതീയപണ്ഡിതന്മാരിൽ രണ്ടു വിഭാഗമുണ്ട്. ആസ്തികരും നാസ്തികരും. ആസ്തികർ വേദത്തെ സമ്പൂർണപ്രമാണമായി അംഗീകരിക്കുന്നു. വേദവിരുദ്ധമായതൊന്നും അവർക്കു സ്വീകാര്യമോ പ്രമാണമോ അല്ല. നാസ്തികരാകട്ടെ, വേദങ്ങളെ തീർത്തും ധിക്കരിച്ചു കൂട്ടരാണ്. നാസ്തികർ വേദനിന്ദകരാണ്. അല്ലെങ്കിൽ വേദനിന്ദകർ നാസ്തികരാണ്... (സ്വ. നരേന്ദ്രഭൂഷൺ)